Baileys Version. First Edition
St Matthew's
Gospel

W. Richards

20 Dec 1881

Presented by Dr. W. J. Richards
3 Feb. 1909

? 1829

no as I have seen Bailys N.T. of 1829 in quite a different type.

? 1825



# മത്തായിയുടെ എവൻഗെലിയൊൻ

## ൧ അദ്ധ്യായം

ദാവീദിന്റെ പുത്രനാകും അബ്രഹാമിന്റെ പുത്ര
നാകുമിരിക്കുന്നൊരു യെശുക്രിസ്തുവിന്റെ വംശഉല്പ
൨ ത്തിന്റെ വിവരം* അബ്രഹാം ഇസഹാക്കിനെ
ജനിപ്പിച്ചു ഇസഹാക്ക യാക്കോബിനെ ജനിപ്പി
ച്ചു യാക്കോബ യെഹൂദായെയും അവന്റെ സഹോദ
൩ രന്മാരെയും ജനിപ്പിച്ചു* യെഹൂദാ ഫാറെസിനെയും
സാറഹിനെയും താമർ എന്നവളിൽ ജനിപ്പിച്ചു ഫ
റെസ എസ്രോമിനെ ജനിപ്പിച്ചു എസ്രോം അറാമി
൪ നെ ജനിപ്പിച്ചു* അറാം അമിനാദാബിനെ ജനിപ്പി
ച്ചു അമിനാദാബ നഹശോനെ ജനിപ്പിച്ചു നഹ
൫ ശോൻ സല്മോനെ ജനിപ്പിച്ചു* സല്മോൻ ബോവ
സിനെ റാഹാബ എന്നവളിൽ ജനിപ്പിച്ചു ബോവ

വാസ ഒബെദിനെ റൂത്ത എന്നവളിൽ ജനിപ്പി
ച്ചു ഒബെദ യെശായിയെ ജനിപ്പിച്ചു* യെശായി ദാ ൬
വിദെന്ന രാജാവിനെ ജനിപ്പിച്ചു ദാവിദ എന്ന രാ
ജാവ ശലൊമൊനെ ഉറിയായുടെ ഭാൎയ്യയായിരുന്ന
വളിൽ ജനിപ്പിച്ചു* ശലൊമൊൻ റെഹബൊവാ ൭
മിനെ ജനിപ്പിച്ചു റെഹബൊവാം അബിയായെ ജ
നിപ്പിച്ചു അബിയാ ആസായെ ജനിപ്പിച്ചു* ആസാ ൮
യെഹൊശഫാത്തിനെ ജനിപ്പിച്ചു യെഹൊശഫാ
ത്ത യൊറാമിനെ ജനിപ്പിച്ചു യൊറാം ഒശിയായെ
ജനിപ്പിച്ചു* ഒശിയ യൊതാമിനെ ജനിപ്പിച്ചു ൯
യൊതാം ആഹാസിനെ ജനിപ്പിച്ചു ആഹാസ ഹെ
സെക്കിയായെ ജനിപ്പിച്ചു* ഹെസെക്കിയ മനശ്ശെ ൧൦
യെ ജനിപ്പിച്ചു മനശ്ശെ ആമൊനെ ജനിപ്പിച്ചു ആ
മൊൻ യൊശിയായെ ജനിപ്പിച്ചു* യൊശിയാ ൧൧
യെക്കൊനിയായെയും അവന്റെ സഹൊദരന്മാരെ
യും ബാബെലൊനിക്കടിമയിലകപ്പെട്ടുപൊകുന്ന
കാലത്തിങ്കൽ ജനിപ്പിച്ചു* പിന്നെ ബാബെ ൧൨
ലൊനിക്ക അടിമയിലകപ്പെട്ടുപൊയതിന്റെശെ
ഷം യെക്കൊനിയ ശല്ത്തിയെലിനെ ജനിപ്പിച്ചു
ശല്ത്തിയെൽ സെറൊബാബെലിനെ ജനിപ്പിച്ചു*
സെറൊബാബെൽ അബിഹുദിനെ ജനിപ്പിച്ചു ൧൩
അബിഹുദ എലിയക്കിമിനെ ജനിപ്പിച്ചു എലിയ

൧൪ ക്കിം ആസൊറിനെ ജനിപ്പിച്ചു* ആസൊർ സാദൊ
ക്കിനെ ജനിപ്പിച്ചു സാദൊൿ ആക്കിമിനെ ജ
൧൫ നിപ്പിച്ചു ആക്കിം എലിഹൂദിനെ ജനിപ്പിച്ചു* എ
ലിഹൂദ എലിയാസാറിനെ ജനിപ്പിച്ചു എലിയാസാ
ർ മത്താനെ ജനിപ്പിച്ചു മത്താൻ യാക്കൊബിനെ
൧൬ ജനിപ്പിച്ചു* യാക്കൊബ മറിയ എന്നവളുടെ ഭർത്താ
വായ യൊസെഫിനെ ജനിപ്പിച്ചു അവളിൽനിന്ന
൧൭ ക്രിസ്തു എന്ന പറയപ്പെടുന്ന യെശു അവതരിച്ചു* ആ
കയാൽ തലമുറകളെല്ലാക്കെയും അബ്രഹാം മുതൽ ദാവി
ദ വരെക്കും പതിന്നാല തലമുറകളും ദാവിദ മുതൽ
ബാബെലൊനിക്ക അടിമയിലകപ്പെട്ട നാൾ വരെ
ക്കും പതിന്നാല തലമുറകളും ബാബെലൊനിക്ക അ
ടിമയിലകപ്പെട്ട നാൾ മുതൽ ക്രിസ്തു വരെക്കും പതി
ന്നാല തലമുറകളുമാകുന്നു*
൧൮ എന്നാൽ യെശുക്രിസ്തുവിന്റെ അവതാരം ഇ
പ്രകാരമായിരുന്നു അവന്റെ മാതാവായ മറിയ യൊ
സെഫ എന്നവനു വിവാഹം പറഞ്ഞ നിശ്ചയിക്കപ്പെ
ട്ടിരുന്നാറെ അവർ തമ്മിൽ സംബന്ധിക്കുന്നതിനമുമ്പെ
അവൾ പരിശുദ്ധാത്മാവിങ്കൽനിന്ന ഗർഭിണിയായി
൧൯ കാണപ്പെട്ടു* അവളുടെ ഭർത്താവായ യൊസെഫ നീ
തിമാനാകകൊണ്ടും അവൾക്ക ലൊകാപവാദത്തെ
വരുത്തുവാൻ മനസ്സില്ലായ്കകൊണ്ടും അവളെ രഹ

ഗൂഢമായിട്ടുപെക്ഷിപ്പാൻ വിചാരിച്ചിരുന്നു* അവ ൨൦
ൻ ഇപ്രകാരം നിരൂപിച്ചിരിക്കുമ്പൊൾ കണ്ടാലും കൎത്ത
ാവിന്റെ ദൂതൻ അവന്നു സ്വപ്നത്തിങ്കൽ കാണപ്പെട്ടു ദാ
വീദിന്റെ പുത്രനായ യൊസെഫെ നിന്റെ ഭാൎയ്യ
യായ മറിയയിലുൾപ്പാദിക്കപ്പെട്ടിരിക്കുന്നതു പരിശു
ദ്ധാത്മാവിനാലാകകൊണ്ടു അവളെ സ്വീകരിപ്പാൻ ശ
ങ്കിക്കെണ്ടാ എന്നും* അവൾ ഒരു പുത്രനെ പ്രസവി ൨൧
ക്കുമെന്നും അവൻ തന്റെ ജനങ്ങളെ അവരുടെ പാ
പങ്ങളിൽനിന്നു രക്ഷിപ്പാനിരിക്കുന്നുകൊണ്ടു
നീ അവന്നു യെശു എന്ന പെർ വിളിക്കണമെന്നും
അവനൊടു പറഞ്ഞു* എന്നാൽ ഇപ്രകാരമെല്ലാം സം ൨൨
ഭവിച്ചതു* കണ്ടാലും ഒരു കന്യക ഗൎഭിണിയായി ഒരു ൨൩
പുത്രനെ പ്രസവിക്കും അവനു ദൈവം നമ്മൊടുകൂ
ടയിരിക്കുന്നു എന്നൎത്ഥമുള്ള എമ്മാനുവെൽ എന്ന
പെർ വിളിക്കപ്പെടുമെന്ന കൎത്താവിനാൽ
ദീൎഘദൎശിമുഖമായിട്ടു പറയപ്പെട്ടിരുന്നതു നി
വൃത്തിയാകെണ്ടുന്നതിനായിരുന്നു* അപ്പൊൾ യൊ ൨൪
സെഫ നിദ്രയിങ്കൽനിന്നു എഴുന്നീറ്റു കൎത്താവി
ന്റെ ദൂതൻ തന്നൊടു കല്പിച്ചപ്രകാരം തന്റെ ഭാൎയ്യ
യെ വരിച്ചു* പിന്നെ അവൾ തന്റെ പ്രഥമ പുത്ര ൨൫
നെ പ്രസവിക്കുവൊളം അവൻ അവളെ അറി
യാതിരുന്നു അവന്നു യെശു എന്ന പെർ വിളിക്കു

ക്കും ചെയ്തു*

## ൨ അദ്ധ്യായം

പിന്നത്തെതിൽ ഹെറൊദെസ എന്ന രാജാവി
ന്റെ ദിവസങ്ങളിൽ യെഹൂദിയായിലുള്ള ബെത്ല
ലെഹെമിങ്കൽ യെശു അവതരിച്ചതിന്റെ ശെ
ഷം കണ്ടാലും വിദ്വാന്മാർ കിഴക്കുനിന്നു യെറുശലെമി
൨ ലെക്കു വന്നു* യെഹൂദന്മാരുടെ രാജാവായിട്ട അവതരി
ച്ചിരിക്കുന്നവനെവിടെയാകുന്നു എന്തുകൊണ്ടെന്നാൽ
ഞങ്ങളവന്റെ നക്ഷത്രത്തെ കിഴക്കുഭാഗത്തിങ്കൽ
കണ്ടു അവനെവന്ദിപ്പാൻ വന്നിരിക്കുന്നു എന്നുപറഞ്ഞു*
൩ ഹെറൊദെസ എന്ന രാജാവിതിനെ കെട്ടാറെ
അവനും അവനൊട്ടുകൂടെ യെറുശലെമൊക്കെയും വ്യാ
൪ കുലപ്പെട്ടിരുന്നു* പിന്നെ അവൻ പ്രധാനാചാര്യന്മാ
രെയും ജനത്തിന്റെ വെദശാസ്ത്രിമാരെയും എല്ലാം
കൂട്ടിവരുത്തി ക്രിസ്തു എവിടെ ജനിക്കുമെന്ന അവ
൫ രൊട്ട ചൊദിച്ചു* അവരുമവനൊട്ടു പറഞ്ഞു യെ
ഹൂദായിലുള്ള ബെത്ലെഹെമിങ്കലാകുന്നു അതെ
൬ ന്തുകൊണ്ടെന്നാൽ ഇപ്രകാരം* യെഹൂദാദെശത്തിങ്ക
ലുള്ള ബെത്ലെഹെമെ നീയും യെഹൂദായുടെ പ്ര
ഭുക്കളിലെററവും ചെറിയതല്ല എന്തുകൊണ്ടെന്നാ
ൽ നിങ്കൽനിന്ന ഒരു പ്രഭുവുണ്ടാകപ്പെടും അവൻ ഇ
സ്രായെലാകുന്ന എന്റെ ജനത്തെ ഭരിക്കുമെന്ന ദീർഘ

ദശ്ശിയാലെഴുതപ്പെട്ടിരിക്കുന്നു*
അപ്പൊൾ എറൊദെസ വിദ്വാന്മാരെ രഹസ്യമാ ൭
യിവിളിച്ച നക്ഷത്രമെത്തസമയത്തിങ്കൽ കാണ
പ്പെട്ടു എന്ന അവരൊട്ടു താല്പൎയ്യമായിട്ട ചൊദിച്ച
റിഞ്ഞു* പിന്നെ അവൻ നിങ്ങൾ പൊയി ശിശുവി ൮
ന്റെവസ്തുതയെ താല്പൎയ്യമായിട്ടന്വെഷിപ്പിനെന്നും
നിങ്ങൾ കണ്ടെത്തുമ്പൊൾ ഞാനും വന്ന അവനെ വ
ന്ദിപ്പാൻ തക്കവണ്ണം എന്നൊടറിയിപ്പിനെന്നും പറ
ഞ്ഞ അവരെ ബെതലെഹെമിലെക്കയക്കുകയും ചെ
യ്തു* ഇപ്രകാരം രാജാവിങ്കൽനിന്ന കെട്ടാറെ അവ ന
ർപൊയി കണ്ടാലും അവർ കിഴക്കെഭാഗത്തിങ്കൽക
ണ്ടിട്ടുള്ള നക്ഷത്രം ശിശുവുണ്ടായിരിക്കുന്ന സ്ഥലത്തി
ന്റെ മെൽഭാഗത്ത വന്ന നില്ക്കുവൊളം അവരുടെ
മുമ്പായിട്ട പൊയി* അവർ നക്ഷത്രത്തെക്കണ്ടാറെ എ സ
ത്യം വലിയ പ്രസാദത്തൊടും കൂടി സന്തൊഷിച്ചു*
പിന്നെ അവർ ഭവനത്തിങ്കൽ വന്ന ശിശുവിനെ അ സ്ഥ
വന്റെ മാതാവായ മറിയയൊടുകൂടെ കണ്ടു നിലത്ത
വീണ അവനെ വന്ദിക്കുകയും പിന്നെ തങ്ങളുടെ നി
ക്ഷെപപാത്രങ്ങളെ തുറന്ന സ്വൎണ്ണത്തെയും കുന്തുരു
ക്കത്തെയും മീറിനെയും അവന്ന കാഴ്ചവെക്കുകയും
ചെയ്തു* അവർ എറൊദെസിന്റെ അടുക്കൽ തി സ്വ
രിച്ചുപൊകാതെ ഇരിപ്പാനായിക്കൊണ്ടു അവൎക്കു

പ്നത്തികൽ ദൈവനിയൊഗമുണ്ടായതുകൊണ്ട മ
റെറാരു വഴിയായിട്ട തങ്ങളുടെ ദിക്കിലെക്ക പുറപ്പെ
ട്ടുപൊകയും ചെയ്തു*

൧൩ അവർ പുറപ്പെട്ടുപൊയതിന്റെ ശെഷം കണ്ടാ
ലും കർത്താവിന്റെ ദൂതൻ സ്വപ്നത്തികൽ യൊസെ
ഫിന്ന കാണപ്പെട്ടു നീ എഴുനീറ്റ ശിശുവിനെയും
അവന്റെ മാതാവിനെയും ക്രിത്തികൊൾക എന്നും എ
ജിപ്തിക്കലെക്ക ഓടിപ്പൊക എന്നും ഞാൻ നിന്നൊ
ട പറയുവൊളത്തൊളം അവിടെ പാർത്തുകൊൾക എന്തു
കൊണ്ടെന്നാൽ എറൊദെസ ശിശുവിനെ കൊ
ല്ലുന്നതിന അവിനെ അന്വെഷിക്കുമെന്നും പറഞ്ഞു*
൧൪ അപ്പൊളവനെഴുനീറ്റ ശിശുവിനെയും അവ
ന്റെ മാതാവിനെയും രാത്രിയിൽ ക്രിത്തികൊണ്ട എ
൧൫ ജിപ്തിക്കലെക്ക പുറപ്പെട്ടുപൊയി* എജിപ്തിക്കൽ
നിന്ന ഞാനെന്റെ പുത്രനെ വിളിച്ചുവരുത്തി എ
ന്നു ദീർഘദർശിമൂലമായിട്ട കർത്താവിനാൽ പറയിക്ക
പ്പെട്ടിരുന്നതു നിവൃത്തിവരുവാനായിട്ട എറൊദെ
സിന്റെ മരണത്തൊളം അവിടെ തന്നെ ആയി
രുന്നു*

൧൬ പിന്നെ എറൊദെസ താൻ വിദ്വാന്മാരാൽ പ
രിഹസിക്കപ്പെട്ടവനെന്ന കണ്ടാറെ വളരെ കൊപി
ച്ചു താൻ വിദ്വാന്മാരൊട്ട താല്പര്യമായിട്ട ചൊദിച്ച

കാലത്തിങ്കൽ ബെതലെഹെമ്മിലും അതിന്റെ
എല്ലാ അതിരുകളിലും രണ്ടു വയസ്സിന്നു താഴെയുള്ള
ശിശുക്കളെ ഒക്കെയും ആളയച്ചു കൊല്ലിക്കയും
ചെയ്തു* അപ്പോൾ എറമിയാ എന്ന ദീർഘദർശിയാൽ
പറയപ്പെട്ടിരുന്നത നിവൃത്തിച്ചു അതെന്തെന്നാൽ*
റാമായിങ്കൽ വിലാപവും കരച്ചിലും മഹാദുഃഖവുമായ
ഉള്ളൊരു ശബ്ദം കേൾക്കപ്പെട്ടിരുന്നു റാഹെൽ എ
ന്നവൾ തന്റെ മക്കളെക്കുറിച്ചു കരഞ്ഞു അവരില്ലായ്ക
കൊണ്ടു ആശ്വസിക്കപ്പെടുവാൻ മനസ്സില്ലാതെയുമി
രുന്നു*

പിന്നത്തെതിൽ എറൊദെസ മരിച്ചുപൊയ സമ
തിന്റെ ശെഷം കണ്ടാലും കർത്താവിന്റെ ദൂതൻ
സ്വപ്നത്തിങ്കൽ യൊസെഫിന്ന എജിപ്തിങ്കൽ കാ
ണപ്പെട്ടു* നീ എഴുന്നീറ്റ ബാലനെയും അവന്റെ മ
മാതാവിനെയും കൂട്ടിക്കൊണ്ടു ബാലന്റെ പ്രാണ
നെ അന്വേഷിച്ചിരുന്നവർ മരിച്ചുപൊയതുകൊ
ണ്ടു ഇസ്രായേലിന്റെ ദെശത്തിങ്കലെക്ക പൊകയെ
ന്ന പറഞ്ഞു* അവനെഴുന്നീറ്റ ബാലനെയും അവന്റെ മ
മാതാവിനെയും കൂട്ടിക്കൊണ്ടു ഇസ്രായെലിന്റെ
ദെശത്തിങ്കലെക്ക വരികയും ചെയ്തു* എന്നാൽ അർക്ക
ലെയൂസ തന്റെ പിതാവായ എറൊദെസിന്റെ പ
ട്ടത്തിങ്കൽ യെഹൂദിയായിൽ രാജ്യഭരിക്കുന്നു

൨൨ കാരം അവൻ കെട്ടാറെ അവിടെക്ക പൊകുവാൻ ഭ
യപ്പെട്ടിരുന്നു എങ്കിലും അവന്ന സ്വപ്നത്തിങ്കൽ ദൈ
വനിയൊഗമുണ്ടാകകൊണ്ട അവൻ ഗലിലെയാ ദെ
൨൩ ശങ്ങളിൽ പുറപ്പെട്ടുപൊയി* നസറെത്തു എന്ന ഒ
രുള്ളൊരു നഗരത്തിങ്കൽ വന്നു വസിക്കുകയും ചെ
യ്തു അവൻ നസറായെക്കാരനെന്ന പെർ വിളിക്ക
പ്പെടുമെന്ന ദീർഘദർശികളാൽ പറയപ്പെട്ടതിന്ന
നിവൃത്തി വരെണ്ടുന്നതിന്നായിരുന്നു*

## ൩. അദ്ധ്യായം

൧ പിന്നെ ആ ദിവസങ്ങളിൽ ബപ്തിസ്തായൊഹ
ന്നാൻ വന്ന യെഹൂദിയായിലുള്ള വനപ്രദെശത്തിങ്ക
൨ ൽ പ്രസംഗിച്ചു* സ്വർഗ്ഗരാജ്യം സമീപമായിരിക്കകൊ
൩ ണ്ട അനുതാപപ്പെട്ടുകൊൾവിൻ എന്ന പറഞ്ഞു* അ
തെന്തുകൊണ്ടെന്നാൽ കർത്താവിന്റെ വഴിയെ നന്നാ
ക്കുവിൻ അവന്റെ ഊടുവഴികളെ നെരാക്കുവിൻ എ
ന്ന വനപ്രദെശത്തിങ്കൽ ശബ്ദിക്കുന്നവന്റെ ശബ്ദ
മെന്ന എശായാ ദീർഘദർശിയാൽ പറയപ്പെട്ടവനിവ
൪ ഷനാകുന്നു* വിശെഷിച്ച ഈ യൊഹന്നാന ഒട്ടകരൊ
മത്താലുള്ള ഉടുപ്പും അവന്റെ അരയിൽ ഒരു തൊ
ൽവാറുണ്ടായിരുന്നു വെട്ടുക്കിളികളും വനതെനും
൫ അവന്ന ആഹാരവുമായിരുന്നു* അപ്പൊൾ യെരുശലമും
യെഹൂദിയായൊക്കെയും യൊർദാന്നു ചുറ്റുമുള്ള ദെശ

മാക്കെയും അവന്റെ അടുക്കൽ പുറപ്പെട്ടുപൊയി* ത ൬
ങ്ങളുടെ പാപങ്ങളെ അനുസരിച്ചുംകൊണ്ട യൊർ
ദാനിൽ അവനാൽ ബപ്തിസ്മപ്പെട്ടു*
എന്നാൽ പറിശന്മാരിലും സാദൊക്കായക്കാരി ൭
ലും പലർ തന്റെ ബപ്തിസ്മക്ക വരുന്നതിനെകണ്ടാ
റെ അവനവരൊട്ട പറഞ്ഞു മണ്ഡലികുട്ടികളെ വ
രുവാനിരിക്കുന്ന കൊവത്തിങ്കൽനിന്ന തെററിപ്പൊ
വാകുവാൻ നിങ്ങൾക്ക കാണിച്ചവനാര* ആകയാല ൮
നുതാവത്തിന്ന യൊഗ്യമായുള്ള ഫലങ്ങളെ കൊ
ടുപ്പിൻ* അബ്രഹാം ഞങ്ങൾക്ക പിതാവായിരിക്കു ൯
ന്നുഎന്ന നിങ്ങളുടെ ഉള്ളിൽ പറവാൻ നിരൂപി
ക്കാതെയുമിരിപ്പിൻ അതെന്തുകൊണ്ടെന്നാൽ ദൈ
വത്തിന്ന ഈ കല്ലുകളിൽനിന്ന അബ്രഹാമിന്ന പു
ത്രന്മാരെ ഉണ്ടാക്കുവാൻ കഴിയുമെന്ന ഞാൻ നിങ്ങളൊ
ടുപറയുന്നു* വിശെഷിച്ച ഇപ്പൊൾതന്നെ കൊ ൰
ടാലി വൃക്ഷങ്ങളുടെ ചൊവട്ടിങ്കൽ വെക്കപ്പെട്ടിരി
ക്കുന്നു ആകയാൽകൊണ്ട നല്ല ഫലങ്ങളെ തരാത്ത ഒരൊ
രു വൃക്ഷത്തെ വെട്ടി അഗ്നിയിലിടുന്നു* ഞാൻ അനുസ്ഥ
താവത്തിന്നായിട്ട ജലംകൊണ്ട നിങ്ങളെ ബപ്തിസ്മ
പ്പെടുത്തുന്നു വല്ലൊ എന്നാൽ എന്റെ പിന്നാലെ വ
രുന്നവൻ എന്നെക്കാൾ ബലവാനാകുന്നു ആയവന്റെ
പാദരക്ഷകളെ വഹിപ്പാൻ ഞാൻ യൊഗ്യനാകുന്നി

ള്ളവൻ പരിശുദ്ധാത്മാവുകൊണ്ടും അഗ്നികൊണ്ടും
൧൨ നിങ്ങളെ ബപ്തിസ്മപ്പെടുത്തും* അവന്റെ വിശറി
അവന്റെ കയ്യിലിരിക്കുന്നു അവൻ തന്റെ കള
ത്തിനെ നല്ലവണ്ണം വെടിപ്പാക്കുകയും തന്റെ കൊത
മ്പിനെ കളപ്പുരയിൽ കൂട്ടുകയും പതിരിനെ കെട്ടു
പൊകാത്ത അഗ്നിയിൽ ദഹിപ്പിച്ചുകളകയും ചെ
യ്യും*
൧൩ അപ്പൊൾ യെശു യൊഹന്നാന്റെ അടുക്കൽ അവ
നാൽ ബപ്തിസ്മപ്പെടുവാനായിക്കൊണ്ടു ഗലിലെയായി
൧൪ കൽനിന്ന യൊർദാന്റെ അരികെ വന്നു* എന്നാൽ
യൊഹന്നാൻ എനിക്ക നിന്നാൽ ബപ്തിസ്മപ്പെടുവാ
നാവശ്യമാകുന്നു നീയും എന്റെ അടുക്കൽ വരുന്നു
൧൫ വൊ എന്ന അവനൊട്ട പറഞ്ഞ വിരൊധിച്ചു* എ
ന്നാറെ യെശു ഇപ്പൊൾ സമ്മതിക്ക എന്തുകൊണ്ടെ
ന്നാൽ ഇപ്രകാരം നീതിയെ ഒക്കെയും നടത്തുവാൻ ന
മുക്ക യൊഗ്യതയാകുന്നു എന്ന അവനൊട്ടുത്തരമായിട്ട
൧൬ പറഞ്ഞു അപ്പൊൾ അവൻ സമ്മതിച്ചു* പിന്നെ ബ
പ്തിസ്മപ്പെട്ടതിന്റെ ശെഷം യെശു ഉടനെ വെ
ള്ളത്തിൽനിന്ന കരയെറി അപ്പൊൾ കണ്ടാലും സ്വൎഗ്ഗം
അവന്ന തുറന്നു ദൈവത്തിന്റെ ആത്മാവ ഒരു പ്രാ
വുപൊലെ എറങ്ങുകയാ അവന്റെ മീതെ വരിക
൧൭ യും ചെയ്യുന്നതിനെ അവൻ കണ്ടു* കണ്ടാലും ഇവ

നിനക്ക പ്രിയനായിരിക്കുന്ന എന്റെ വാത്സല്യ പു
ത്രനാകുന്നു എന്ന പറയുന്നതാകപ്പെട്ടൊരു ശബ്ദവും സ്വ
ൎഗ്ഗങ്ങളിൽനിന്നുണ്ടായി*

## ൪ അദ്ധ്യായം

അപ്പോൾ യെശു പിശാചിനാൽ പരീക്ഷിക്ക ൧
പ്പെട്ടുവാനായിക്കൊണ്ട ആത്മാവിനാൽ വനപ്രദെശത്തി
ങ്കലെക്ക ക്രത്തികൊണ്ടുപൊകപ്പെട്ടു* അവൻ നാല്പതു ദി ൨
വസങ്ങളും ഉപൊഷിച്ചാറെ അവൻ പിന്നത്തെതിൽ
വിശന്നിരുന്നു* അപ്പോൾ പരീക്ഷക്കാരനവന്റെ അ ൩
ട്ടുക്കൽ വന്നു നീ ദൈവത്തിന്റെ പുത്രനാകുന്നുവെങ്കി
ൽ ഈ കല്ലുകൾ അപ്പങ്ങളാകുവാനായി കല്പിക്ക എ
ന്ന പറഞ്ഞു* എന്നാൽ മനുഷ്യനപ്പത്തിനാൽ മാത്രമല്ല ൪
ദൈവത്തിന്റെ വായിങ്കൽനിന്ന പുറപ്പെടുന്ന സക
ല വചനത്താലും ജീവിക്കുമെന്നുള്ള പ്രകാരം എഴുതി
യിരിക്കുന്നു എന്ന അവനുത്തരമായിട്ട പറഞ്ഞു* അപ്പൊ ൫
ൾ പിശാച അവനെ ശുദ്ധമുള്ള നഗരത്തിങ്കലെക്ക
കൊണ്ടുപൊയി അവനെ ദെവാലയത്തിന്റെ മെ
ൽപ്രാസാദത്തിന്മെൽ നിറുത്തിക്കൊണ്ടും* നീ ദൈവ ൬
ത്തിന്റെ പുത്രനാകുന്നുവെങ്കിൽ താഴത്തൊട്ട ചാടുക
എന്തുകൊണ്ടെന്നാലവൻ തന്റെ ദൂതന്മാരൊട നിനക്കാ
യിട്ട കല്പിക്കുമെന്നും നീ നിന്റെ പാദത്തെ ഒരു ക
ല്ലിൽ തട്ടിക്കാതെ ഇരിക്കെണ്ടുന്നതിന്നായവർ തങ്ങളുടെ കൈ

കളിൽ നിന്നെ താങ്ങുമെന്നുമെഴുതിയിരിക്കുന്നു
൭ എന്ന അവനൊട്ടു പറകയും ചെയ്യുന്നു* യെശു അ
വനൊട്ടു പറഞ്ഞു നീ നിന്റെ ദൈവമായ കർത്താവി
നെ പരീക്ഷിക്കരുത എന്ന പിന്നെയും എഴുതിയിരി
൮ ക്കുന്നു* പിന്നെയും പിശാച അവനെ അത്യുന്നതമായു
ള്ളൊരു പർവ്വതത്തിങ്കലെക്ക കൊണ്ടുപൊയി ഭൂലൊ
കത്തിങ്കലുള്ള സകല രാജ്യങ്ങളെയും അവകളുടെ
൯ മഹത്വത്തെയും അവന്ന കാണിക്കയും* നീ നില
ത്ത വീണ എന്നെ വന്ദിച്ചാൽ ഇവകളെ ഒക്കയും
ഞാൻ നിനക്ക തരുമെന്ന അവനൊട്ടു പറകയും ചെ
൰ യ്യുന്നു* യെശുവുമവനൊട്ടു പറയുന്നു സാത്താനെ ഇ
വിടെനിന്ന പൊക അതെന്തുകൊണ്ടെന്നാൽ നീ നി
ന്റെ ദൈവമായ കർത്താവിനെ വന്ദിക്കെണമെന്നും
അവനെ മാത്രം സെവിക്കെണമെന്നുമെഴുതിയിരി
൰൧ ക്കുന്നു* അപ്പൊൾ പിശാച അവനെ വിട്ടു പൊയി
പിന്നെ കണ്ടാലും ദൈവദൂതന്മാരുകൾ വന്ന അവന്ന
ശുശ്രൂഷ ചെയ്തു*

൰൨ പിന്നത്തെതിൽ യൊഹന്നാൻ കാവലിൽ ഏല്പി
ക്കപ്പെട്ട പ്രകാരം യെശു കെട്ടാറെ അവൻ ഗലിലെ
൰൩ യാക്ക പുറപ്പെട്ടു പൊയി* പിന്നെ അവൻ നസറെ
ത്തിനെ വിട്ടു സബുലൊനെന്റെയും നപ്താലിമി
ന്റെയും അതിരുകളിൽ സമുദ്രത്തിങ്കലുള്ള കപ്പ

ഷ്ഠമിൽ വന്ന വസിക്കുകയും ചെയ്തു* യെശായാ ദീ
ർഘദർശിയാൽ പറയപ്പെട്ടിരുന്നതു നിവൃത്തിവരെ
ണ്ടുന്നതിനായിരുന്നു ആയതു എന്തെന്നാൽ* സമുദ്രത്തിൻറ
വഴിക്കും യൊർദ്ദാനിൻറ അക്കരെയുള്ള സബൊലൊ
ൻറ ദെശവും നപ്താലിമിൻറ ദെശവും പുറജാ
തികളുടെ ഗലിലെയായും എന്ന* അന്ധകാരത്തിങ്കൽ ഇ
രിക്കുന്ന ജനം ഒരു മഹാപ്രകാശത്തെ കണ്ടു മരണ
ദെശത്തിലും നിഴലിലുമിരിക്കുന്നവർക്ക ഒരു പ്രകാശ
മുദിച്ചു* അന്നു മുതൽ യെശു സ്വർഗ്ഗരാജ്യം സമീപമായി ഇ
രിക്കുന്നതുകൊണ്ടു നിങ്ങൾ അനുതാപപ്പെട്ടു കൊൾവി
ൻ എന്ന പ്രസംഗിച്ചും പറഞ്ഞും തുടങ്ങി*

പിന്നത്തെതിൽ യെശു ഗലിലെയായുടെ സമുദ്ര തീ
രത്തിങ്കൽ നടക്കുമ്പൊൾ അവൻ രണ്ടു സഹൊദരന്മാ
രായ പത്രൊസ എന്ന പറയപ്പെട്ട ശിമൊനെയും അ
വൻറെ സഹൊദരനായ അന്ത്രയൊസിനെയും സമുദ്ര
ത്തിങ്കൽ വലവീശുന്നതു കണ്ടു എന്തുകൊണ്ടെന്നാലവ
ർ മത്സ്യം പിടിക്കുന്നവരായിരുന്നു* പിന്നെ അവനവ രൊ
ട്ടു എൻറെ പിന്നാലെ വരുവിനെന്നും ഞാൻ
നിങ്ങളെ മനുഷ്യരെ പിടിക്കുന്നവരാക്കുമെന്നും പറ
ഞ്ഞു* ഉടനന്നെ അവർ തങ്ങളുടെ വലകളെ ഇട്ടും വി
കളഞ്ഞു അവൻറെ പിന്നാലെ പൊകുകയും ചെ
യ്തു* പിന്നെയും അവനവിടെനിന്നു മുന്നൊട്ടു ചെന്ന പ

അപ്പൊൾ അവൻ പെറെ രണ്ടു സഹൊദരന്മാരായ സെ
ബദിയുടെ പുത്രനായ യാക്കൊബിനെയും അവ
ന്റെ സഹൊദരനായ യൊഹന്നാനെയും തങ്ങളുടെ
പിതാവായ സെബദിയൊടു കൂടെ പടവിൽ തങ്ങളു
ടെ വലകളെ നന്നാക്കിക്കൊണ്ടിരിക്കുന്നത കണ്ടു അ
൨൨ വരെ വിളിക്കയും ചെയ്തു* അവരും ഉടനെ തന്നെ
പടവിനെയും തങ്ങളുടെ പിതാവിനെയും വിട്ടുംക
ളഞ്ഞ അവന്റെ പിന്നാലെ പൊകയും ചെയ്തു
൨൩ പിന്നത്തെതിൽ യെശു ഗലിലെയായിലൊക്കെ
യും അവരുടെ സഭകളിൽ ഉപദെശിക്കയും രാജ്യ
ത്തിന്റെ എവൻഗെലിയൊനെ പ്രസംഗിക്കയും
ജനത്തിലുള്ള സകല വ്യാധിയെയും സകല ക്ഷീണ
ത്തെയും നീക്കി സൗഖ്യമാക്കുകയും ചെയ്തുകൊണ്ടു സ
൨൪ ഞ്ചരിച്ചിരുന്നു* അവന്റെ കീർത്തിയും സുറിയായിലെ
ല്ലാടവും പരന്നു വിശെഷിച്ച അവർ പലവിധമാ
യിട്ടുള്ള വ്യാധികളാലും ദീനങ്ങളാലും ബാധിക്കപ്പെ
ട്ടിട്ടുള്ള സകല രൊഗികളെയും പിശാചബാ
ധിച്ചവരെയും ഭ്രാന്തരെയും പക്ഷവാതക്കാരെയും അ
വന്റെ അടുക്കൽ കൊണ്ടുവന്നു അവനവരെ സൗഖ്യ
൨൫ പ്പെടുത്തുകയും ചെയ്തു* വലിയ ജനസംഘങ്ങളും ഗലി
ലെയായിൽനിന്നും ദെക്കപ്പൊലിസിൽനിന്നും യെ
രുശലമിൽനിന്നും യെഹൂദിയായിൽനിന്നും അ

യാർദ്ദാന്റെ അക്കരയിൽനിന്നും അവന്റെ പിന്നാ
ലെ ചെന്നു*

## ൫ അദ്ധ്യായം

അവൻ ജനസമൂഹങ്ങളെ കാണുകകൊണ്ടൊരു ൧
പർവ്വതത്തിങ്കൽ കരേറിപ്പോയി അവനിരുന്നപ്പോൾ
അവന്റെ ശിഷ്യന്മാരവന്റെ അടുക്കൽ വന്നു* പി ൨
ന്നെ അവൻ തന്റെ വായിനെ തുറന്ന അവർക്കുപദെ
ശിച്ചതെന്തെന്നാൽ* ആത്മാവിങ്കൽ സാധുക്കളായു ൩
ള്ളവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ സ്വർഗ്ഗ
രാജ്യം അവരുടെ ആകുന്നു* ദുഃഖിക്കുന്നവർ ഭാഗ്യവാന്മാ ൪
ർ അതെന്തുകൊണ്ടെന്നാൽ അവർ ആശ്വസിക്കപ്പെ
ടും* സൗമ്യതയുള്ളവർ ഭാഗ്യവാന്മാർ അതെന്തുകൊ ൫
ണ്ടെന്നാൽ അവർ ഭൂമിയെ അവകാശമായനുഭവിക്കും*
നീതിക്കായിക്കൊണ്ട വിശന്നു ദാഹിക്കുന്നവർ ഭാഗ്യവാ ൬
ന്മാർ അതെന്തുകൊണ്ടെന്നാൽ അവർ തൃപ്തരാകും* ക ൭
രുണയുള്ളവർ ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ
അവർ കരുണയെ ലഭിക്കും* ഹൃദയശുദ്ധിയുള്ളവർ ൮
ഭാഗ്യവാന്മാർ അതെന്തുകൊണ്ടെന്നാൽ അവർ ദൈവ
ത്തിനെ കാണും* സമാധാനത്തെ നടത്തുന്നവർ ഭാഗ്യ ൯
വാന്മാർ അതെന്തുകൊണ്ടെന്നാൽ അവർ ദൈവത്തി
ന്റെ പുത്രന്മാരെന്ന വിളിക്കപ്പെടുവാരാകും* നീതി ൧൦
നിമിത്തമായിട്ട പീഡിക്കപ്പെടുന്നവർ ഭാഗ്യവാന്മാർ

അതെന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അവരുടെതാക
൰൧ നു* ഞാൻ നിമിത്തമായിട്ടവർ നിങ്ങളെ ധിക്കരി
ക്കുകയും പീഡിപ്പിക്കുകയും സകലവിധമായുള്ള ദു
ർവ്വചനത്തെ നിങ്ങളുടെ നെരെ വ്യാജമായിട്ട വാ
ക്കുകയും ചെയ്യുമ്പൊൾ നിങ്ങൾ ഭാഗ്യവാന്മാരാകുന്നു*
൰൨ നിങ്ങളുടെ ഫലം സ്വർഗ്ഗത്തിങ്കൽ വളരെ ആകകൊ
ണ്ട സന്തൊഷിക്കുകയും ആനന്ദിക്കുകയും ചെയ്വി
ൻ എന്തുകൊണ്ടെന്നാൽ നിങ്ങൾക്ക മുമ്പെ ഉള്ള ദീ
ർഘദർശികളെ അവരിപ്രകാരം പീഡിപ്പിച്ചു*
൰൩ നിങ്ങൾ ഭൂമിയുടെ ഉപ്പാകുന്നു എന്നാൽ ഉപ്പ
രസമില്ലാതെ പൊയാൽ എന്തുകൊണ്ട ഉപ്പുരസമു
ണ്ടാകപ്പെടും പുറത്ത കളയപ്പെടുവാനും മനുഷ്യരാൽ
ചവുട്ടപ്പെടുവാനുമല്ലാതെ കണ്ട അത പിന്നെ ഒന്നി
൰൪ നും കൊള്ളരുത* നിങ്ങൾ ഭൂലൊകത്തിന്റെ പ്ര
കാശമാകുന്നു ഒരു മലമെൽ സ്ഥാപിച്ചിരിക്കുന്ന ഒ
൰൫ രു നഗരം മറഞ്ഞിരിപ്പാൻ കഴിയുന്നതല്ല*. ഒരു വിള
ക്കിനെ കൊളുത്തി ഒരു പറയിക്കീഴെ വെക്കുമാ
റില്ല വിളക്കുതണ്ടിന്മെലത്രെ അത ഭവനത്തിങ്കലു
ള്ളവരെല്ലാവരെയും പ്രകാശിപ്പിക്കുകയും ചെയ്യു
൰൬ ന്നു* ഇപ്രകാരം തന്നെ നിങ്ങളുടെ പ്രകാശം മനുഷ്യ
രുടെ മുമ്പാക അവർ നിങ്ങളുടെ നല്ല പ്രവൃത്തിക
ളെ കാണെണ്ടുന്നതിന്നും സ്വർഗ്ഗത്തിങ്കലുള്ള നിങ്ങ

ടെ പിതാവിനെ സ്തുതിക്കെണ്ടുന്നതിനു പ്രകാശി
ക്കുന്നതാകട്ടെ*

വെദപ്രമാണത്തെ എങ്കിലും ദീർഘദർശികളെ ൧൭
എങ്കിലും ശൂന്യമാക്കുവാൻ ഞാൻ വന്നു എന്നെ നിങ്ങ
ൾ നിരൂപിക്കെണ്ട ശൂന്യമാക്കുവാനല്ല പൂർത്തിയാക്കു
വാനത്രെ ഞാൻ വന്നതു* എന്തുകൊണ്ടെന്നാൽ ആകാ ൧൮
ശവും ഭൂമിയും ഒഴിഞ്ഞു പൊകുവൊളം വെദ
ത്തിങ്കൽ നിന്നൊരു അക്ഷരമെങ്കിലും ഒരു വിസർഗ്ഗ
മെങ്കിലും സകലവും സാദ്ധ്യമാകുവൊളത്തെക്ക ഒഴി
ഞ്ഞുപൊകയില്ലെന്ന ഞാൻ സത്യമായിട്ടു നിങ്ങളൊ
ട്ട പറയുന്നു* ആയതുകൊണ്ടു ആരെങ്കിലും ഈ എററ ൧൯
വും ചെറുതായ കല്പനകളിലൊന്നിനെ ലംഘിക്കു
കയും ഇപ്രകാരം മനുഷ്യർക്കുപദെശിക്കുകയും ചെയ്താ
ൽ അവൻ സ്വർഗ്ഗരാജ്യത്തിങ്കലെററവും ചെറിയവനെ
ന്നു വിളിക്കപ്പെട്ടവനാകും എന്നാൽ ആരെങ്കിലും
അപ്രകാരം നടക്കുകയും ഉപദെശിക്കുകയും ചെയ്താ
ൽ അവൻ സ്വർഗ്ഗരാജ്യത്തിങ്കൽ വലിയവനെന്ന വി
ളിക്കപ്പെട്ടവനാകും* എന്തുകൊണ്ടെന്നാൽ നിങ്ങളു ൨൦
ടെ നീതി വെദശാസ്ത്രിമാരുടെയും പറിശെന്മാരു
ടെയും നീതിയെക്കാൾ വിശെഷപ്പെട്ടിരിക്കാതെ
കണ്ടു നിങ്ങൾ ഒരു പ്രകാരത്തിലും സ്വർഗ്ഗരാജ്യത്തിലെ
ക്ക പ്രവെശിക്കയില്ലെന്ന ഞാൻ നിങ്ങളൊട്ട പ

റയുന്നു*
൨൧ കുലചെയ്യരുതെന്നും ആരെങ്കിലും കുലചെയ്താ
ൽ അവൻ ന്യായവിധിക്ക ഹെതുവായിരിക്കുമെ
ന്നും പൂൎവ്വന്മാരൊടു പറയപ്പെട്ടിരുന്നപ്രകാരം നിങ്ങൾ
൨൨ കെട്ടിട്ടുണ്ടല്ലൊ* എന്നാൽ തന്റെ സഹൊദരനൊ
ടു വ്യൎത്ഥമായി കൊപിക്കുന്നവനൊക്കെയും ന്യായവി
ധിക്ക ഹെതുവായിരിക്കുമെന്നും ആരെങ്കിലും ത
ന്റെ സഹൊദരനൊടു വികൃതി എന്നു പറഞ്ഞാൽ
അവൻ വിസ്താരസഭെക്ക ഹെതുവായിരിക്കുമെന്നും
ആരെങ്കിലും ബുദ്ധിയില്ലാത്തവനെ എന്നു പറഞ്ഞാൽ
അവൻ അഗ്നിനരകത്തിലെക്ക ഹെതുവായിരിക്ക
൨൩ മെന്നും ഞാൻ നിങ്ങളൊടു പറയുന്നു* ആകയാൽ
നീ പീഠത്തിന്റെ അടുക്കൽ നിന്റെ വഴിപാടി
നെ കൊണ്ടുവന്നു നിന്റെ സഹൊദരന നിന്റെ
നെരെ എതാനെങ്കിലുമുണ്ടെന്ന അവിടെ ഒൎക്കുമെ
൨൪ കിൽ* അവിടെ പീഠത്തിന്മുമ്പാക നിന്റെ വഴി
പാടിനെ വെച്ചിട്ട പൊക മുമ്പെ നിന്റെ സ
ഹൊദരനൊടു യൊജിക്കപ്പെട്ടിരിക്ക പിന്നത്തെതി
ൽ വന്ന നിന്റെ വഴിപാടിനെ കഴിക്കുകയും ചെ
൨൫ യ്ക* പ്രതിയൊഗി നിന്നെ വിധികൎത്താവിനെ ഏ
ല്പിക്കുകയും വിധികൎത്താവ നിന്നെ ചൊല്ക്കാരനെ
ഏല്പിക്കുകയും നീ കാരാഗ്രഹത്തിലാക്കപ്പെട്ടവനാക

ഷം ചെയ്യാതെ കണ്ടു നി നിന്റെ പ്രതിയൊഗിയൊ
ടൊട്ടു വഴിയിലിരിക്കുമ്പൊൾ ശീഘ്രമായിട്ടവനൊട
ങ്കെകമത്യമായിരിക്ക* നി ഒട്ടുക്കം ഒരു കാശു വെരെ ൨൬
യും കൊടുത്തുതീരുവൊളത്തൊളം അവിടെനിന്ന പു
റപ്പെട്ടു പൊകയില്ലെന്ന ഞാൻ സത്യമായിട്ട നിന്നെ
ന്നൊട്ടു പറയുന്നു*
നി വ്യഭിചാരം ചെയ്യരുതെന്ന പൂർവ്വന്മാരൊട്ട ൨൭
പറയപ്പെട്ടിരുന്ന പ്രകാരം നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ*
എന്നാൽ ഞാൻ നിങ്ങളൊട്ടു പറയുന്നു ഒരു സ്ത്രീ ൨൮
യെ അവളെ മൊഹിപ്പാനായിക്കൊണ്ടു നൊക്കുന്നവ
നെല്ലാം അപ്പൊൾ തന്നെ തന്റെ ഹൃദയത്തിലവ
ളൊട്ടു വ്യഭിചാരം ചെയ്തു* നിന്റെ വലത കണ്ണ ൨൯
നിനക്ക തെറ്റുണ്ടാക്കുന്നെങ്കിൽ അതിനെ ചൂഴുന്ന
നീക്കൽനിന്ന കളക എന്തുകൊണ്ടെന്നാൽ നിന്റെ
ൻ അവയവങ്ങളിലൊന്ന നശിച്ചു പൊകുകയും നി
ന്റെ ശരീരമെല്ലാം നരകത്തിങ്കൽ തള്ളപ്പെടാതെ
ഇരിക്കുകയും ചെയ്യുന്നത നിനക്ക നല്ലതാകുന്നു* നി ൩൦
ന്റെ വലതുകൈ നിനക്ക തെറ്റുണ്ടാക്കുന്നു എങ്കിൽ
അതിനെ ഛെദിച്ച നീക്കൽനിന്ന കളക എന്തു
കൊണ്ടെന്നാൽ നിന്റെ അവയവങ്ങളിലൊന്ന നശി
ച്ചുപൊകുകയും നിന്റെ ശരീരമെല്ലാം നരകത്തിങ്ക
ൽ തള്ളപ്പെടാതെ ഇരിക്കുകയും ചെയ്യുന്നത നിന

ക്ക നല്ലതാകുന്നു*

൩൧ പിന്നെയും ആരെങ്കിലും തന്റെ ഭാൎയ്യയെ ഉ
പെക്ഷിക്കുമൊ അവനവൾക്ക ഒരു ഉപെക്ഷശീട്ട എ
ഴുതി കൊടുക്കെണമെന്ന പറയപ്പെട്ടിരുന്നുവല്ലൊ*
൩൨ എന്നാൽ ഞാൻ നിങ്ങളൊട്ട പറയുന്നു ആരെങ്കിലും
വെശ്യാവൃത്തി ഹെതുവായിട്ടല്ലാതെ കണ്ട തന്റെ
ഭാൎയ്യയെ ഉപെക്ഷിക്കുമൊ അവനവളെ വ്യഭിചാരം
ചെയ്യിപ്പിക്കുന്നു ആരെങ്കിലും ഉപെക്ഷിക്കപ്പെട്ട
വളെ വിവാഹം ചെയ്യുമൊ അവൻ വ്യഭിചാരം ചെ
യ്യുന്നു*
൩൩ പിന്നെയും വ്യാജമായിട്ടുള്ള സത്യം ചെയ്യരുതെ
ന്നും നിന്റെ സത്യങ്ങളെ കൎത്താവിന്നായ്ക്കൊണ്ട ചെ
യ്യെണമെന്നും പൂൎവന്മാരൊട്ട പറയപ്പെട്ടിരുന്ന പ്ര
൩൪ കാരം നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ* എന്നാൽ ഞാൻ നി
ങ്ങളൊട്ട പറയുന്നു ഒരു പ്രകാരത്തിലും സത്യം ചെയ്യ
രുത സ്വൎഗ്ഗത്തിനെക്കൊണ്ടരുത എന്തുകൊണ്ടെന്നാൽ
൩൫ അത ദൈവത്തിന്റെ സിംഹാസനമാകുന്നു* ഭൂമി
യെക്കൊണ്ടുമരുത എന്തുകൊണ്ടെന്നാൽ അത അവ
ന്റെ മെതിയടിയാകുന്നു യെരുശലമിനെ കൊണ്ടുമ
രുത എന്തുകൊണ്ടെന്നാൽ അത മഹാരാജാവിന്റെ
൩൬ നഗരമാകുന്നു* നിന്റെ ശിരസ്സിനെക്കൊണ്ടും സത്യം
ചെയ്യരുത എന്തുകൊണ്ടെന്നാൽ ഒരു രോമത്തെ വെ

വളുപ്പിപ്പാനെങ്കിലൊ കറുപ്പിപ്പാനെങ്കിലും നിനക്ക കഴികയില്ല* എന്നാൽ നിങ്ങളുടെ വാക്ക അതെ അതെ എന്നും അല്ല അല്ല എന്നും ഇരിക്കട്ടെ ഇവകളിൽ അധികമായിട്ടുള്ളത ദൊഷത്തിങ്കൽനിന്ന വരുന്നു*

കണ്ണിന്നു പകരം കണ്ണിന്നും പല്ലിന്നു പകരം പല്ലുമെന്നും പറയപ്പെട്ടിരുന്നപ്രകാരം നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ* എന്നാൽ നിങ്ങൾ ദുഷ്ടതക്കു വിരൊധമായി നില്ക്കരുത ആരെങ്കിലും നിന്റെ വലത്തെകവിളിൽ നിന്നെ അടിക്കുന്നുവൊ അവന്ന മറ്റതിനെയും കാട്ടികൊടുക്ക എന്നും* നിന്നെ വ്യവഹാരത്തിന്ന വിളിപ്പാനും നിന്റെ മെൽക്കുപ്പായത്തെ എടുപ്പാനും മനസ്സായിരിക്കുന്നവനൊട്ട നിന്റെ വസ്ത്രത്തെയും കൂടെ സമ്മതിക്ക എന്നും* ആരെങ്കിലും ഒരു നാഴികവഴി പൊക്കുവാൻ നിന്നൊട്ട ശാസിച്ചാൽ രണ്ട അവനൊടുകൂടെ പൊക എന്നും* നിന്നൊട്ട യാചിക്കുന്നവന്നൊക്കു കൊടുക്ക നിന്നൊട്ട വായിപ്പ വാങ്ങുവാൻ മനസ്സായിരിക്കുന്നവന്ന വിമുഖതചെയ്യാതെയുമിരിക്ക എന്നും ഞാൻ നിങ്ങളൊട്ട പറയുന്നു*

നിന്റെ അയൽക്കാരനെ സ്നെഹിക്കെണമെന്നും നിന്റെ ശത്രുവിനെ ദ്വെഷിക്കെണമെന്നും പറയപ്പെട്ടിരുന്നപ്രകാരം നിങ്ങൾ കെട്ടിട്ടുണ്ടല്ലൊ* എന്നാൽ

ന്നാൽ ഞാൻ നിങ്ങളൊടു പറയുന്നു നിങ്ങളുടെ ശ
ത്രുക്കളെ സ്നെഹിപ്പിൻ നിങ്ങളെ ശപിക്കുന്നവരെ
അനുഗ്രഹിപ്പിൻ നിങ്ങളെ ദ്വെഷിക്കുന്നവൎക്കു ഗു
ണംചെയ്വിൻ നിങ്ങളൊടു കുറ്റംചെയ്കയും
നിങ്ങളെ പീഡിപ്പിക്കയും ചെയ്യുന്നവൎക്കവെണ്ടി
പ്രാൎത്ഥിക്കയും ചെയ്വിൻ നിങ്ങൾ സ്വൎഗ്ഗത്തിലിരി
ക്കുന്ന നിങ്ങളുടെ പിതാവിന്റെ പുത്രന്മാരാകെണ്ടുന്ന
൪൫ തിന്നതന്നെ* അതെന്തുകൊണ്ടെന്നാൽ അവൻ ദൊ
ഷമുള്ളവരുടെമെലും നല്ലവരുടെമെലുംതന്റെ സൂ
ൎയ്യനെ ഉദിപ്പിക്കയും നീതിയുള്ളവരുടെമെലും
അനീതിയുള്ളവരുടെമെലും വൎഷിപ്പിക്കയുംചെ
൪൬ യ്യുന്നു* എന്തുകൊണ്ടെന്നാൽ നിങ്ങളെ സ്നെഹിക്കു
ന്നവരെ നിങ്ങൾ സ്നെഹിച്ചാൽ നിങ്ങൾക്കെന്തുപ്രതി
ഫലമുള്ളു ചുങ്കക്കാറരുമിപ്രകാരം ചെയ്യുന്നില്ല
൪൭ യൊ* നിങ്ങൾ നിങ്ങളുടെ സഹൊദരന്മാരെമാത്രം
സല്ക്കരിച്ചാൽ നിങ്ങൾ വിശെഷമായി ചെയ്യുന്നെ
തന്തു ചുങ്കക്കാറരുമിപ്രകാരം ചെയ്യുന്നില്ലയൊ*
൪൮ അതുകൊണ്ടു സ്വൎഗ്ഗത്തിലിരിക്കുന്ന നിങ്ങളുടെ പി
താവു പൂൎണ്ണസൽഗുണവാനായിരിക്കുന്നതു പൊലെ
നിങ്ങളും പൂൎണ്ണസൽഗുണവാന്മാരായിരിപ്പിൻ*

൬ അദ്ധ്യായം

൧ മനുഷ്യരുടെ മുമ്പാക അവരാൽ കാണപ്പെടെണ്ടു

ന്നതിന നിങ്ങളുടെ ധൎമ്മത്തെ ചെയ്യാതെയിരിപ്പാ
ൻ ജാഗ്രതയായിരുന്നുകൊൾവിൻ അല്ലെങ്കിൽ സ്വൎഗ്ഗ
ത്തിങ്കലുള്ള നിങ്ങളുടെ പിതാവിങ്കൽ നിങ്ങൾക്ക
ഫലമില്ല* ആയതുകൊണ്ടു നീ ധൎമ്മത്തെ ചെയ്യുമ്പൊ
ൾ തങ്ങൾ മനുഷ്യരാൽ സ്തുതിക്കപ്പെട്ടുവാനായ്ക്കൊണ്ടു
കപടഭക്തിക്കാറർ സഭകളിലും തെരുവീഥികളി
ലും ചെയ്യുന്നതു പൊലെ നിന്റെ മുമ്പാക കാഹൽ
വിളിപ്പിക്കരുത അവർ തങ്ങളുടെ ഫലത്തെ പ്രാ
പിക്കുന്നു എന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു പ
റയുന്നു* എന്നാൽ നീ ധൎമ്മത്തെ ചെയ്യുമ്പൊൾ നി
ന്റെ ധൎമ്മം രഹസ്യമായിരിപ്പാനായ്ക്കൊണ്ട നിന്റെ വ
ലതു കൈ ചെയ്യുന്നതിനെ നിന്റെ ഇടതു കൈ
അറിയരുത* രഹസ്യത്തിങ്കൽ കാണുന്ന നിന്റെ പി
താവായവൻ പരസ്യമായിട്ട നിന്നെ സമ്മാനിക്കയും
ചെയ്യും*

പിന്നെ നീ ജപം ചെയ്യുമ്പൊൾ കപടഭക്തിക്കാ ൫
രെ പൊലെ ആകരുത അതെന്തുകൊണ്ടെന്നാൽ
തങ്ങൾ മനുഷ്യരാൽ കാണപ്പെട്ടുവാനായ്ക്കൊണ്ടു സഭക
ളിലും വീഥികളുടെ കൊണുകളിലും നിന്നുകൊ
ണ്ടു ജപം ചെയ്വാനവൎക്കു പ്രിയമായിരിക്കുന്നു അവർ
തങ്ങളുടെ ഫലത്തെ പ്രാപിക്കുന്നു എന്ന ഞാൻ സത്യ
മായിട്ട നിങ്ങളൊടു പറയുന്നു* എന്നാൽ നീ ജപം ൬

ചെയ്യുമ്പൊൾ നിന്റെ അറയിങ്കൽ പ്രവെശിക്കനി
ന്റെ കതകിനെ അടെച്ച രഹസ്യത്തിങ്കലിരിക്കുന്ന
നിന്റെ പിതാവിനെ പ്രാർത്ഥിക്കയും ചെയ്ക ര
ഹസ്യത്തിങ്കൽ കാണുന്ന നിന്റെ പിതാവ പരസ്യമാ
൭ യിട്ട നിന്നെ സമ്മാനിക്കയും ചെയ്യും* എന്നാൽ
നിങ്ങൾ ജപം ചെയ്യുമ്പൊൾ അജ്ഞാനികളെ പ്പൊ
ലെ വ്യർത്ഥമായിട്ടുള്ള വാക്കുകളെ പറയരുത എന്തു
കൊണ്ടെന്നാൽ തങ്ങളുടെ എറിയ വാക്കുകൊണ്ട ത
ങ്ങൾ കെൾക്കപ്പെട്ടവരാകുമെന്ന അവർ നിരൂപിക്കു
൮ ന്നു* ആയതുകൊണ്ട നിങ്ങളുടെ പിതാവ നിങ്ങൾക്കു
ആവശ്യമാകുന്നു എന്ന നിങ്ങളവനൊട്ട യാചി
ക്കുന്നതിന മുമ്പെ അറിഞ്ഞിരിക്കുന്നതുകൊണ്ട അവ
൯ ർക്ക സദൃശന്മാരാകരുത* ആകയാൽ നിങ്ങളിപ്രകാരം
ജപം ചെയ്വിൻ സ്വർഗ്ഗത്തിങ്കലിരിക്കുന്ന ഞങ്ങളുടെ
പിതാവെ നിന്റെ നാമം പരിശുദ്ധമാക്കപ്പെടെണ
൰ മെ* നിന്റെ രാജ്യം വരെണമെ നിന്റെ ഇ
ഷ്ടം സ്വർഗ്ഗത്തിങ്കൽ ചെയ്യപ്പെടുന്ന പ്രകാരം ഭൂമിയി
൰൧ ങ്കലും ചെയ്യപ്പെടെണമെ* ദിനം പ്രതിയുള്ള ഞ
ങ്ങളുടെ അപ്പത്തെ ഇന്നും ഞങ്ങൾക്ക നൽകെണ
൰൨ മെ* ഞങ്ങൾക്ക കുറ്റങ്ങളെ ചെയ്യുന്നവരൊട്ട ഞങ്ങൾ
ക്ഷമിക്കുന്നതു പൊലെ ഞങ്ങളുടെ കുറ്റങ്ങളെ
൰൩ ഞങ്ങളൊട്ടും ക്ഷമിക്കെണമെ* ഞങ്ങളെ പരീ

ക്ഷിയിക്കലകപ്പെട്ടത്താതെ ഞങ്ങളെ ദോഷത്തിങ്ക
ൽനിന്ന രക്ഷിക്കക്കും ചെയ്യെണമെ അതെന്തു
കൊണ്ടെന്നാൽ രാജ്യത്വവും ശക്തിയും പ്രഭാവവും എ
ന്നെന്നക്കും നിനക്കുള്ളതാകുന്നു ആമെൻ* അതെന്തു ൧൪
കൊണ്ടെന്നാൽ മനുഷ്യരൊട അവരുടെ കുററങ്ങളെ
നിങ്ങൾ ക്ഷമിക്കുമെങ്കിൽ നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ
പിതാവ നിങ്ങളൊടും ക്ഷമിക്കും* എന്നാൽ മനു ൧൫
ഷ്യരൊട അവരുടെ കുററങ്ങളെ നിങ്ങൾ, ക്ഷമിക്കാ
തെ ഇരിക്കുമെങ്കിൽ നിങ്ങളുടെ പിതാവ നിങ്ങ
ളുടെ കുററങ്ങളെ നിങ്ങളൊടും ക്ഷമിക്കാതെയു
രിക്കും*

പിന്നെ നിങ്ങളുപൊഷിക്കുമ്പൊൾ കപടക്കാരി ൧൬
ക്കാററരെ പൊലെ മുഖം വാടപ്പെട്ടവരാകരുത അതെ
ന്തുകൊണ്ടെന്നാൽ അവർ ഉപൊഷിക്കുന്നവരായി മ
നുഷ്യൎക്ക കാണപ്പെട്ടവാനായിക്കൊണ്ട അവർ തങ്ങളു
ടെ മുഖങ്ങളെ ശൊഷിപ്പിക്കുന്നു അവർ തങ്ങളുടെ
ഫലത്തെ പ്രാപിക്കുന്നു എന്ന ഞാൻ സത്യമായിട്ട നി
ങ്ങളൊട്ട പറയുന്നു* എന്നാൽ നീ ഉപൊഷിക്കു ൧൭
മ്പൊൾ നീ ഉപൊഷിക്കുന്നവനായി മനുഷ്യൎക്കല്ല രഹസ്യ
ത്തിങ്കലിരിക്കുന്ന നിന്റെ പിതാവിന്നത്രെ കാണ
പ്പെട്ടവാനായിട്ട നിന്റെ ശിരസ്സിനെ തൈലംകൊ
ണ്ട തെക്കുക നിന്റെ മുഖത്തെ കഴുകുകയും ചെ

ന്യ ക്ക* രഹസ്യത്തിങ്കൽ കാണുന്ന നിന്റെ പിതാവ പ
രസ്യമായിട്ട നിന്നെ സമ്മാനിക്കയും ചെയ്യും*

൰൯ ഭൂമിയിങ്കൽ നിങ്ങൾക്ക നിക്ഷെപങ്ങളെ നി
ക്ഷെപിക്കരുത അവിടെ ഒറപ്പുഴുവും തുരുമ്പും ക്ഷയി
പ്പിക്കുന്നു അവിടെയും കള്ളന്മാർ തുറിച്ച മൊഷ്ടിക്കു
൨൰ കയും ചെയ്യുന്നു* എന്നാൽ സ്വർഗ്ഗത്തിങ്കൽ നിങ്ങൾക്ക നി
ക്ഷെപങ്ങളെ നിക്ഷെപിപ്പിൻ അവിടെ ഒറപ്പുഴു
വെങ്കിലും തുരുമ്പെങ്കിലും ക്ഷയിപ്പിക്കുന്നില്ല അവി
ടെയും കള്ളന്മാർ തുറിച്ച മൊഷ്ടിക്കയും ചെയ്യുന്നി
൨൰൧ ല്ല* എന്തുകൊണ്ടെന്നാൽ നിങ്ങളുടെ നിക്ഷെപം
എവിടെയാകുന്നുവൊ അവിടെ നിങ്ങളുടെ ഹൃദയ
വുമാകും*

൨൰൨ ശരീരത്തിന്റെ ദീപം കണ്ണാകുന്നു അതുകൊ
ണ്ട നിന്റെ കണ്ണ വ്യാജമില്ലാത്തതാകുന്നു എങ്കിൽ
൨൰൩ നിന്റെ ശരീരമെല്ലാം പ്രകാശിക്കപ്പെട്ടതാകും* എ
ന്നാൽ നിന്റെ കണ്ണ ദൊഷമുള്ളതാകുന്നു എങ്കിൽ
നിന്റെ ശരീരമെല്ലാം അന്ധകാരപ്പെട്ടതാകും അ
തുകൊണ്ട നിങ്കലുള്ള പ്രകാശം അന്ധകാരമാകുന്നു
എങ്കിൽ ആ അന്ധകാരം എത്രയും വലുതായിട്ടുള്ള
താകുന്നു*

൨൰൪ ഒരുത്തനും രണ്ട യജമാനന്മാരെ സെവിച്ചുകൂടാ
എന്തുകൊണ്ടെന്നാൽ അവൻ ഒരുത്തനെ ദ്വെഷിച്ച

൨൪
മററവനെ സ്നെഹിക്കും അല്ലെങ്കിൽ ഒരുത്തനൊടു
ചെൎന്നിരുന്ന മററവനെ നിന്ദിക്കും നിങ്ങൾക്കു ദൈവ
ത്തിനെയും ധനത്തിനെയും സെവിച്ചുകൂടാ* അതു ൨൫
കൊണ്ടു ഞാൻ നിങ്ങളൊടു പറയുന്നു നിങ്ങളെന്തി
നെ ഭക്ഷിക്കുമെന്നും എന്തിനെ പാനിക്കുമെന്നും
നിങ്ങളുടെ ദെഹിയെക്കൊണ്ടും എന്തിനെ ധരിക്കു
മെന്നു നിങ്ങളുടെ ദെഹത്തിനെക്കൊണ്ടും വിചാര
പ്പെടരുത ഭക്ഷണത്തെക്കാൾ ദെഹിയും ഉടുപ്പിനെ
ക്കാൾ ദെഹവും വിശെഷമായിരിക്കുന്നില്ലയൊ* ആ ൨൬
കാശത്തിലുള്ള പക്ഷികളെ സൂക്ഷിച്ചു നൊക്കു
വിൻ അവകൾ വിതെക്കുകയെങ്കിലും കൊയ്യുകയെങ്കി
ലും കളപ്പുരയിൽ കൂട്ടുകയെങ്കിലും ചെയ്യുന്നില്ല എ
ന്നാലും നിങ്ങളുടെ സ്വൎഗ്ഗസ്ഥനായ പിതാവ അവക
ളെ പുലൎത്തുന്നു അവകളെക്കാൾ നിങ്ങളെററവും വി
ശെഷപ്പെട്ടവരല്ലയൊ* പിന്നെ നിങ്ങളിലാൎക്കു വി ൨൭
ചാരപ്പെടുന്നതിനാൽ തന്റെ ശരീരത്തിന്റെ അ
ളവിൽ ഒരു മുഴത്തെ കൂടെ കൂട്ടുവാൻ കഴിയുമൊ* ൨൮
ഉടുപ്പിനെക്കൊണ്ടും നിങ്ങളെന്തിന വിചാരപ്പെ
ടുന്നു പറമ്പിലുള്ള പുഷ്പങ്ങളെ അവകളെങ്ങിനെ വ
ളരുന്നു എന്നു നിരൂപിച്ചുകൊൾവിൻ അവകൾ പ്രയ
ത്നം ചെയ്യുക എങ്കിലും നൂൽ നൂക്കുകയെങ്കിലും ചെയ്യു
ന്നില്ല* എന്നാലും ശലൊമൊൻ തന്റെ സൎവ്വ മ ൨൯

മഹത്വത്തിലും അവകളിലൊന്നിനെപ്പോലെ എ
ങ്കിലും ധരിക്കപ്പെട്ടിരുന്നില്ലെന്ന ഞാൻ നിങ്ങളൊ
൩൦ ട പറയുന്നു* ആയതുകൊണ്ടു ഇന്ന ഇരിക്കുന്നതായി
ട്ടും നാളെ അടുപ്പിലിടപ്പെടുന്നതായിട്ടുമുള്ള വയലി
ലുള്ള പുല്ലിനെ ദൈവമിപ്രകാരം ധരിപ്പിക്കുന്നു
എങ്കിൽ അല്പവിശ്വാസികളെ നിങ്ങളെ എത്ര
൩൧ കം ഏററവും (ധരിപ്പിക്കയില്ലയൊ)* ആയതുകൊ
ണ്ടു നാം എന്തിനെ ഭക്ഷിക്കുമെന്നും എന്തിനെ പാ
നിക്കുമെന്നും എന്തിനെ ധരിക്കുമെന്നും പറഞ്ഞ വി
൩൨ ചാരപ്പെടരുത* എന്തുകൊണ്ടെന്നാൽ ഈ വസ്തുക്കളെ
ല്ലാമൊക്കെയും അജ്ഞാനികൾ അന്വെഷിക്കുന്നു എന്തെന്നാ
ൽ ഈ വസ്തുക്കളെല്ലാമൊക്കെയും നിങ്ങൾക്കാവശ്യമാകുന്നു
എന്ന നിങ്ങളുടെ സ്വർഗ്ഗസ്ഥനായ പിതാവറിഞ്ഞിരി
൩൩ ക്കുന്നു* എന്നാൽ മുമ്പെ ദൈവത്തിന്റെ രാജ്യത്തെ
യും അവന്റെ നീതിയെയും അന്വെഷിപ്പിൻ ഈ
൩൪ വസ്തുക്കളെല്ലാമൊക്കെയും നിങ്ങൾക്ക കൂടെ നൽകപ്പെടും*
ആകയാൽ നാളത്തെതിനായിട്ട നിങ്ങൾ വിചാര
പ്പെടരുത എന്തുകൊണ്ടെന്നാൽ നാളെ തന്റെ വസ്തു
ക്കൾക്കായിട്ട വിചാരപ്പെടും അതാത ദിവസത്തെക്ക
അതതിന്റെ കഷ്ടത മതിയാകുന്നു*

൭ അദ്ധ്യായം.

൧ നിങ്ങൾ വിധിക്കപ്പെടാതെ ഇരിപ്പാനായിട്ട വി

ധിക്കപ്പെടും* എന്തുകൊണ്ടെന്നാൽ നിങ്ങൾ വിധിക്കു
ന്ന വിധിയാൽതന്നെ നിങ്ങൾ വിധിക്കപ്പെട്ടവരാകും
നിങ്ങൾ അളക്കുന്ന അളവിനാലും നിങ്ങൾക്ക അളക്ക
പ്പെട്ടും* പിന്നെ നീ നിന്റെ കണ്ണിലുള്ള കൊലിനെ ൩
ന വിചാരിക്കാതെ നിന്റെ സഹൊദരന്റെ ക
ണ്ണിലുള്ള കരടിനെ എന്തിന്ന നൊക്കുന്നു* അല്ലെ ൪
ങ്കിൽ നിന്റെ സഹൊദരനൊട്ട ഞാൻ നിന്റെ
കണ്ണിൽനിന്ന കരടിനെ എടുത്തുകളവാൻ സമ്മതി
ക്ക എന്ന നീ എങ്ങിനെ പറയും കണ്ടാലും ഒരു കൊ
ൽ നിന്റെ കണ്ണിലിരിക്കുന്നുവല്ലൊ* കപടഭക്തി ൫
ക്കാരാ മുമ്പെ നിന്റെ കണ്ണിൽനിന്ന കൊലിനെ
എടുത്തുകളക അപ്പൊൾ നിന്റെ സഹൊദരന്റെ
കണ്ണിൽനിന്ന കരടിനെ എടുത്തുകളവാൻ നീ നന്നാ
യി കാണുകയും ചെയ്യും*

നിങ്ങൾ ശുദ്ധമായിട്ടുള്ളതിനെ നായ്ക്കൾക്ക കൊ ൬
ടുക്കരുതെ നിങ്ങളുടെ മുത്തുകളെ പന്നികളുടെ
മുന്നിൽ അവകൾ തങ്ങളുടെ കാലുകൾകൊണ്ട അവക
ളെ ചവിട്ടുകയും തിരിഞ്ഞിട്ട നിങ്ങളെ കീറിക്കള
കയും ചെയ്യാതെകണ്ട ഇടാതെയുമിരിപ്പിൻ*

യാചിപ്പിൻ എന്നാൽ നിങ്ങൾക്ക തരപ്പെടും അ ൭
ന്വെഷിപ്പിൻ എന്നാൽ നിങ്ങൾ കണ്ടെത്തും മുട്ടുവിൻ
എന്നാൽ നിങ്ങൾക്ക തുറക്കപ്പെടും* എന്തുകൊണ്ടെ ൮

ന്നാൽ യാചിക്കുന്നവനെല്ലാം വാങ്ങുകയും അന്വെഷി
ക്കുന്നവൻ കണ്ടെത്തുകയും മുട്ടുന്നവനു തുറക്കയും ചെ
൯ യ്യുന്നു* അല്ലെങ്കിൽ നിങ്ങളിലുള്ള യാതൊരു മനു
ഷ്യനെങ്കിലും തന്റെ പുത്രൻ തന്നോടപ്പത്തെ യാചി
൰ ച്ചാൽ അവന്ന ഒരു കല്ലിനെ കൊടുക്കുമൊ* അവൻ
ഒരു മത്സ്യത്തെയും യാചിച്ചാൽ അവൻ അവന്ന ഒരു
൰൧ സൎപ്പത്തെ കൊടുക്കുമൊ* അത്ര കൊണ്ടു ദൊഷിക
ളാകുന്ന നിങ്ങൾ നിങ്ങളുടെ പുത്രന്മാൎക്ക നല്ല ദാനങ്ങ
ളെ കൊടുപ്പാനറിയുന്നു എങ്കിൽ സ്വൎഗ്ഗത്തിങ്കലിരിക്കു
ന്ന നിങ്ങളുടെ പിതാവ തന്നൊട്ട യാചിക്കുന്നവൎക്ക എ
൰൨ ത്രയധികമായിട്ട നന്മകളെ നൽകും* ആകയാൽ മനു
ഷ്യർ നിങ്ങൾക്ക എന്തെല്ലാം കാൎയ്യങ്ങളെ ചെയ്യെണ
മെന്ന നിങ്ങൾക്ക മനസ്സായിരിക്കുന്നുവൊ നിങ്ങളവ
ൎക്കും അപ്രകാരം തന്നെ ചെയ്യിൻ അതെന്തു കൊണ്ടെ
ന്നാലിത വെദപ്രമാണവും ദീൎഘദൎശികളുമാകുന്നു*
൰൩ ഞെരുക്കമുള്ള വാതലിലൂടെ അകത്തപ്രവെശി
പ്പിൻ അതെന്തു കൊണ്ടെന്നാൽ നാശത്തിങ്കലെക്ക െ
കാണ്ടുപൊകുന്ന വാതൽ വിരിവുള്ളതാകും വഴി വി
സ്താരമുള്ളതാകുമിരിക്കുന്നു അതിലൂടെ അകത്തുപൊ
൰൪ കുന്നവർ വളരെയാകുന്നു* എന്നാൽ ജീവങ്കലെക്ക കൊ
ണ്ടുപൊകുന്ന വാതൽ എത്രയും ഞെരുക്കമുള്ളതാകും
വഴി വിസ്താരമില്ലാത്തതാകുമിരിക്കുന്നു അതിനെ

കൊണ്ടെത്തുന്നവരും ചുരുക്കമൊക്കുന്നു*
കള്ള ദീർഘദർശികളിൽനിന്ന ജാഗ്രതയായിരുന്ന ൧൫
കൊൾവിൻ അവർ ആട്ടുകളുടെ ഉടുപ്പുകളോട്ടും കൂ
ടി നിങ്ങളുടെ അടുക്കൽ വരുന്നു എന്നാൽ ഉള്ളിൽ
അവർ കവർച്ചചെയ്യുന്ന ചെന്നാക്കളാകുന്നു* നിങ്ങ ൧൬
ളവരുടെ ഫലങ്ങളാലവരെ അറിയും മുൾപടർപ്പുകളി
ൽനിന്ന മുന്തിരിങ്ങാപ്പഴങ്ങളെയും ഞെരിഞ്ഞിൽ മു
ള്ളുകളിൽനിന്ന അത്തിപ്പഴങ്ങളെയും പറിക്കുമാ
റുണ്ടൊ* അപ്രകാരം തന്നെ നല്ല വൃക്ഷമൊക്കെയും നല്ല ൧൭
ഫലങ്ങളെ തരുന്നു ആകാത്ത വൃക്ഷവും ആകാത്ത ഫല
ങ്ങളെ തരുന്നു* നല്ല വൃക്ഷത്തിന്ന ആകാത്ത ഫലങ്ങ ൧൮
ളെ തരുവാനും ആകാത്ത വൃക്ഷത്തിന്ന നല്ല ഫലങ്ങളെ
തരുവാനും കഴികയില്ല* നല്ല ഫലങ്ങളെ തരാത്ത ൧൯
വൃക്ഷമെല്ലാം വെട്ടി അഗ്നിയിലിടപ്പെടുന്നു* ആയ ൨൦
തുകൊണ്ട അവരുടെ ഫലങ്ങളാൽ നിങ്ങളവരെ
അറിയും*

എന്നോട്ട കർത്താവെ കർത്താവെ എന്ന പറയുന്നവര ൨൧
എല്ലാം സ്വർഗ്ഗരാജ്യത്തിങ്കലേക്ക പ്രവെശിക്കയില്ല സ്വർഗ്ഗ
ത്തിങ്കലിരിക്കുന്ന എന്റെ പിതാവിന്റെ ഹിത
ത്തെ ചെയ്യുന്നവനത്രെ* പലരും ആ ദിവസത്തിങ്കൽ ക ൨൨
ർത്താവെ കർത്താവെ ഞങ്ങൾ നിന്റെ നാമത്തിങ്കൽ
ദീർഘദർശനത്തെ പറകയും നിന്റെ നാമത്തിങ്കൽ

പിശാചുക്കളെ പുറത്താക്കി കളകയും നിന്റെ
നാമത്തിങ്കൽ വളരെ അൽഭുതങ്ങളെ ചെയ്ക
൨൩ യും ചെയ്തിട്ടില്ലയൊ എന്ന എന്നൊടു പറയും* അ
പ്പൊൾ ഞാൻ ഒരുനാളും നിങ്ങളെ അറിഞ്ഞിട്ടില്ല
അക്രമം ചെയ്യുന്നവരെ എന്നെ വിട്ട അകന്നുപൊകു
വിൻ എന്ന ഞാനവരൊടറിയിക്കയും ചെയ്യും*
൨൪ അതുകൊണ്ടു ആരെങ്കിലും ഇവ എ
ന്റെ വചനങ്ങളെ കെട്ടുകയും അപ്രകാരം നടക്ക
കയും ചെയ്യുന്നുവൊ ഞാനവനെ ഒരു പാറയിന്മെ
ൽ തന്റെ ഭവനത്തെ പണിതിട്ടുള്ളൊരു ബുദ്ധി
൨൫ യുള്ള മനുഷ്യന്ന സദൃശനാക്കും* മഴ പെയ്തു വലിയ വെ
ള്ളങ്ങളും വന്ന കാറ്റുകളും അടിച്ചു ആ ഭവനത്തിന്മെൽ
മുട്ടി അത ഒരു പാറയിന്മെൽ അസ്ഥിവാരം സ്ഥാ
൨൬ പിക്കപ്പെട്ടിരുന്നതുകൊണ്ടു അത വീണതുമില്ല*
പിന്നെ ഇവ എന്റെ വചനങ്ങളെ കെട്ടുകയും
അപ്രകാരം തന്നെ നടക്കാതെ ഇരിക്കയും ചെയ്യു
ന്നവനെല്ലാം മണലിന്മെൽ തന്റെ ഭവനത്തെ പണി
തിട്ടുള്ളൊരു ബുദ്ധിയില്ലാത്ത മനുഷ്യന്ന സദൃശനാ
കപ്പെട്ടും* മഴ പെയ്തു വലിയ വെള്ളങ്ങളും വന്ന കാ
റ്റുകളും അടിച്ചു ആ ഭവനത്തിന്മെൽ മുട്ടി അത വീഴുകയും
ചെയ്തു അതിന്റെ വീഴ്ചയും വലുതായിരുന്നു*
൨൮ പിന്നെ യെശു ഇവ വചനങ്ങളെ അവസാനി

പ്പിച്ചതിന്റെ ശെഷം സംഭവിച്ചതെന്തെന്നാൽ* അ ൨൯
വനവരുടെ വെദശാസ്ത്രിമാരെ പ്പോലെ അല്ല അ
ധികാരമുള്ളവനെ പ്പോലെ അവൎക്കുപദെശിച്ചതു
കൊണ്ടു ജനസംഘങ്ങളവന്റെ ഉപദെശത്തിങ്കലാ
ശ്ചൎയ്യപ്പെട്ടിരുന്നു*

## ൮ അദ്ധ്യായം.

പിന്നത്തെതിലവൻ പൎവ്വതത്തിങ്കൽനിന്നിറ ൧
ങ്ങി വരുമ്പോൾ വളരെ ജനസംഘങ്ങളവന്റെ
പിന്നാലെ ചെന്നു* അപ്പോൾ കണ്ടാലും ഒരു കുഷ്ഠരൊ ൨
ഗി വന്ന അവനെ വന്ദിച്ചു കൎത്താവെ നിനക്ക മന
സ്സുണ്ടെങ്കിൽ നിനക്ക എന്നെ ശുദ്ധനാക്കുവാൻ കഴിയു
മെന്ന പറഞ്ഞു* യെശുവും തന്റെ കൈ നീട്ടി അവ ൩
നെ തൊട്ട എനിക്ക മനസ്സുണ്ടു നീ ശുദ്ധനായ്പൊരിക എ
ന്നു പറഞ്ഞു ഉടനെ തന്നെ അവന്റെ കുഷ്ഠരൊഗം ശുദ്ധമാ
ക്കുകയും ചെയ്തു* പിന്നെ യെശു അവനൊടു പറഞ്ഞു ൪
ഇതിനെ ആരൊടും പറയരുതെന്ന നൊക്കുക എ
ന്നാലും നീ പൊയി ആചാൎയ്യന്ന നിന്നെത്തന്നെ കാണി
ക്കുകയും മൊശെ കല്പിച്ചിട്ടുള്ള വഴിപാടിനെ അ
വൎക്ക സാക്ഷിയായിട്ട കഴിക്കുകയും ചെയ്ക*
പിന്നത്തെതിൽ യെശു കപ്പൎന്നഹൊമിൽ പ്ര ൫
വെശിക്കുമ്പൊൾ നൂറുവെൎക്കുമൂപ്പനായ ഒരുത്ത
വന്റെ അടുക്കൽ വന്ന അവനൊടപെക്ഷിക്കുകയും* ൬

കൎത്താവെ എന്റെ പൈതൽ മഹാവെദനപ്പെട്ട വീട്ടി
ൽ പക്ഷവാതം പിടിച്ചു കിടക്കുന്നു എന്നു പറഞ്ഞപെ
൭ ക്ഷം ചെയ്തു* യെശു അവനൊടു ഞാൻ വന്നു അവ
൮ നെ സൌഖ്യവാനാക്കുമെന്നു പറഞ്ഞു* നൂറ്റവൎക്കുമൂപ്പ
നും കൎത്താവെ നീ എന്റെ വീട്ടിലെക്ക വരുവാൻ
തക്കവണ്ണം ഞാൻ യൊഗ്യനാകുന്നില്ല എന്നാൽ ഒരു
വചനത്തെമാത്രം പറഞ്ഞാലുംഎന്റെപൈതൽ സൌ
൯ ഖ്യപ്പെട്ടവനാകുകയും ചെയ്യും* എന്തുകൊണ്ടെന്നാ
ൽ ഞാനുമധികാരത്തിൻകീഴാകുന്നൊരു മനുഷ്യ
നാകുന്നു എന്റെ കീഴെ ആയുധപാണികളുണ്ട ഞാ
ൻ ഇവനൊടു പൊക എന്നു പറയുന്നു അവൻ പൊ
കുന്നു മറെറാരുത്തനൊടു വരിക എന്നു പറയുന്നു
അവനും വരുന്നു എന്റെ ദാസനൊടു ഇതിനെ
ചെയ്ക എന്നു പറയുന്നു അവനതിനെ ചെയ്യുന്നു എ
൰ ന്നപ്രകാരമായിട്ടു പറഞ്ഞു* യെശു അതിനെ കെട്ടാ
റെ ആശ്ചൎയ്യപ്പെട്ടു പിന്നാലെ വരുന്നവരൊടു പറഞ്ഞു
ഞാൻ ഇസ്രാഎലിലും ഇപ്രകാരമുള്ള വിശ്വാസ
ത്തെ കണ്ടിട്ടില്ലെന്ന ഞാൻ സത്യമായിട്ട നിങ്ങളൊടു
൰൧ പറയുന്നു* പലർ കിഴക്കനിന്നും പടിഞ്ഞാറനിന്നും വ
രികയും അബ്രഹാമിനൊടും ഇസഹാക്കിനൊടും യാ
കൊബിനൊടും കൂടെ സ്വൎഗ്ഗരാജ്യത്തിങ്കൽ ഇരിക്കയു
൰൨ ം ചെയ്യും* എന്നാൽ രാജ്യത്തിന്റെ പുത്രന്മാർ എ

ററവും പുറമായുള്ള ഇരുട്ടിങ്കൽ തള്ളികളയപ്പെ
ടുവരാകും അവിടെ കരച്ചിലും പല്ലുകടിയുമുണ്ടാകുമെ
ന്നു ഞാൻ നിങ്ങളൊടു പറയുന്നു* പിന്നെ യെശു സ്വ
ന്റുവെക്കെജമാനനൊടു പറഞ്ഞു പൊകനീ വിശ്വ
സിച്ച പ്രകാരം നിനക്ക ഭവിക്കട്ടെ ആ നാഴികയി
ൽ തന്നെ അവന്റെ ഭൃത്യൻ ആരൊഗ്യവാനാകയും
ചെയ്തു.*

പിന്നതെരത്തിൽ യെശു പത്രൊസിന്റെ ഭവ സ്ഥ
നത്തിങ്കലെക്ക വന്നാറെ അവന്റെ അമ്മാവിജ്വരമാ
യി കിടക്കുന്നതിനെ കണ്ടു* അവനവളുടെ കയ്യെ തൊ
ട്ടു ജ്വരവും അവളെ വിട്ടുമാറി അവളെഴുനീററ
അവർക്ക ശുശ്രൂഷ ചെയ്കയും ചെയ്തു*

പിന്നെ സന്ധ്യയായപ്പൊൾ അവർ പിശാചു ബാ സ്ന
ധിച്ചിരുന്നിട്ടുള്ള പലരെയും അവന്റെ അടുക്കൽ
കൊണ്ടുവന്നു* അവൻ നമ്മുടെ ബലഹീനങ്ങളെ ഏററു സ്വ
ഹിതം നമ്മുടെ രൊഗങ്ങളെ വഹിച്ചു എന്നും ഏശാ
യ എന്ന ദീർഘദർശിയാൽ പറയപ്പെട്ടിരുന്നതു നിവൃ
ത്തിയാകെണ്ടുന്നതിന അവൻ ആത്മാക്കളെ വചനത്താ
ൽ പുറത്താക്കി രൊഗികളെ എല്ലാവരെയും സൗഖ്യ
പ്പെടുത്തുകയും ചെയ്തു*

പിന്നെ യെശു തന്റെ ചുററിലും വളരെ ജന സ്വ
സമൂഹങ്ങളെ കണ്ടിട്ട അക്കരെ പൊകുവാൻ കല്പി

൧൯ ച്ചു* അപ്പൊൾ വെദശാസ്ത്രിയായ ഒരുത്തനടുക്കൽ വ
ന്നു ഗുരുവെ നി എവിടെക്ക പൊയാലും ഞാൻ നി
൨൦ ന്റെ പിന്നാലെ വരുമെന്ന അവനൊട്ട പറഞ്ഞു* ഈ
ശൊ അവനൊട്ട പറഞ്ഞു നരികൾക്ക കുഴികളും ആ
കാശത്തിലുള്ള പക്ഷികൾക്ക കൂട്ടകളുമുണ്ട എന്നാ
ൽ മനുഷ്യന്റെ പുത്രന തന്റെ തലയെ ചായിപ്പാൻ
൨൧ ഒരു സ്ഥലമില്ല* പിന്നെ അവന്റെ ശിഷ്യന്മാരിൽ
മറ്റൊരുത്തൻ കർത്താവെ ഞാൻ മുമ്പെ പൊകുവാ
നും എന്റെ പിതാവിനെ സമാധി ചെയ്വാനും
൨൨ എനിക്കനുവാദം തരെണമെന്ന അവനൊട്ട പറഞ്ഞു*
എന്നാൽ ഈശൊ അവനൊട്ട പറഞ്ഞു എന്റെ പി
ന്നാലെ വരിക മരിച്ചവർ തങ്ങളുടെ മരിച്ചവരെ
സമാധി ചെയ്യട്ടെ*
൨൩ പിന്നത്തെതിൽ അവനൊരു പടവിങ്കൽ കയറിയ
പ്പൊളവന്റെ ശിഷ്യന്മാരവന്റെ പിന്നാലെ ചെ
൨൪ ന്നു* പിന്നെ കണ്ടാലും പടവ തിരകൾകൊണ്ട മൂടപ്പെ
ട്ടുവാൻ തക്കവണ്ണം ഒരു മഹാകൊടുങ്കാറ്റ സമുദ്രത്തി
൨൫ ങ്കലുണ്ടായി എന്നാൽ അവനുറങ്ങിയിരുന്നു* അപ്പൊൾ
അവന്റെ ശിഷ്യന്മാരടുക്കൽ വന്ന അവനെ ഉണർത്തി
കർത്താവെ ഞങ്ങളെ രക്ഷിക്കെണമെ ഞങ്ങൾ ന
൨൬ ശിച്ചുപൊകുന്നു എന്ന പറഞ്ഞു* അവനവരൊട അ
ല്പവിശ്വാസികളെ നിങ്ങളെന്തിന ഭയമുള്ളവരാ

ടുന്നു എന്ന പറഞ്ഞു അപ്പോൾ അവനെഴുനീറ്റ കാ
റ്റുകളെയും സമുദ്രത്തെയും ശാസിച്ചു ഒരു മഹാ അ
മർച്ചയുണ്ടായി* എന്നാൽ മനുഷ്യർ കാറ്റുകളും സമു ൨൭
ദ്രവും അവനെ അനുസരിക്കുന്നു ഇതുകൊണ്ടു ഇവനെതു
പ്രകാരമുള്ള മനുഷ്യനാകുന്നു എന്ന പറഞ്ഞാശ്ചര്യപ്പെ
ട്ടിരുന്നു*

പിന്നെ അക്കരെ ഗെദറായക്കാരു ൨൮
ടെ ദെശത്തിങ്കലെക്ക വന്നപ്പോൾ പിശാച ബാധി
ച്ചിട്ടുള്ള രണ്ടു പെർ പ്രെതക്കല്ലറകളിൽനിന്ന പുറ
പ്പെട്ട അവന എതിരെറ്റുവന്നു അവർ അതിഘൊര
ന്മാരാകകൊണ്ടു ആ വഴിയെ ഒരുത്തനും കടന്നുപൊ
കുവാൻ വഹിയാതെ ഇരുന്നു* കണ്ടാലും അവർ ഒച്ച ൨൯
ഈവെ ദൈവത്തിന്റെ പുത്ര ഞങ്ങളൊട്ട നിനക്ക
എന്തു കാലത്തിന മുമ്പെ നീ ഞങ്ങളെ ദണ്ഡിപ്പിക്ക
വാൻ ഇവിടെക്ക വന്നുവൊ എന്നും ഉറക്കവിളിച്ചു
പറഞ്ഞു* അവരിൽനിന്ന ദൂരമായി എറിയ പന്നി ൩൦
കളുടെ ഒരു കൂട്ടം മെയുന്നതായിരുന്നു* അപ്പൊൾ പി ൩൧
ശാചുക്കൾ നീ ഞങ്ങളെ പുറത്താക്കുന്നു എങ്കിൽ പ
ന്നിക്കൂട്ടങ്ങളിലെക്ക പൊകുവാൻ ഞങ്ങൾക്കനുവാദം
തരെണമെന്ന അവനൊട അപെക്ഷിച്ചു* അവനവരൊ ൩൨
ട്ട പൊകുവിനെന്ന പറഞ്ഞു അവകൾ പുറപ്പെട്ട പ
ന്നിക്കൂട്ടങ്ങളിലെക്ക പൊകയും ചെയ്തു കണ്ടാലും ആ

പന്നിക്കൂട്ടമെല്ലാം ഉയൎന്നിട്ടുള്ളൊരു കുന്നിൽനി
ന്ന സമുദ്രത്തിങ്കലെക്ക പാഞ്ഞു ജലങ്ങളിൽ ചാകകയും
൩൩ ചെയ്തു * പിന്നെ അവകളെ മെയ്പിച്ചിരുന്നവർ ഓ
ടിപ്പോയി നഗരത്തിങ്കലെക്ക ചെന്ന സകലത്തെയും
പിശാച ബാധിച്ചിരുന്നവരുടെ വസ്തുതകളെയും
൩൪ അറിയിക്കയും ചെയ്തു * അപ്പൊൾ കണ്ടാലും നഗര
മെല്ലാം യെശുവിന എതിരെൽക്കുന്നതിന്ന പുറപ്പെ
ട്ട അവനെ കണ്ടാറെ തങ്ങളുടെ അതിരുകളിൽനി
ന്ന വാങ്ങിപ്പൊകെണമെന്ന അവനൊടപെക്ഷിക്ക
കയും ചെയ്തു *

൯ അദ്ധ്യായം.

൧ പിന്നെ അവൻ പടവിൽ കയറി അക്കരെക്ക കട
ന്ന തന്റെ സ്വന്ത നഗരത്തിങ്കലെക്ക വരികയും ചെ
൨ യ്തു * അപ്പൊൾ കണ്ടാലും ഒരു കിടക്കയിന്മെൽ കിട
ക്കുന്നവനായൊരു പക്ഷവാതക്കാരനെ അവർ അവന്റെ അ
ടുക്കൽ കൊണ്ടുവന്നു യെശു അവരുടെ വിശ്വാസത്തെ
കാണ്കകൊണ്ടും പക്ഷവാതക്കാരനൊട പുത്ര നീ
ധൈൎയ്യമായിരിക്ക നിന്റെ പാപങ്ങൾ നിങ്കൽനിന്ന
൩ മൊചിക്കപ്പെട്ടിരിക്കുന്നു എന്ന പറഞ്ഞു * അപ്പൊൾ
കണ്ടാലും വെദശാസ്ത്രിമാരിൽ ചിലർ ഇവൻ ദൂഷ
൪ ണം പറയുന്നു എന്ന തങ്ങളിൽ പറഞ്ഞു * യെശുവും
അവരുടെ നിരൂപണങ്ങളെ അറികകൊണ്ട പറഞ്ഞു

നിങ്ങളെന്തിന ദൊഷങ്ങളെ നിങ്ങളുടെ ഹൃദയങ്ങ
ളിൽ നിരൂപിക്കുന്നു* എന്തുകൊണ്ടെന്നാൽ നിന്റെ ൫
റ പാപങ്ങൾ നിങ്കൽനിന്ന മൊചിക്കപ്പെട്ടിരിക്കുന്നു
എന്ന പറയുകയൊ എഴുനീററ നടക്ക എന്ന പറയുക
യൊ ഏത എററവുമെളുപ്പമായിട്ടുള്ളതാകുന്നു* എ ൬
ന്നാൽ ഭൂമിയിങ്കൽ പാപങ്ങളെ മൊചിപ്പിപ്പാൻ
മനുഷ്യന്റെ പുത്രന അധികാരമുണ്ടെന്ന നിങ്ങളറി
യെണമെന്ന നീ എഴുനീററ നിന്റെ കിടക്കയെ
എടുത്തുംകൊണ്ട നിന്റെ ഭവനത്തിങ്കലെക്ക പൊക
എന്ന ഞാൻ നിന്നൊട പറയുന്നു എന്ന അവനപ്പൊൾ
പക്ഷവാതക്കാരനൊട പറഞ്ഞു* അവനുമെഴുനീററ ത ൭
ന്റെ ഭവനത്തിങ്കലെക്ക പൊകയും ചെയ്തു* എ ൮
ന്നാൽ ജനസംഘങ്ങളതിനെ കണ്ടാറെ ആശ്ചൎയ്യപ്പെ
ട്ട ഇപ്രകാരമുള്ള അധികാരത്തെ മനുഷ്യൎക്ക നൽ
കീട്ടുള്ള ദൈവത്തിനെ സ്തുതിക്കയും ചെയ്തു*
പിന്നത്തെതിൽ യെശു അവിടെനിന്ന പുറപ്പെ ൯
ട്ട പൊകുമ്പൊൾ ചുങ്കസ്ഥലത്തിങ്കലിരിക്കുന്നവനാ
യി മത്തായിയെന്ന പെരുള്ളൊരു മനുഷ്യനെ കണ്ടു
അവനൊട എന്റെ പിന്നാലെ വരിക എന്നും പറ
ഞ്ഞു അവനെഴുനീററ അവന്റെ പിന്നാലെ പൊകു
കയും ചെയ്തു* പിന്നെ സംഭവിച്ചതെന്തെന്നാലവ ൧൦
ൻ ഭവനത്തിങ്കൽ ഭക്ഷണത്തിന്നിരിക്കുമ്പൊൾ കണ്ടാലു

ല്ലാം വളരെ ചുങ്കക്കാറരും പാപികളും വന്ന യെശുവി
നൊട്ടും അവന്റെ ശിഷ്യന്മാരൊട്ടും കൂടെ ഭക്ഷണ
൰൧ ത്തിനിരുന്നു* എന്നാൽ പറിശെന്മാർ അതിനെ കണ്ടാ
റെ അവന്റെ ശിഷ്യന്മാരൊട്ടു പറഞ്ഞു നിങ്ങളുടെ ഗു
രു ചുങ്കക്കാറരൊട്ടും പാപികളൊട്ടും കൂടെ ഭക്ഷി
൰൨ ക്കുന്നതെന്തുകൊണ്ട* എന്നാൽ യെശു അതിനെ കെ
ട്ടാറെ അവരൊട്ടു പറഞ്ഞു ആരൊഗികൾക്ക വൈദ്യ
൰൩ നാവശ്യമില്ല രൊഗികൾക്കത്രെ* ബലിയെ അല്ല ക
രുണയെ ഞാനാഗ്രഹിക്കുന്നു എന്നതെന്താകുന്നു എ
ന്നു പൊയി പഠിപ്പിൻ അതെന്തുകൊണ്ടെന്നാൽ
നീതിമാന്മാരെ അല്ല പാപികളെ അത്രെ അനുതാ
പത്തിന്ന വിളിപ്പാൻ ഞാൻ വന്നു*
൰൪ അപ്പൊൾ യൊഹന്നാന്റെ ശിഷ്യന്മാരവന്റെ
അടുക്കൽ വന്ന ഞങ്ങളും പറിശെന്മാരും വളരെ ഉ
പൊഷിക്കുന്നു നിന്റെ ശിഷ്യന്മാർ ഉപൊഷി
ക്കാതെ ഇരിക്കുന്നു ചെയ്യുന്നതെന്തുകൊണ്ടെ
൰൫ ന്ന ചൊദിച്ചു* യെശുവും അവരൊട്ടു പറഞ്ഞു മണ
വാളൻ തങ്ങളൊട്ടു കൂടെ ഇരിക്കുമ്പൊളും കല്ല്യാ
ണമനുഷ്യൎക്ക ദുഃഖപ്പെട്ടുവാൻ കഴിയുമൊ എന്നാൽ
മണവാളനവരിൽനിന്ന പിരിക്കപ്പെട്ടപൊഴുള്ള
ദിവസങ്ങൾ വരും അപ്പൊളവരുപൊഷിക്കും ൟ
൰൬ ച്ചയും* ഒരുത്തനും കൊടിശ്ശിലയുടെ ഒരു കഷണത്തെ

ത്ത ഒരു പഴയ വസ്ത്രത്തിങ്കൽ വെച്ച തുന്നമാറില്ല
എന്തുകൊണ്ടെന്നാൽ അതിങ്കൽ തുന്നിയ ശീല വസ്ത്ര
ത്തിങ്കൽനിന്ന വെർവെട്ടുന്ന കീറൽ അധികമാക്കു
കയും ചെയ്യുന്നു* പുതിയ മുന്തിരിങ്ങാരസത്തെ ന്യ
പഴയ തൊൽക്കുടങ്ങളിൽ ഒഴിച്ചു വെക്കമാറുമില്ല
വെച്ചാൽ തൊൽക്കുടങ്ങൾ പൊളിക്കയും മുന്തിരി
ങ്ങാരസം ചിന്നിപ്പോകകയും തൊൽക്കുടങ്ങൾ കെ
ട്ടുപോകകയും ചെയ്യുന്നു പുതിയ മുന്തിരിങ്ങാരസം
പുതിയ തൊൽക്കുടങ്ങളിൽ ഒഴിച്ചു വെക്കുമാറത്രെ
ആകുന്നു പിന്നെ രണ്ടും ഭദ്രപ്പെടുന്നു*

അവനിക്കാര്യങ്ങളെ അവരൊട്ടു പറയുമ്പൊൾ ഇപ്പ
കണ്ടാലും ഒരു പ്രമാണി വന്ന അവനെ വന്ദിച്ച എന്റെ
പുത്രി ഇപ്പൊൾ അവൾ മരിപ്പാറായിരിക്കുന്നു എന്നാ
ലും നീ വന്ന നിന്റെ കൈ അവളുടെ മെൽ വെ
ക്കെണം അപ്പൊൾ അവൾ ജീവിക്കുമെന്ന പറഞ്ഞു* ന്ന
പിന്നെ യെശു എഴുനീറ്റ അവനും അവന്റെ ശി
ഷ്യന്മാരുംകൂടെ അവന്റെ പിന്നാലെ ചെന്നു* അ
പ്പൊൾ കണ്ടാലും പന്ത്രണ്ടു സംവത്സരങ്ങളായി രക്തസ്രാ
വമുള്ളൊരു സ്ത്രീ അവന്റെ പുറകിൽ വന്ന അവ
ന്റെ വസ്ത്രത്തിന്റെ വക്കിനെ തൊട്ടു* എന്തുകൊണ്ടെ
ന്നാൽ അവൾ ഞാനവന്റെ വസ്ത്രത്തെ മാത്രം തൊട്ടു
എന്നാകിൽ ഞാൻ രക്ഷപ്പെടുമെന്ന തന്നിൽ പറഞ്ഞി

൨൨ നു* എന്നാറെ യെശു തിരിഞ്ഞ അവളെ കണ്ടിട്ട
പുത്രി ധൈൎയ്യമായിരിക്ക നിന്റെ വിശ്വാസം
നിന്നെ രക്ഷിച്ചു എന്ന പറഞ്ഞു അന്നുമുതൽ ആ സ്ത്രീ
൨൩ രക്ഷപ്പെട്ടിരുന്നു* പിന്നത്തെതിൽ യെശു പ്രമാ
ണിക്കരുടെ ഭവനത്തിങ്കൽ വന്ന വാദ്യക്കാരെയും നില
൨൪ വിളിക്കുന്ന ജനസംഘത്തെയും കണ്ടിട്ട* അവരൊട്ട
പറഞ്ഞു മാറി പൊകുവിൻ എന്തുകൊണ്ടെന്നാൽ
൨൫ ബാലസ്ത്രീ മരിച്ചില്ല ഉറങ്ങുന്നത്രെ അവരും അവനെ പ
രിഹസിച്ചു* പിന്നെ ജനസംഘം പുറത്താക്കപ്പെട്ടതി
ന്റെ ശെഷം അവൻ അകത്ത പ്രവെശിച്ച അവളുടെ
൨൬ കയ്യെപ്പിടിച്ചു അപ്പൊൾ ബാലസ്ത്രീ എഴുനീറ്റിരുന്നു*
പിന്നെ ശങ്കീൎത്തി ആ പ്രദെശത്തിലെല്ലാം പരന്നു*
൨൭ പിന്നത്തെതിൽ യെശു അവിടെനിന്ന പുറപ്പെ
ട്ട പൊകുമ്പൊൾ രണ്ടു കുരുടന്മാർ അവന്റെ പിന്നാലെ ചെ
ന്ന ദാവിദിന്റെ പുത്ര ഞങ്ങളുടെമെൽ കരുണ
൨൮ കാട്ടെണമെ എന്ന ഉറക്കെ വിളിച്ചു പറഞ്ഞു*
അവൻ ഭവനത്തിങ്കൽ വന്നപ്പൊൾ ആ കുരുടന്മാർ അവന്റെ
അടുക്കൽ വന്നു യെശുവും ഇതിനെ ചെയ്വാൻ എ
നിക്ക കഴിയുമെന്ന നിങ്ങൾ വിശ്വസിക്കുന്നുവൊ എ
ന്ന അവരൊട്ട പറഞ്ഞു അതെ കൎത്താവെ എന്ന അവ
൨൯ രവനൊട്ട പറഞ്ഞു* അപ്പൊൾ അവൻ അവരുടെ കണ്ണുകളെ
തൊട്ട നിങ്ങളുടെ വിശ്വാസത്തിൻ പ്രകാരം നിങ്ങൾ

ക്ക ഭവിക്കട്ടെ എന്ന പറഞ്ഞു* അപ്പോൾ അവരുടെ കണ്ണുകൾ തുറക്കപ്പെട്ടു പിന്നെ യെശു ഒരുത്തൻമിരിനെ അറിയുമാറുന്ന നൊക്കികൊള്ളുവിനെന്ന അവരൊട്ടുറപ്പായിട്ട കല്പിച്ചു* എന്നാൽ അവർ പുറപ്പെട്ടു പൊയിട്ട ആ ദെശത്തിലെല്ലാം അവനെ കീർത്തിപ്പെടുത്തുകയും ചെയ്തു*

പിന്നത്തെതിലവർ പുറപ്പെട്ടപ്പൊൾ കണ്ടാലും അവർ പിശാച ബാധിച്ചവനായി ഊമയായുള്ളൊരു മനുഷ്യനെ അവന്റെ അടുക്കൽ കൊണ്ടുവന്നു* പിന്നെ പിശാച പുറത്താക്കി കളയപ്പെട്ടതിന്റെ ശെഷം ഊമയായവൻ സംസാരിച്ചു ഒരുനാളും ഇപ്രകാരം ഇസ്രായെലിൽ കാണുക ഉണ്ടായിട്ടില്ലെന്ന ജനസംഘങ്ങൾ പറഞ്ഞാശ്ചര്യപ്പെട്ടു* എന്നാൽ അവൻ പിശാചുകളുടെ പ്രമാണിയെകൊണ്ട പിശാചുകളെ പുറത്താക്കുന്നു എന്ന പറിശെന്മാർ പറഞ്ഞു*

പിന്നത്തെതിൽ യെശു സകല നഗരങ്ങളിലും ഗ്രാമങ്ങളിലും അവരുടെ സഭകളിലുപദെശിക്കുകയും രാജ്യത്തിന്റെ എവൻഗെലിയൊനെ പ്രസംഗിക്കുകയും ജനങ്ങളിലുള്ള സകല രൊഗത്തെയും സകല കഷ്ടത്തെയും സൗഖ്യമാക്കുകയും ചെയ്തുംകൊണ്ട സഞ്ചരിച്ചിരുന്നു* എന്നാൽ അവൻ ജനസംഘങ്ങളെ കണ്ടാറെ അവർ ഇടയനില്ലാത്ത ആട്ടുകളെ പൊ

പൊലെ തളൎന്നവരായും ചിന്നപ്പെട്ടവരായുമിരുന്നതു
൩൭ കൊണ്ടു അവനവരെക്കൊണ്ടു മനസ്സാൎദ്രപ്പെട്ടിരുന്നു*
അപ്പൊളവൻ തന്റെ ശിഷ്യന്മാരൊടു പറഞ്ഞു കൊ
൩൮ യിത്തുവളരെയുണ്ടു എന്നാലൊ വെലക്കാറർ ചുരുക്ക
മാകുന്നു* അതുകൊണ്ടു കൊയിത്തിന്റെ എജമാ
നനൊടു അവൻ വെലക്കാററെ തന്റെ കൊയിത്തി
ന്ന പുറപ്പെടുവിക്കെണമെന്ന അപെക്ഷിച്ചുകൊൾവിൻ*

## ൰ അദ്ധ്യായം.

൧ പിന്നെ അവൻ തന്റെ പന്ത്രണ്ടു ശിഷ്യന്മാരെ അട്ടു
ക്കൽ വിളിച്ചിട്ടു അശുദ്ധമുള്ള ആത്മാക്കളുടെമെൽ
അവകളെ പുറത്താക്കുവാനും സകല രൊഗങ്ങളെയും
സകല കഷ്ടങ്ങളെയും സൗഖ്യപ്പെടുത്തുവാനും അവൎക്ക
൨ ധികാരത്തെ കൊടുത്തു* വിശെഷിച്ച പന്ത്രണ്ട അ
പ്പൊസ്തൊലന്മാരുടെ നാമങ്ങളിവകളാകുന്നു ഒന്നാമൻ
പത്രൊസ എന്ന പറയപ്പെട്ട ശിമെയൊനും അവന്റെ
സഹൊദരനായ അന്ത്രെയൊസ്സും സബെദിയുടെ പുത്ര
നായ യാക്കൊബ്ബും അവന്റെ സഹൊദരനായ യൊ
൩ ഹന്നാനും* ഫിലിപ്പൊസ്സും ബർത്തൊലൊമായിയും
തൊമാസ്സും ചുങ്കക്കാരനായ മത്തായിയും അല്പായിയു
ടെ പുത്രനായ യാക്കൊബ്ബും തദ്ദായിയെന്ന മുന്നാമമുള്ള
൪ ലെബ്ബായും* കനാനായക്കാരനായ ശിമെയൊനും അവനെ
ന കാണിച്ചുകൊടുത്തവനുമായ യെഹൂദാ ഇസ്കറിയൊ

ഷാണ്ടും* ഈ പന്ത്രണ്ടു പെരെയും യെശു അയച്ച അവ ൫
രൊട കല്പിച്ചതെന്തെന്നാൽ നിങ്ങൾ പുറജാതിക
ളുടെ വഴിയിലെക്ക പൊകരുത ശമറിയക്കാരുടെ
ഒരു നഗരത്തിങ്കലെക്ക പ്രവെശിക്കയുമരുത* എന്നാ ൬
ൽ ഇസ്രായെൽ ഭവനത്തിന്റെ നഷ്ടമായിട്ടുള്ള ആടു
കളുടെ അടുക്കൽ പ്രത്യെകമായിട്ട പൊകുവിൻ* ൭
നിങ്ങൾ പൊകുമ്പൊൾ സ്വർഗ്ഗരാജ്യം സമീപമായിരി
ക്കുന്നു എന്ന പറഞ്ഞ പ്രസ്താവിക്കയും ചെയ്വിൻ* ൮
വ്യാധിക്കാരെ സൗഖ്യം വരുത്തുവിൻ കുഷ്ഠരൊഗി
കളെ ശുദ്ധവാന്മാരാക്കുവിൻ മരിച്ചവരെ എഴുന്നീ
ല്പിപ്പിൻ പിശാചുകളെ പുറത്താക്കുവിൻ നിങ്ങൾ
വെറുതെ ലഭിച്ചു വെറുതെ കൊടുത്തുകൊൾവിൻ* ൯
നിങ്ങളുടെ മടിശ്ശീലകളിൽ സ്വർണ്ണത്തെ എങ്കിലും
വെള്ളിയെ എങ്കിലും ചെമ്പിനെ എങ്കിലും* വ ൰
ഴിക്ക പൊക്കണത്തെ എങ്കിലും രണ്ടു കുപ്പായങ്ങളെ
എങ്കിലും പാദരക്ഷകളെ എങ്കിലും വടിയെ എ
ങ്കിലും സമ്പാദിക്കരുത എന്തുകൊണ്ടെ
ന്നാൽ പ്രവൃത്തിക്കാരൻ തന്റെ ആഹാരത്തിന്ന യൊ
ഗ്യനാകുന്നു*

പിന്നെയും എതു നഗരത്തിങ്കലെക്കെങ്കിലും ഗ്രാമ
ത്തിങ്കലെക്കെങ്കിലും നിങ്ങൾ പ്രവെശിക്കുന്നുവൊ
അതിലാര യൊഗ്യനാകുന്നു എന്ന വിചാരണ ചെ

ട്ടിൻ നിങ്ങൾ പുറപ്പെട്ടുപോകുവൊളത്തൊളം അവിടെ പാ
൰൨ ൎക്കുവിൻ* നിങ്ങൾ ഒരു ഭവനത്തിങ്കലെക്ക
൰൩ പ്രവെശിക്കുമ്പൊൾ അതിനെ സല്ക്കരിപ്പിൻ* ആ ഭ
വനവും യൊഗ്യമാകുന്നു എങ്കിൽ നിങ്ങളുടെ സമാ
ധാനമതിന്മെൽ വരട്ടെ എന്നാൽ അത യൊഗ്യമാക
ന്നില്ലെങ്കിൽ നിങ്ങളുടെ സമാധാനം നിങ്ങളുടെ
൰൪ അടുക്കൽ തിരിച്ചുവരട്ടെ* ആരെങ്കിലും നിങ്ങളെ
സ്വീകരിക്കാതെയും നിങ്ങളുടെ വചനങ്ങളെ കെ
ൾക്കാതെയുമിരിക്കുമൊ ആ ഭവനത്തിങ്കൽനിന്നെ
ങ്കിലും നഗരത്തിങ്കൽനിന്നെങ്കിലും നിങ്ങൾ പുറപ്പെ
ട്ടിട്ട നിങ്ങളുടെ പാദങ്ങളിലുള്ള പൊടിയെ കുടഞ്ഞു
൰൫ കളവിൻ* വിധിദിവസത്തിങ്കൽ ആ നഗരത്തിന്നെ
ക്കാൾ സൊദൊമും ഗൊമൊറായും എന്ന ദെശത്തി
ന്ന എറ്റവുമനുഭവമുണ്ടാകുമെന്ന ഞാൻ സത്യമായിട്ട
നിങ്ങളൊട്ട പറയുന്നു*
൰൬ കണ്ടാലും ഞാൻ നിങ്ങളെ ആടുകളെപ്പോലെ
ചെന്നായ്ക്കളുടെ മദ്ധ്യത്തിങ്കലയക്കുന്നു അതുകൊണ്ട
പാമ്പുകളെപ്പോലെ ബുദ്ധിയുള്ളവരായും പ്രാവുക
൰൭ ളെപ്പോലെ കപടമില്ലാത്തവരായുമിരിപ്പിൻ* എന്നാ
ൽ മനുഷ്യരിൽനിന്ന സൂക്ഷിച്ചുകൊൾവിൻ എന്തു
കൊണ്ടെന്നാലവർ വിസ്താരസഭകൾക്ക നിങ്ങളെ
ഏല്പിക്കും അവരുടെ സഭകളിൽ നിങ്ങളെ

ളു വാറുകൊണ്ടടിക്കയും ചെയ്യും* വിശെഷിച്ച ൧൮
ഞാൻ നിമിത്തമായിട്ട നിങ്ങൾ നാട്ടുവാഴികളുടെ
യും രാജാക്കന്മാരുടെയും മുമ്പാക അവൎക്കും മറ്റുജാതിക
ൾക്കും ഒരു സാക്ഷിയായിട്ട കൊണ്ടുപൊകപ്പെട്ടവരാ
കും* എന്നാൽ അവർ നിങ്ങളെ എല്പിക്കുമ്പൊൾ നി ൧൯
ങ്ങളെങ്ങിനെയൊ എന്തിനെയൊ പറയെണമെന്ന
വിചാരപ്പെടരുത എന്തുകൊണ്ടെന്നാൽ നിങ്ങൾ പറ
യെണ്ടുന്നത അന്നെരത്തിങ്കൽ നിങ്ങൾക്ക നൽകപ്പെ
ടും* എന്തുകൊണ്ടെന്നാൽ പറയുന്നവർ നിങ്ങളല്ല ൨൦
നിങ്ങളുടെ പിതാവിന്റെ ആത്മാവ അത്രെ നിങ്ങ
ളിൽ പറയുന്നതാകുന്നു* സഹൊദരൻ സഹൊദര ൨൧
നെയും പിതാവ പുത്രനെയും മരണത്തിന്നെല്പിക്കും
പുത്രന്മാരും മാതാപിതാക്കന്മാൎക്കവിരൊധമായിട്ടെഴു
ന്നിൽക്കും അവരെ കൊല്ലിക്കയും ചെയ്യും* വിശെ ൨൨
ഷിച്ചും നിങ്ങളെന്റെ നാമത്തിന്റെ നിമിത്തമാ
യിട്ടെല്ലാവരാലും ദ്വെഷിക്കപ്പെട്ടവരാകും എന്നാ
ൽ അവസാനത്തൊളം ക്ഷമിച്ചുപാൎക്കുന്നവൻ രക്ഷി
ക്കപ്പെടും* എന്നാൽ അവർ ഈ നഗരത്തിങ്കൽ നി ൨൩
ങ്ങളെ ദുഃഖപ്പെടുത്തുമ്പൊൾ മറ്റൊന്നിലെക്ക ഓടി
പ്പൊകുവിൻ എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ
പുത്രൻ വരുവൊളത്തെക്ക ഇസ്രായെലിന്റെ നഗര
ങ്ങളെ ഒക്കെയും നിങ്ങൾ സഞ്ചരിച്ചു തികെക്കയില്ല

൨൪ ന്ന ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു* ശി
ഷ്യൻ തന്റെ ഗുരുവിനെക്കാൾ ശ്രെഷ്ഠനാകുന്നില്ല
൨൫ ദാസൻ തന്റെ യജമാനനെക്കാൾ ശ്രെഷ്ഠനുമല്ല*
ശിഷ്യൻ തന്റെ ഗുരുവിനെ പൊലെയും ദാസൻ
തന്റെ യജമാനനെ പൊലെയുമാകുന്നത അവ
ന മതി അവർ ഭവനത്തിന യജമാനനെ ബെയെത്സ
ബുബ്ബെന്ന വിളിച്ചു എങ്കിൽ അവന്റെ ഭവനക്കാ
൨൬ രെ എത്രയും അധികം (വിളിക്കും)* ആകയാൽ അ
വരെ ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ വെളി
പ്പെടെണ്ടിവരാതെ മറഞ്ഞിരിക്കുന്നതായിട്ടുള്ളതൊന്നു
മില്ല അറിയപ്പെടെണ്ടിവരാതെ രഹസ്യമായിട്ടുള്ള
൨൭ തുമില്ല* ഞാൻ നിങ്ങളൊട അന്ധകാരത്തിൽ പറ
യുന്നതിനെ പ്രകാശത്തിൽ പറവിൻ നിങ്ങൾ ചെ
വിയിൽ കെൾക്കുന്നതിനെ ഭവനങ്ങൾ മെലെ പ്രസം
൨൮ ഗിക്കയും ചെയ്വിൻ* പിന്നെയും ആത്മാവിനെ
കൊല്ലുവാൻ കഴിയാതെ ശരീരത്തെ കൊല്ലുന്ന
വരിൽനിന്ന ഭയപ്പെടാതെ ഇരിപ്പിൻ എന്നാലും
ആത്മാവിനെയും ശരീരത്തെയും നരകത്തിങ്കൽ ന
ശിപ്പിപ്പാൻ കഴിയുന്നവനെ ഏറ്റവും ഭയപ്പെട്ടുവി
ൻ*
൨൯ ഒരു കാശിന്ന രണ്ടു കുരുവികൾ വില്ക്കപ്പെടുന്നില്ലെ
യൊ അവകളിൽ ഒന്നെങ്കിലും നിങ്ങളുടെ പിതാ

വ്വ കൂടാതെ നിലത്തിൽ വീഴുകയില്ല* വിശെഷിച്ച നി
ങ്ങളുടെ ശിരസ്സിന്റെ രൊമങ്ങളും ഒക്കെയും എ
ണ്ണപ്പെട്ടിരിക്കുന്നു* അതുകൊണ്ടു ഭയപ്പെടാതെ നിങ്ങൾ ഏറ
വളര കുരുവികളെക്കാൾ വിശെഷപ്പെട്ടിരിക്കുന്നു* ഏവ
നാകയാൽ യാതൊരുത്തനെങ്കിലും മനുഷ്യരുടെ മുമ്പാ
കെ എന്നെ അറിയിക്കുമൊ അവനെ ഞാനും സ്വർഗ്ഗ
ത്തിങ്കലിരിക്കുന്ന എന്റെ പിതാവിന്റെ മുമ്പാകെ
അറിയിക്കും* എന്നാൽ ആരെങ്കിലും മനുഷ്യരുടെ മുമ്പാ
മ്പാകെ എന്നെ നിഷെധിക്കുമൊ അവനെ ഞാനും
സ്വർഗ്ഗത്തിങ്കലിരിക്കുന്ന എന്റെ പിതാവിന്റെ മു
മ്പാകെ നിഷെധിക്കും*

ഞാൻ ഭൂമിയിങ്കൽ സമാധാനത്തെ വരുത്തുവാൻ ആ
ൻ വന്നതെന്ന നിങ്ങൾ നിരൂപിക്കരുത സമാധാനത്തെ
അല്ല വാളിനെ അത്രെ വരുത്തുവാൻ ഞാൻ വ
ന്നു* എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യനെ അവന്റെ
ന്റെ പിതാവിന വിരൊധമായിട്ടും പുത്രിയെ അവളു
ടെ മാതാവിന വിരൊധമായിട്ടും മരുമകളെ അവ
ളുടെ അമ്മാവിക്ക വിരൊധമായിട്ടും പിരിപ്പിപ്പാൻ
ഞാൻ വന്നു* മനുഷ്യന്റെ ശത്രുക്കളും അവന്റെ ഭവനക്കാ
രാകുന്നു* എന്നെക്കാളെററവും പിതാവിനെ എ
ങ്കിലും മാതാവിനെ എങ്കിലും സ്നെഹിക്കുന്നവൻ
എനിക്ക യൊഗ്യനാകുന്നില്ല എന്നെക്കാളെററവും

പുത്രനെ എങ്കിലും പുത്രിയെ എങ്കിലും സ്നേഹിക്കുന്ന
൩൰൮ വനും എനിക്ക യൊഗ്യനാകുന്നില്ല* തന്റെ കുരിശി
നെ എടുത്തുംകൊണ്ടു എന്റെ പിന്നാലെ വരാത്ത
൩൰൯ വനും എനിക്ക യൊഗ്യനാകുന്നില്ല* തന്റെ ജീവ
ന കണ്ടെത്തുന്നവൻ അതിനെ നഷ്ടപ്പെടുത്തും ഞാൻ
നിമിത്തമായിട്ട തന്റെ ജീവനെ നഷ്ടപ്പെടുത്തുന്നവ
നതിനെ കണ്ടെത്തുകയും ചെയ്യും*
൪൰ നിങ്ങളെ സ്വീകരിക്കുന്നവൻ എന്നെ സ്വീകരി
ക്കുന്നു എന്നെ സ്വീകരിക്കുന്നവനും എന്നെ അയച്ചവ
൪൰൧ നെ സ്വീകരിക്കുന്നു* ഒരു ദീർഘദർശിക്കുടെ നാമത്തി
നായിട്ടൊരു ദീർഘദർശിയെ സ്വീകരിക്കുന്നവൻ ഒരു
ദീർഘദർശിക്കുടെ ഫലത്തെ ലഭിക്കും ഒരു നീതിമാ
ന്റെ നാമത്തിനായിട്ട ഒരു നീതിമാനെ സ്വീകരിക്കുന്ന
൪൰൨ വനും ഒരു നീതിമാന്റെ ഫലത്തെ ലഭിക്കും* ആരെ
ങ്കിലും ഒരു ശിഷ്യന്റെ നാമത്തിനായിട്ട ഈ ചെ
റിയവരിൽ ഒരുത്തനെ ഒരു പാനപാത്രം തണുത്ത ജ
ലംമാത്രം പാനിപ്പിക്കുമൊ അവൻ തന്റെ ഫലത്തെ
ഒരു പ്രകാരത്തിലും കളകയില്ലെന്ന ഞാൻ സത്യമാ
യിട്ട നിങ്ങളൊട്ട പറയുന്നു*

൰൧ അദ്ധ്യായം.

൧ പിന്നെ സംഭവിച്ചതെന്തെന്നാൽ യെശു തന്റെ
പന്ത്രണ്ടു ശിഷ്യന്മാരൊട്ട കല്പിച്ച അവസാനിച്ചതി

ന്റെ ശെഷം അവനവരുടെ നഗരങ്ങളിലുപദെശി
പ്പാനും പ്രസംഗിപ്പാനും അവിടെനിന്ന പുറപ്പെട്ടപൊ
ൾ* കാരാഗ്രഹത്തിൽ യൊഹന്നാൻ ക്രിസ്തുവിന്റെ ൨
പ്രവൃത്തികളെ കെട്ടാറെ അവൻ തന്റെ ശിഷ്യന്മാ
രിൽ രണ്ടു പെരെ അയച്ചു* വരുവാനിരുന്നവൻ നീ ൩
തന്നെയാകുന്നുവൊ ഞങ്ങൾ മറെറാരുത്തനായിട്ട നൊ
ക്കിപാൎക്കയൊ എന്ന അവനൊട്ട പറയിച്ചു* ഈശൊ ൪
വും അവരൊട്ടുത്തരമായിട്ടപറഞ്ഞു നിങ്ങൾ പൊയി
നിങ്ങൾ കെൾക്കുന്നവയും കാണുന്നവയും ചെയ്യുന്ന കാൎയ്യങ്ങ
ളെ യൊഹന്നാനൊട അറിയിപ്പിൻ* കുരുടർ കാഴ്ചയെ ൫
പ്രാപിക്കുന്നു മുടന്തരും നടക്കുന്നു കുഷ്ഠരൊഗികളും
ശുദ്ധമാക്കപ്പെട്ടുന്നു ചെവിടരും കെൾക്കുന്നു മരിച്ചവ
രും ഉയിൎത്തെഴുനീല്പിക്കപ്പെട്ടുന്നു സാധുക്കൾക്കും എവൻ
ഗെലിയൊനറിയിക്കപ്പെട്ടുന്നു* വിശെഷിച്ചതാരെ ൬
കിലും എങ്കൽ വിരുദ്ധപ്പെടാതെ ഇരിക്കുന്നുവൊ
അവൻ ഭാഗ്യവാനാകുന്നു*

പിന്നെ അവർ പൊകുമ്പൊൾ ഈശൊ ജനസം ൭
ഘങ്ങളൊട്ട യൊഹന്നാനെ കുറിച്ച പറഞ്ഞുതുടങ്ങി
യതെന്തെന്നാൽ നിങ്ങൾ വനപ്രദെശത്തിങ്കലെക്കു എ
തൊന്നിനെ കാണ്മാൻ പുറപ്പെട്ട കാററിനാൽ ഇളക്ക
പ്പെട്ടിരുന്നൊരു ഞാങ്ങണയെയൊ* എന്നാൽ നിങ്ങളെ ൮
ന്തൊന്നിനെ കാണ്മാൻ പുറപ്പെട്ടു മൃദുക്കളായ വസ്ത്ര

ണ്ണാൽ ധരിക്കപ്പെട്ടൊരു മനുഷ്യനെയൊ കണ്ടാ
ലും മൃദുത്വമാകുന്ന വസ്ത്രങ്ങളെ ഉടുക്കുന്നവർ രാജധ
൯ നികളിലാകുന്നു* എന്നാൽ നിങ്ങളെന്തൊന്നിനെ
കാണ്മാൻ പുറപ്പെട്ടു ഒരു ദീർഘദർശിയെയൊ അതെ
ഒരു ദീർഘദർശിയെക്കാളും വിശെഷമുള്ളവനെ എ
൧൦ ന്ന ഞാൻ നിങ്ങളൊട്ടു പറയുന്നു* എന്തുകൊണ്ടെ
ന്നാൽ കണ്ടാലും ഞാനെന്റെ ദൂതനെ നിന്റെ മു
ഖത്തിൻമുമ്പാക അയക്കുന്നു അവൻ നിന്റെ വഴിയെ
നിന്റെ മുമ്പാക നന്നാക്കുമെന്ന അവനെ കുറിച്ച എ
൧൧ ഴുതിയിരിക്കുന്നത ഇവനാകുന്നു* സ്ത്രീകൾ പ്രസവിച്ചിട്ടു
ള്ളവരിൽ ബപ്തിസ്തു യൊഹന്നാനെക്കാൾ ഒരു ശ്രെ
ഷ്ഠനുണ്ടായിട്ടില്ലെന്ന ഞാൻ സത്യമായിട്ട നിങ്ങളൊ
ട്ടു പറയുന്നു എങ്കിലും സ്വർഗ്ഗരാജ്യത്തിങ്കലെററവും ചെ
൧൨ റിയവൻ അവനെക്കാൾ ശ്രെഷ്ഠനാകുന്നു* ബപ്തിസ്തു യെ
യൊഹന്നാന്റെ ദിവസങ്ങൾ മുതൽ ഇത്ര വരെയും സ്വ
ർഗ്ഗരാജ്യം ബലത്താലകപ്പെട്ടിരുന്നു ബലം ചെയ്യുന്നവരുമ
൧൩ തിനെ ബലത്തൊടു പിടിച്ചടക്കുന്നു* എന്തുകൊണ്ടെ
ന്നാൽ സകല ദീർഘദർശികളും വെദപ്രമാണവും യെ
൧൪ യൊഹന്നാൻ വരെക്കും ദീർഘദർശനം പറഞ്ഞു* വിശെ
ഷിച്ച അതിനെ നിങ്ങൾക്ക പരിഗ്രഹിപ്പാൻ മനസ്സാ
കുന്നെങ്കിൽ ഇവൻ വരുവാനിരുന്ന എലിയായാകു
൧൫ ന്നു* കെൾപ്പാൻ ചെവികളുള്ളവൻ കെൾക്കട്ടെ*

എന്നാൽ ഞാൻ ഈ സന്തതിയെ എതൊന്നിന്ന സദൃ ശമാക്കും* ചന്തകളിലിരിക്കുന്നതും തങ്ങളുടെ സ്നെ ഹിതന്മാരൊടു ഞങ്ങൾ നിങ്ങൾക്ക കുഴലൂതി നിങ്ങൾ നൃത്തം ചെയ്തിട്ടില്ലെന്നും നിങ്ങൾക്ക വിലാപംചെ യ്തു നിങ്ങൾ ദുഃഖിച്ചിട്ടില്ലെന്നും വിളിച്ചുപറയുന്ന രും ചെയ്യുന്ന ബാലന്മാൎക്ക അത സദൃശമായിരിക്കുന്നു* ൧൮ എന്തുകൊണ്ടെന്നാൽ യൊഹന്നാൻ ഭക്ഷിക്കാതെയും പാനിക്കാതെയുമിരിക്കുന്നവനായി വന്നു അവന ഒരു പിശാചുണ്ടെന്ന അവരും പറയുന്നു* മനുഷ്യന്റെ പു ൧൯ ത്രൻ ഭക്ഷിച്ചു പാനിക്കുന്നവനായി വന്നു കണ്ടാലും ഒരു ഭൊ ജനപ്രിയമുള്ളവനായും മദ്യപാനം ചെയ്യുന്നവനായും ചുങ്കക്കാരന്മാരുടെയും പാപികളുടെയും സ്നെഹിതനായു ള്ളൊരു മനുഷ്യൻ എന്ന അവരും പറയുന്നു എങ്കി ലും ജ്ഞാനത്തിന്റെ മക്കളാൽ നീതിയുള്ളതാക്ക പ്പെട്ടിരിക്കുന്നു*

അപ്പൊളവൻ തന്റെ അധികം അതിശയങ്ങ ൨൦ ളവകളിൽ ചെയ്യപ്പെട്ടിരുന്ന നഗരങ്ങളെ അവക ളനുതാപപ്പെടാക്കകൊണ്ടു ശപിച്ചുതുടങ്ങി* ൨൧ കൊറാസിനെ നിനക്കുഹീതം ബെത്സായിദാ നിന ക്കു ഹീതം അതെന്തുകൊണ്ടെന്നാൽ നിങ്ങളിൽ ചെയ്യപ്പെട്ടിട്ടുള്ള അതിശയങ്ങൾ തൂറിലും സിദൊ നിലും ചെയ്യപ്പെട്ടിരുന്നു എങ്കിൽ അവർ പൂൎവത്തി

കൽ ചാക്കിലിരുന്നും വെണ്ണീറിലുമനുതാപപ്പെട്ടി
൨൨ രുന്നു* എന്നാലും വിധിദിവസത്തിങ്കൽ നിങ്ങളെ
ക്കാൾ ത്രൂറിന്നും സിദൊന്നും എറെമനക്രുശമുണ്ടാകുമെ
൨൩ ന്ന ഞാൻ നിങ്ങളൊട്ട പറയുന്നു* സ്വൎഗ്ഗം വരെയുയൎന്നി
രിക്കുന്ന കപ്പൎന്നഹൂമായെ നീയും പാതാളത്തൊളം താ
ഴപ്പെട്ട പൊകും അതെന്തുകൊണ്ടെന്നാൽ നിങ്കൽ
ചെയ്യപ്പെട്ടിട്ടുള്ള അതിശയങ്ങൾ സൊദൊമിങ്ക
ൽ ചെയ്യപ്പെട്ടിരുന്നു എന്നാകിൽ അത ഇന്നെത്തെ
൨൪ ദിനം വരെക്കും നിന്നിരിക്കും* എന്നാല്ലൊ. വിധിദി
വസത്തിങ്കൽ നിന്നെക്കാൾ സൊദൊമെന്ന ദെശ
ത്തിന എറെമനക്രുശമുണ്ടാകുമെന്ന ഞാൻ നിങ്ങളൊ
ട്ട പറയുന്നു*
൨൫ ആ സമയത്തിങ്കൽ യെശു ഉത്തരമായിട്ട പറഞ്ഞ
തെന്തെന്നാൽ പിതാവെ സ്വൎഗ്ഗത്തിന്നും ഭൂമിക്കും നാഥ
നെ നീ ഇക്കാൎയ്യങ്ങളെ ജ്ഞാനികളിൽനിന്നും വി
ചാരജ്ഞന്മാരിൽനിന്നും മറെക്കയും ശിശുക്കൾക്കു ദൎശി
പ്പിക്കയും ചെയ്കകൊണ്ട ഞാൻ നിന്നെ സ്തുതി
൨൬ ക്കുന്നു* അങ്ങിനെ തന്നെ പിതാവെ അതെന്തുകൊ
൨൭ ണ്ട അപ്രകാരം നിന്റെ മുമ്പാക നല്ല ഇഷ്ടമായിരുന്നു*
എന്റെ പിതാവിനാൽ സകല കാൎയ്യങ്ങളും എ
ന്ന എല്പിക്കപ്പെട്ടിരിക്കുന്നു പിതാവ അല്ലാതെകണ്ടു
ഒരുത്തനും പുത്രനെ അറിയുന്നില്ല പുത്രനും പുത്രന എ

വന്ന അവനെ ദൎശിപ്പിക്കെവാൻ മനസ്സായിരിക്കുന്നവൊ
അവനുമല്ലാതെകണ്ട ഒരുത്തനും പിതാവിനെയുമറി
യുന്നില്ല* പ്രയാസപ്പെട്ടവരായും ഭാരം ചുമക്കപ്പെട്ടവരാ യിരി
ക്കുന്ന നിങ്ങളെല്ലാവരും എന്റെ അട്ടക്കൽ വരു
വിൻ ഞാൻ നിങ്ങളെ ആശ്വസിപ്പിക്കയും ചെ
യ്യും* എന്റെ നൊകത്തെ നിങ്ങളുടെ മെൽ എററ ടുത്ത
കൊൾവിൻ ഞാൻ സൌമ്യതയുള്ളവനായും മനൊ
വിനയമുള്ളവനായുമിരിക്കുന്നതുകൊണ്ട എങ്കൽനി
ന്ന പഠിക്കയും ചെയ്വിൻ നിങ്ങൾ നിങ്ങളുടെ ആ
ത്മാക്കൾക്കാശ്വാസത്തെകണ്ടെത്തുകയും ചെയ്യും* എന്തു
കൊണ്ടെന്നാൽ എന്റെ നൊകം ലഘുവായിട്ടും
എന്റെ ചുമട ഘനമില്ലാത്തതായിട്ടുമുള്ളതാകുന്നു*

## ൧൨ അദ്ധ്യായം.

അക്കാലത്തിങ്കൽ യെശു ശാബത ദിവസത്തിങ്ക
ൽ വിളഞ്ഞ നിലങ്ങളിലൂടെ നടന്നു പൊയി അവ
ന്റെ ശിഷ്യന്മാർ വിശന്ന കതിരുകളെ പറിച്ചും ഭ
ക്ഷിച്ചും തുടങ്ങി* എന്നാൽ പറിശന്മാരതിനെ ക
ണ്ടാറെ കണ്ടാലും നിന്റെ ശിഷ്യന്മാർ ശാബത ദിവസ
ത്തിങ്കൽ ചെയ്വാൻ ന്യായമില്ലാത്തതിനെ ചെയ്യുന്നു
എന്ന അവനൊട്ട പറഞ്ഞു* എന്നാറെ അവനവരൊട്ട അ
പറഞ്ഞു ദാവീദും അവനൊട്ടുകൂടെയുള്ളവരും വിശ
ന്നിരിക്കുമ്പൊൾ അവൻ ചെയ്തതിനെ* അവൻ ദൈവ

വത്തിന്റെ ഭവനത്തിങ്കൽ പ്രവെശിക്കയും ആചാ
ര്യന്മാര്ക്ക മാത്രമല്ലാതെ കണ്ട താനിക്കെങ്കിലും തന്നൊട്ടു
കൂടെയിരുന്നവര്ക്കെങ്കിലും ഭക്ഷിപ്പാൻ ന്യായമായിരു
ന്നില്ലാത്ത സമര്പ്പിതമായുള്ള അപ്പങ്ങളെ ഭക്ഷിക്കു
൫ കയും ചെയ്ത പ്രകാരം നിങ്ങൾ വായിച്ചിട്ടില്ലയൊ* അ
ല്ലെങ്കിൽ ആചാര്യന്മാർ ശാബത ദിവസങ്ങളിൽ
ദൈവാലയത്തിങ്കൽ ശാബത ദിവസത്തെ ലംഘിച്ചി
ട്ടും കുററമില്ലാത്തവരാകുന്നു എന്ന നിങ്ങൾ വെദപ്രമാ
൬ ണത്തിങ്കൽ വായിച്ചിട്ടില്ലയൊ* എന്നാൽ ദൈവാല
യത്തെക്കാൾ ഒരു ശ്രെഷ്ഠനിവിടെ ഉണ്ടെന്ന ഞാൻ
൭ നിങ്ങളൊട്ടു പറയുന്നു* ബലിയെ അല്ല കരുണയെ
ഞാനാഗ്രഹിക്കുന്നു എന്നത എന്താകുന്നു എന്ന നിങ്ങ
ളറിഞ്ഞിരുന്നു എങ്കിൽ നിങ്ങൾ കുററമില്ലാത്തവരെ
൮ ശിക്ഷക്ക വിധിക്കാതെ ഇരുന്നു* എന്തുകൊണ്ടെ
ന്നാൽ മനുഷ്യന്റെ പുത്രൻ ശാബത ദിവസത്തിന്റെ
യും നാഥനാകുന്നു*
൯ പിന്നെ അവനവിടെനിന്ന പുറപ്പെട്ടു പൊയി
൧൦ അവരുടെ സഭയിങ്കൽ വന്നു* കണ്ടാലും ഒരു കൈ ശൊ
ഷിച്ചു പൊയിട്ടുള്ളൊരു മനുഷ്യനുണ്ടായിരുന്നു അ
പ്പൊൾ അവരവനെ കുററപ്പെടുത്തുവാനായിട്ടു ശാബത
ദിവസത്തിങ്കൽ സ്വസ്ഥമാക്കുവാൻ ന്യായമാകുന്നുവൊ
൧൧ എന്ന അവനൊട്ടു ചൊദിച്ചു* അപ്പൊൾ അവനവരൊട

ട്ടു പറഞ്ഞു നിങ്ങളിലുള്ള യാതൊരുമനുഷ്യൻ തനിക്ക ഒരു ആട്ടുണ്ടായിരിക്കയും അതു ശാബതദിവസത്തിങ്കൽ ഒരു കുഴിയിൽ വീണാൽ അതിനെ പിടിച്ചു കരെറ്റാതെ ഇരിക്കയും ചെയ്യുന്നവനാകുമൊ* ആകയാൽ ഒരു ആടിനെക്കാൾ ഒരു മനുഷ്യനെ സ്വത്വം വിശെഷപ്പെട്ടിരിക്കുന്നു എന്നതുകൊണ്ടു ശാബതദിവസത്തിങ്കൽ നന്മ ചെയ്വാൻ ന്യായമാകുന്നു* അപ്പൊളവൻ ആ മനുഷ്യനൊടു നിന്റെ കയ്യെ നീട്ടുക എന്നു പറഞ്ഞു അവനതിനെ നീട്ടി അതു മററതിനെപ്പൊലെ നല്ലവണ്ണം സ്വസ്ഥമായിരിക്കയും ചെയ്തു.*

എന്നാറെ പറീശെന്മാർ പുറപ്പെട്ടു തങ്ങൾ അവനെ എങ്ങിനെ സംഹരിക്കെണ്ടു എന്നു അവനു വിരൊധമായിട്ടു വിചാരണ ചെയ്തു* എന്നാൽ യെശു അതിനെ അറിഞ്ഞിട്ടു അവിടെനിന്നു വാങ്ങിപ്പൊയി വലിയ ജനസംഘങ്ങളുമവന്റെ പിന്നാലെ ചെന്നു അവൻ അവരെല്ലാവരെയും സൗഖ്യമാക്കി* തന്നെ പ്രസിദ്ധനാക്കരുതെന്നു അവരെ വിലക്കുകയും ചെയ്തു* യെശായാ ദീർഘദർശിയാൽ പറയപ്പെട്ടിരുന്നതു നിവൃത്തിവരെണ്ടുന്നതിന്നായിരുന്നു ആയതാകുന്നാൽ* കണ്ടാലും ഞാൻ തെരിഞ്ഞെടുത്തിട്ടുള്ള എന്റെ ഭൃത്യൻ എന്റെ ആത്മാവ അതിങ്കൽ സംപ്രീതിയുമായിരിക്കുന്ന

എന്റെ സ്നെഹിതൻ ഞാനെന്റെ ആത്മാവിനെ
അവന്റെ മെൽ ആക്കും അവനും ജാതികൾക്ക വിധി
൧൯ യെ അറിയിക്കും* അവൻ ശണ്ഠയിടുക എങ്കിലും നി
ലവിളിക്കുക എങ്കിലും ഒരുത്തൻ വീഥികളിലവ
൨൦ ന്റെ ശബ്ദത്തെ കെൾക്കുക എങ്കിലും ചെയ്കയില്ല*
അവൻ വിധിയെ ജയത്തിന്ന കൊണ്ടുപൊകുവൊ
ളം അവൻ ചതഞ്ഞിട്ടുള്ള ഞാങ്ങണയെ ഒടിക്കയി
൨൧ ല്ല മങ്ങികത്തുന്ന തിരിയെ കെടുക്കുകയുമില്ല* അ
വന്റെ നാമത്തിങ്കൽ ജാതികൾ ആശ്രയിച്ചിരിക്കു
മാറാക്കുകയും ചെയ്യും*
൨൨ അപ്പൊൾ പിശാച ബാധിച്ചവനായും കുരുടനായും
ഊമയായുമുള്ള ഒരുത്തനവന്റെ അടുക്കൽ കൊണ്ടു
വരപ്പെട്ടിരുന്നു അവനുമവനെ സൗഖ്യമാക്കി എന്നതു
കൊണ്ട കുരുടനായും ഊമയായുമുള്ളവൻ പറകയും
൨൩ കാണുകയും ചെയ്തു* ജനങ്ങളെല്ലാവരും വിസ്മയിച്ച
ഇവൻ ദാവീദിന്റെ പുത്രനാകുന്നില്ലയൊ എന്നും പ
൨൪ റഞ്ഞു* എന്നാൽ പറിശെന്മാരതിനെ കെട്ടാറെ ഇ
വൻ പിശാചുകളുടെ പ്രമാണിയായ ബെത്സബൂബി
നെ കൊണ്ടല്ലാതെകണ്ട പിശാചുകളെ പുറത്താക്കി
൨൫ കളയുന്നില്ലെന്ന പറഞ്ഞു* എന്നാറെ യെശു അവരു
ടെ നിരൂപണങ്ങളെ അറികകൊണ്ട അവരൊടു പ
റഞ്ഞു തന്നിൽ തന്നെ വിരോധമായിട്ട പിരിഞ്ഞിരി

ക്കുന്ന പ്രത്യെക രാജ്യം നശിച്ചു പൊകും തനിക്കു
തന്നെ വിരൊധമായിട്ട വിഭിന്നിച്ചിരിക്കുന്ന പ്രത്യെ
ക നഗരമെങ്കില്ലും ഭവനമെങ്കില്ലും നിലനില്ക്കയി
ല്ല* സാത്താനും സാത്താനെ പുറത്താക്കി കളയുന്നു എ ൨൬
ങ്കിൽ അവൻ തനിക്കു തന്നെ വിരൊധമായിട്ട വി
ഭിന്നിച്ചിരിക്കുന്നുവല്ലൊ പിന്നെ അവന്റെ രാജ്യമെ
ങ്ങനെ നിലനില്ക്കും* ഞാൻ ബെത്സബുബിന്റെ ൨൭
കൊണ്ട പിശാചുകളെ പുറത്താക്കി കളയുന്നു എങ്കി
ൽ നിങ്ങളുടെ പുത്രന്മാർ ആരെക്കൊണ്ട അവകളെ
പുറത്താക്കി കളയുന്നു ആയതുകൊണ്ട അവർ നിങ്ങ
ളുടെ വിധികർത്താക്കളായിരിക്കും* എന്നാൽ ഞാൻ ൨൮
ദൈവത്തിന്റെ ആത്മാവിനെ കൊണ്ട പിശാചുക
ളെ പുറത്താക്കി കളയുന്നു എങ്കിൽ ദൈവത്തി
ന്റെ രാജ്യമല്ലൊ നിങ്ങളുടെ അടുക്കൽ വന്നിരിക്കു
ന്നു* അല്ലെങ്കിൽ ബലവാനെ മുമ്പെ ബന്ധിക്കാതെ ൨൯
കണ്ട ഒരുത്തൻ ഒരു ബലവാന്റെ ഭവനത്തിൽ പ്ര
വെശിപ്പാനും അവന്റെ സമ്പത്തുകളെ കവരുവാനും
എങ്ങിനെ കഴിയും (അവനെ ബന്ധിച്ചാൽ) അപ്പൊ
ളവന്റെ ഭവനത്തിനെ കവൎച്ചയും ചെയ്യാം* എ ൩൦
ന്നൊട്ടു കൂടെ ഇരിക്കാത്തവൻ എനിക്കു വിരൊധമാ
യിരിക്കുന്നു എന്നൊട്ടു കൂടെ ചെൎക്കാത്തവനും ഭിന്നി
പ്പിക്കുന്നു* ആയതുകൊണ്ട ഞാൻ നിങ്ങളൊട്ടു പറയു ൩൧

ത്ത സകല പാപവും ദൂഷണവും മനുഷ്യരിൽനിന്ന മൊ
ചിക്കപ്പെട്ടും എന്നാൽ ആത്മാവിന്ന വിരോധമാ
യിട്ടുള്ള ദൂഷണം മനുഷ്യരിൽനിന്ന മൊചിക്കപ്പെ
൩൨ ട്ടുകയില്ല* ആരെങ്കിലും മനുഷ്യന്റെ പുത്രന വിരൊ
ധമായിട്ടൊരു വചനത്തെ പറയുന്നുവൊ അവങ്കൽ
നിന്ന മൊചിക്കപ്പെട്ടും എന്നാൽ ആരെങ്കിലും പ
രിശുദ്ധാത്മാവിന്നവിരൊധമായിട്ട പറയുന്നുവൊ അ
വങ്കൽനിന്ന ഇഹലൊകത്തിങ്കലെങ്കിലും പര
ലൊകത്തിങ്കലെങ്കിലും മൊചിക്കപ്പെട്ടുകയില്ല*
൩൩ വൃക്ഷത്തെ നല്ലതും അതിന്റെ ഫലത്തെ നല്ല
തുമാക്കുവിൻ അല്ലെങ്കിൽ വൃക്ഷത്തെ ആകാത്തതും
അതിന്റെ ഫലത്തെ ആകാത്തതുമാക്കുവിൻ എന്തു
൩൪ കൊണ്ടെന്നാൽ ഫലത്തിനാൽ വൃക്ഷമറിയപ്പെട്ടുന്നു*
മൂൎഖകുട്ടികളെ നിങ്ങൾ ദൊഷമായുള്ളവരാകകൊ
ണ്ടു നല്ല കാൎയ്യങ്ങളെ പറവാനെങ്ങിനെ കഴിയു
എന്തുകൊണ്ടെന്നാൽ ഹൃദയ പരിപൂൎണ്ണതയിൽനിന്ന
൩൫ വായ പറയുന്നു* ഒരു നല്ല മനുഷ്യൻ ഹൃദയത്തിന്റെ ന
ല്ലനിക്ഷെപത്തിങ്കൽനിന്ന നല്ലകാൎയ്യങ്ങളെ പുറപ്പെ
ടിക്കുന്നു ദൊഷമായുള്ളൊരു മനുഷ്യനും ദൊഷമായു
ള്ള നിക്ഷെപത്തിങ്കൽനിന്ന ദൊഷമായുള്ള കാൎയ്യ
ങ്ങളെ പുറപ്പെടിക്കുന്നു എന്നാൽ ഞാൻനിങ്ങളൊട്ട പ
൩൬ റയുന്നു* യാതൊരു വ്യൎത്ഥവാക്കിനെ മനുഷ്യർ പറയു

മൊ ന്യായവിധി ദിവസത്തിങ്കൽ കണക്ക ബൊധിപ്പിക്കെണ്ടിവരും* എന്തുകൊണ്ടെന്നാ ലെന്നാൽ നീ നിന്റെ വചനങ്ങളാൽ നീതിമാനാക്കപ്പെട്ടും നിന്റെ വചനങ്ങളാലും നീ ശിക്ഷക്കു വിധിക്കപ്പെട്ടവനാകും*

അപ്പൊൾ വെദശാസ്ത്രിമാരിലും പറിശെന്മാരി ലുന്തലും ചിലർ ഗുരുവെ നിങ്കൽനിന്ന ഒരു ലക്ഷ്യത്തെ കാണ്മാൻ ഞങ്ങൾക്ക മനസ്സായിരിക്കുന്നു എന്നുത്തരമായിട്ട പറഞ്ഞു* എന്നാറെ അവനവരൊട്ടുത്തരമായിട്ട ചൊന്ന പറഞ്ഞു ദൊഷമായും വ്യഭിചാരമായുമുള്ളൊരു സന്തതി ഒരു ലക്ഷ്യത്തെ അന്വെഷിക്കുന്നു യൊനായെന്ന ദീർഘദർശിയുടെ ലക്ഷ്യമല്ലാതെ കണ്ട മറ്റൊരു ലക്ഷ്യവും അതിന്ന കൊടുക്കപ്പെടുകയില്ല* എന്തുകൊണ്ടെന്നാൽ യൊനാമത്സ്യത്തിന്റെ വയറ്റിൽ മൂന്നു പകലുകളും മൂന്നു രാവുകളുമായിരുന്ന പ്രകാരം തന്നെ മനുഷ്യന്റെ പുത്രനും ഭൂമിയുടെ ഹൃദയത്തിങ്കൽ മൂന്നു പകലുകളും മൂന്നു രാവുകളുമിരിക്കും* നിനവായി മനുഷ്യന്മാർ വിധിയിങ്കൽ ഈ സന്തതിയൊടു കൂടെ എഴുനീല്ക്കകയും അതിനെ ശിക്ഷക്കുവിധിക്കയും ചെയ്യും അതെന്തുകൊണ്ടെന്നാൽ അവർ യൊനായുടെ

5 പ്രസംഗത്തിങ്കലനുതാപപ്പെട്ടു എന്നാൽ കണ്ടാലും യൊനായെക്കാളിവിടെ അധികം* തെക്കെ ദിക്കി

ക്കിന്റെ രാജസ്ത്രീ വിധിയിങ്കൽ ഈ സന്തതി
യൊട്ടു കൂടെ എഴുനീല്ക്കയും അതിനെ ശിക്ഷ
ക്കുവിധിക്കയും ചെയ്യും അതെന്തുകൊണ്ടെന്നാ
ൽ അവൾ ഭൂമിയുടെ അതിരുകളിൽനിന്ന ശലൊ
മൊന്റെ ജ്ഞാനത്തെ കെൾപ്പാൻ വന്നു കണ്ടാലും ശ
൪൩ ലൊമൊനെക്കാളിവിടെ അധികം* അശുദ്ധമാ
യുള്ള ആത്മാവ മനുഷ്യനിൽനിന്ന പുറപ്പെട്ടപ്പൊൾ
അത ജലമില്ലാത്ത സ്ഥലങ്ങളിൽ ആശ്വാസത്തെ അ
൪൪ ന്വെഷിച്ചും കൊണ്ട സഞ്ചരിച്ചിട്ട കണ്ടെത്തുന്നില്ല*
അപ്പൊളത ഞാൻ വിട്ട പുറപ്പെട്ടു വന്നിട്ടുള്ള എ
ന്റെ വീട്ടിലെക്ക തിരിച്ചു പൊകുമെന്ന പറയുന്നു
പിന്നെ അതു വന്നാറെ അതിനെ ഒഴിവപ്പെട്ടതായും
അടിച്ചുവാരി അലങ്കരിക്കപ്പെട്ടതായുമിരിക്കുന്നതാ ക
൪൫ ണ്ടെത്തുന്നു* അപ്പൊളത പൊയിട്ട തന്നെക്കാൾ ദൊ
ഷമായുള്ള മറ്റെഴാത്മാക്കളെ തന്നൊട്ടുകൂടെ
കൂട്ടി കൊണ്ടുവരികയും അവകളകത്ത പ്രവെശി
ച്ചിട്ടവിടെ വസിക്കയും ചെയ്യുന്നു ആ മനുഷ്യ
ന്റെ പിൻ കാര്യങ്ങൾ മുൻ കാര്യങ്ങളെക്കാൾ വെഷളാ
യ്വരുന്നു അപ്രകാരം തന്നെ ഈ ദൊഷമായുള്ള സന്ത
തിക്കും ഭവിക്കും*
൪൬ പിന്നെ അവൻ ജനസംഘങ്ങളൊടിനിയും പറ
യുമ്പൊൾ കണ്ടാലും അവന്റെ മാതാവും സഹൊദര

ജ്ഞാരും അവനോട്ട സംസാരിപ്പാനാഗ്രഹിച്ചിട്ട പുറത്തു
നിന്നു* അപ്പൊൾ ഒരുത്തനവനൊട്ട കണ്ടാലും നിന്റെ ത്ര
മാതാവും നിന്റെ സഹോദരന്മാരും നിന്നോട്ട സം
സാരിപ്പാനാഗ്രഹിച്ചിട്ട പുറത്തുനില്ക്കുന്നു എന്ന പറ
ഞ്ഞു* എന്നാറെ അവൻ തന്നൊട്ട പറഞ്ഞിട്ടുള്ളവൻ അവ
നൊട്ട എന്റെ മാതാവാരാകുന്നു എന്റെ സഹോദര
ന്മാരാരാകുന്നു എന്ന ഉത്തരമായിട്ട പറഞ്ഞു* പിന്നെ അവ്
ന്ന അവൻ തന്റെ കൈ തന്റെ ശിഷ്യന്മാരുടെ
നെരെ നീട്ടി കണ്ടാലും എന്റെ മാതാവും എന്റെ
സഹോദരന്മാരും* എന്തുകൊണ്ടെന്നാലാരെങ്കിലും സ്വ
ൎഗ്ഗത്തിങ്കലുള്ള എന്റെ പിതാവിന്റെ ഹിത
ത്തെ ചെയ്യുന്നുവൊ അവൻ എന്റെ സഹോദര
നും സഹോദരിയും മാതാവുമായിരിക്കുന്നു എന്ന പ
റഞ്ഞു*

## മത്തായി. ൧൩. അദ്ധ്യായം.

അദിവസത്തിങ്കൽ യെശു ഭവനത്തിങ്കൽനിന്ന പു
റപ്പെട്ട സമുദ്രതീരത്തിങ്കൽ വന്നിരുന്നു* അപ്പൊൾ പ
അവന്റെ അടുക്കൽ വളര ജനസംഘങ്ങൾ വന്നുകൂടി
എന്നതുകൊണ്ട അവൻ ഒരു പടവിങ്കൽ കെറി
യിരുന്നു ജനസംഘമെല്ലാം കരയിൽനിന്നു* പിന്നെ അ
ന്ന അവൻ വളരെ കാൎയ്യങ്ങളെ ഉപമകളായിട്ടവ
രൊട്ട പറഞ്ഞതെന്തെന്നാൽ കണ്ടാലും ഒരു വിതെക്കു

൪ അവൻ വിതെപ്പാൻ പുറപ്പെട്ടു പൊയി* അവൻ വിതെ
ക്കുമ്പൊൾ ചിലത വഴിയരികത്ത വീണു പക്ഷിക
൫ ളും വന്ന അതിനെ ഭക്ഷിച്ചുകളകയും ചെയ്തു*
മറ്റും ചിലത ഏറിയ മണ്ണില്ലാത്ത പാറയുള്ള സ്ഥല
ങ്ങളിൽ വീണു ആ സ്ഥലങ്ങൾക്ക മണ്ണു താഴ്ചയില്ലാ
൬ യ്കകൊണ്ട അത ഉടനെതന്നെ മുളച്ചു* പിന്നെ സൂ
ൎയ്യൻ ഉദിച്ചപ്പൊൾ അത വാടപ്പെട്ടു അതിന്ന വെരില്ലാ
൭ യ്കകൊണ്ട ഉണങ്ങി പൊകകയും ചെയ്തു* മറ്റും
ചിലതും മുള്ളുകളുടെ ഇടയിൽ വീണു മുള്ളു
കളും വളൎന്ന അതിനെ ഞെരുക്കിക്കളകയും ചെ
൮ യ്തു* എന്നാൽ മറ്റും ചിലത നല്ല നിലത്തിങ്കൽ വീ
ണു ഒന്ന നൂറായും ഒന്ന അറുപതായും ഒന്ന മുപ്പതായും
൯ ഫലങ്ങളെ തരികയും ചെയ്തു* കെൾപ്പാൻ ചെ
വികളുള്ളവൻ കെൾക്കട്ടെ*
൧൦ പിന്നെ ശിഷ്യന്മാർ വന്നിട്ട എന്തിന
ഉപമകളായിട്ടവരൊട പറയുന്നു എന്ന അവനൊട
൧൧ പറഞ്ഞു* അവനുമവരൊടുത്തരമായിട്ട പറഞ്ഞു സ്വൎഗ്ഗ
രാജ്യത്തിന്റെ രഹസ്യങ്ങളെ അറിവാൻ നിങ്ങൾക്ക
നൽകപ്പെട്ടിരിക്കുന്നു എന്നാൽ അവൎക്ക നൽകപ്പെ
൧൨ ട്ടിരിക്കുന്നില്ല* എന്തുകൊണ്ടെന്നാൽ യാതൊരുത്ത
നുള്ളവനായിരിക്കുന്നുവൊ അവന്ന നൽകപ്പെട്ടും അ
വന്ന വൎദ്ധിപ്പുണ്ടാകകയും ചെയ്യും എന്നാൽ യാ

യാതൊരുത്തനില്ലാത്തവനായിരിക്കുന്നുവൊ അവനാലു
ള്ളതും അവങ്കൽനിന്നെടുത്തു കളയപ്പെടും* ഇതു ൰൩
നിമിത്തം ഞാനവരൊട ഉപമകളായിട്ടു പറയുന്നു
അതെന്തുകൊണ്ടെന്നാലവർ കണ്ടിട്ടും കാണുന്നില്ല കെ
ട്ടിട്ടും കെൾക്കുന്നില്ല അറിയുന്നതുമില്ല* വിശെ ൰൪
ഷിച്ച യശായായുടെ ദീൎഘദൎശിനമവരിൽ നിവൃ
ത്തിച്ചിരിക്കുന്നു പറയുന്നതെന്തെന്നാൽ നിങ്ങൾ ചെ
വികൊണ്ടു കെൾക്കും ഉണരാതെയും നിങ്ങൾ കണ്ടിട്ടും
കാണും അറിയാതെയുമിരിക്കും* എന്തുകൊണ്ടെന്നാ ൰൫
ൽ ഈ ജനം കണ്ണുകൾ കൊണ്ടു കാണുകയും ചെവികൾ
കൊണ്ടു കെൾക്കുകയും ഹൃദയംകൊണ്ടറികയും മനസ്സ
തിരിയപ്പെട്ടുകയും ഞാനവരെ ആരൊഗ്യപ്പെടുത്തു
കയും ചെയ്യാതെകണ്ട അവരുടെ ഹൃദയം തടിച്ചിരി
ക്കുന്നു അവർ ചെവികൾകൊണ്ടു അസഹ്യമായി കെൾ
ക്കുന്നു അവർ തങ്ങളുടെ കണ്ണുകളെയും അടെച്ചു* എ ൰൬
ന്നാൽ നിങ്ങളുടെ കണ്ണുകൾ കാണുന്നതുകൊണ്ടും നി
ങ്ങളുടെ ചെവികൾ കെൾക്കുന്നതുകൊണ്ടും ഭാഗ്യ
മുള്ളവകളാകുന്നു* എന്തുകൊണ്ടെന്നാൽ വളരെ ദീൎഘ ൰൭
ദൎശികളും നീതിമാന്മാരും നിങ്ങൾ കാണുന്ന കാൎയ്യങ്ങ
ളെ കാണ്മാനും നിങ്ങൾ കെൾക്കുന്ന കാൎയ്യങ്ങളെ കെ
ൾപ്പാനുമാഗ്രഹിച്ചിരുന്നു അവർ കണ്ടിട്ടുമില്ല കെട്ടിട്ടു
മില്ലെന്ന ഞാൻ സത്യമായിട്ടു നിങ്ങളൊട്ട പറയുന്നു*

൰൮ അതുകൊണ്ടു നിങ്ങൾ വിതെക്കുന്നവന്റെ ഉപമയെ
൰൯ കെട്ടുകൊൾവിൻ* യാതൊരുത്തനെങ്കിലും രാജ്യത്തി
ന്റെ വചനത്തെ കെട്ടിട്ട അതിനെ അറിയാതെയി
രിക്കുമ്പോൾ ദുഷ്ടനായവൻ വന്നു അവന്റെ ഹൃദയത്തി
ൽ വിതെക്കപ്പെട്ടിരിക്കുന്നതിനെ എടുത്തുകളകയു
ം ചെയ്യുന്നു ഇവൻ വഴിയരികത്തു വിത്തു പ്രാപിക്ക
൨൰ ന്നവനാകുന്നു* എന്നാൽ പാറയുള്ള സ്ഥലങ്ങളിൽ വി
ത്തു പ്രാപിക്കുന്നവൻ വചനത്തെ കെൾക്കയും ഉടന
ന്നെ അതിനെ സന്തോഷത്തോട്ടു കൂടെ പരിഗ്രഹി
൨൰൧ ക്കുകയും ചെയ്യുന്നവനാകുന്നു* എന്നാൽ തങ്കൽ വെരി
ല്ലാതെ അവൻ അനിത്യമായിട്ടുള്ളവനത്രെയാകുന്നു
പിന്നെ വചനത്തിന്റെ നിമിത്തമായിട്ട കഷ്ടമെ
ങ്കിലും സങ്കടമെങ്കിലുമുണ്ടാകുമ്പോൾ ഉടനെ അവൻ
൨൰൨ വിരുദ്ധപ്പെട്ടുകയും ചെയ്യുന്നു* മുള്ളുകളുടെ ഇടയി
ലും വിത്തു പ്രാപിക്കുന്നവൻ വചനത്തെ കെൾക്കുന്നവ
നാകുന്നു ഇഹലോകത്തിന്റെ വിചാരവും ഐശ്വ
ൎയ്യത്തിന്റെ വഞ്ചനയും വചനത്തെ നെരുക്കിക്കളയു
൨൰൩ ന്നു അതു നിഷ്ഫലമായിരിക്കയും ചെയ്യുന്നു* എന്നാൽ ന
ല്ല നിലത്തിങ്കൽ വിത്തു പ്രാപിക്കുന്നവൻ വചനത്തെ
കെൾക്കയും അറിയുകയും ചെയ്യുന്നവനാകുന്നു അവ
നും ഒന്നു നൂറായും ഒന്നു അറുപതായും ഒന്നു മുപ്പതായും ഫ
ലങ്ങളെ ഫലിപ്പിച്ചു തരികയും ചെയ്യുന്നു*.

മറെറാരു ഉപമയെ അവനവൎക്ക പറഞ്ഞുകാണിച്ചു ൨൪
ആയതെന്തെന്നാൽ തന്റെ വയലിൽ നല്ലവിത്തിനെ
നവിതെച്ചിട്ടുള്ളൊരു മനുഷ്യന്ന സ്വൎഗ്ഗരാജ്യം സദൃശ
മായിരിക്കുന്നു* എന്നാൽ മനുഷ്യരുറങ്ങിയിരിക്കുമ്പൊ ൨൫
ൾ അവന്റെ ശത്രു വന്ന കൊതമ്പിന്റെ ഇടയിൽ ക
ളകളെ വിതെച്ച പൊയ്ക്കൊളുകയും ചെയ്തു* ൨൬
എന്നാറെ ഞാറ വളൎന്ന ഫലങ്ങളെയും ചെയ്തപ്പൊ
ൾ കളകളും കൂടെ കാണപ്പെട്ടു* അപ്പൊൾ ഭവനത്തെ ൨൭
യജമാനന്റെ ദാസന്മാരടുക്കൽ വന്ന യജമാനനെ
നീ നിന്റെ വയലിൽ നല്ലവിത്തിനെ വിതെച്ചില്ല
യൊ പിന്നെ കളകളിതിന്ന എവിടെനിന്നുണ്ടായി
എന്ന അവനൊട്ടു പറഞ്ഞു* അവനവരൊട്ടു ശത്രുവാ ൨൮
യൊരു മനുഷ്യനിതിനെ ചെയ്തു എന്നു പറഞ്ഞു* ദാസ ൨൯
ന്മാരവനൊട്ടു എന്നാൽ ഞങ്ങൾ പൊയി അവകളെ
പറിച്ചു കളവാൻ മനസ്സുണ്ടൊ എന്നു പറഞ്ഞു* എന്നാ ൨൯
ൽ അവൻ ഇല്ല നിങ്ങൾ കളകളെ പറിക്കുമ്പൊൾ
അവകളൊട്ടു കൂടെ കൊതമ്പിനെ വെരൊട പറി
ച്ചു കളയാതെകണ്ടു* രണ്ടും കൂടെ കൊയിത്തൊളം ൩൦
വളരട്ടെ അപ്പൊൾ കൊയിത്തുകാലത്തിങ്കൽ ഞാൻ
കൊയിത്തുകാരരൊട്ടു പറയും നിങ്ങൾ മുമ്പെ കളക
ളെ പറിക്കയും അവകളെ ചുട്ടുകളയുന്നതിന്ന കെ
ട്ടുകളായി കെട്ടുകയും കൊതമ്പിനെ എന്റെ കള

പ്പുരയിൽ കൂട്ടികൊൾകം ചെയ്പിൻ*

൩൰൧ മറെറാരു ഉപമയെ അവനവൎക്ക പറഞ്ഞുകാണിച്ചു
ആയതെന്തെന്നാൽ സ്വൎഗ്ഗരാജ്യം ഒരു കടുകുമണിക്കു
സദൃശമായിരിക്കുന്നു അതിനെ ഒരു മനുഷ്യനെടുത്തു
൩൰൨ തന്റെ വയലിൽ വിതെച്ചു* ആയത സകലവിത്തുക
ളെക്കാളും ചെറിയതാകുന്നു എന്നാൽ അത വള
ൎന്നപ്പോൾ സസ്യങ്ങളിൽ എററവും വലിയതാകുന്നു ആ
കാശത്തിലുള്ള പക്ഷികളതിന്റെ കൊമ്പുകളി
ൽ വന്നവസിപ്പാന്തക്കവണ്ണം ഒരു വൃക്ഷമായ്തീരുകയും
ചെയ്യുന്നു*

൩൰൩ മറെറാരു ഉപമയെ അവനവരോട പറഞ്ഞു ആ
യതെന്തെന്നാൽ സ്വൎഗ്ഗരാജ്യം പുളിച്ചമാവിന്ന സദൃശ
മായിരിക്കുന്നു ആയതിനെ ഒരു സ്ത്രീ എടുത്ത മൂന്നു പറ
മാവിൽ അതൊക്കെയും പുളിക്കുവോളത്തോളം മറച്ചു
വെച്ചു*

൩൰൪ ഈ കാൎയ്യങ്ങളെ ഒക്കെയും യെശു ജനസംഘങ്ങ
൩൰൫ ളോട ഉപമകളായിട്ട പറഞ്ഞു* ഉപമകൂടാതെ അ
വരോട പറഞ്ഞിട്ടുമില്ല ഞാനെന്റെ വായിനെ ഉ
പമകളായി തുറക്കും ലോകത്തിന്റെ ആദിമുത
ൽ മറവൊന്നുള്ളായിരുന്ന കാൎയ്യങ്ങളെ അറിയിക്കയു
മെന്ന ദീൎഘദൎശിയാൽ പറയപ്പെട്ടിരുന്നത നിവൃത്തിയാ
കേണ്ടുന്നതിന്ന തന്നെ*

അപ്പൊൾ ജനസമൂഹങ്ങളെ പറഞ്ഞയച്ചിട്ട യെശു ൩൬
ഭവനത്തിങ്കലെക്കവന്നു അവന്റെ ശിഷ്യന്മാരവന്റെ
അട്ടക്കൽവന്ന വയലിന്റെ കളകളുടെ ഉപമയെ
ഞങ്ങൾക്ക തെളിയിക്കെണമെന്ന പറഞ്ഞു* പിെ ൩൭
ന അവനുത്തരമായിട്ടവരൊട്ട പറഞ്ഞതെന്തെന്നാൽ
നല്ല വിത്തിനെ വിതെക്കുന്നവൻ മനുഷ്യന്റെ പുത്ര
നാകുന്നു* വയല ലൊകമാകുന്നു നല്ല വിത്ത രാജ്യത്തി ൩൮
ന്റെ പുത്രന്മാരാകുന്നു എന്നാൽ കളകൾ ദുഷ്ടനായവ
ന്റെ പുത്രന്മാരാകുന്നു* അവകളെ വിതെച്ചിട്ടുള്ള ശ ൩൯
ത്രു പിശാചാകുന്നു കൊയിത്ത ലൊകത്തിന്റെ അവ
സാനമാകുന്നു കൊയിത്തുകാറരും ദൈവദൂതന്മാരാകു
ന്നു* ആകയാൽ കളകളെ ഏതപ്രകാരം കൂട്ടി അഗ്നി ൪൦
യിൽ ചുടിയിക്കപ്പെടുന്നുവൊ അപ്രകാരം ഇഹ ലൊ
കത്തിന്റെ അവസാനത്തിങ്കലാകും* മനുഷ്യന്റെ പു ൪൧
ത്രൻ തന്റെ ദൂതന്മാരെ അയക്കും അവരുമവന്റെ
രാജ്യത്തിങ്കലുള്ള സകലവിഘ്നങ്ങളെയും അക്രമം
ചെയ്യുന്നവരെയും കൂട്ടുകയും* അവരെ അഗ്നിച്ചൂളയി ൪൨
ങ്കലാക്കിക്കളകയും ചെയ്യും അവിടെ കരച്ചിലും
പല്ലുകടിയുമുണ്ടാകും* അപ്പൊൾ നീതിമാന്മാർ സൂര്യെ ൪൩
നെപ്പൊലെ തങ്ങളുടെ പിതാവിന്റെ രാജ്യത്തിങ്ക
ൽ പ്രകാശിക്കും കെൾപ്പാൻ ചെവികളുള്ളവൻ കെ
ൾക്കട്ടെ*

൪൪ വിശേഷം സ്വർഗ്ഗരാജ്യം വയലിൽ ഒളിക്കപ്പെട്ട
തായൊരു നിക്ഷേപത്തിന്ന സദൃശമായിരിക്കുന്നു ആ
യതിനെ ഒരു മനുഷ്യൻ കണ്ടെത്തിയാറെ അതിനെ
ഒളിച്ചുവെക്കയും അതിങ്കലുള്ള സന്തോഷത്താൽ
പൊയി തനിക്കുള്ള സകലത്തെയും വിൽക്കയും
ആ വയലിനെ കൊള്ളുകയും ചെയ്യുന്നു*
൪൫ വിശേഷം സ്വർഗ്ഗരാജ്യം നല്ല മുത്തുകളെ അന്വെ
ഷിക്കുന്ന വ്യാപാരിയായൊരു മനുഷ്യന്ന സദൃശമായി
൪൬ രിക്കുന്നു* അവൻ വില ഏറിയിട്ടുള്ളൊരു മുത്തി
നെ കണ്ടെത്തിയാറെ പൊയി തനിക്കുള്ള സകല
ത്തെയും വിറ്റ അതിനെ കൊള്ളുകയും ചെയ്തു*
൪൭ വിശേഷം സ്വർഗ്ഗരാജ്യം സമുദ്രത്തിങ്കലിടപ്പെട്ടതാ
യും സകല ജാതിയിൽനിന്നും വാരിക്കൂട്ടിയതായുമു
൪൮ ള്ളൊരു വലെക്ക സദൃശമായിരിക്കുന്നു* ആയതി
ന അത നിറഞ്ഞപ്പോൾ അവർ കരെക്ക വലിച്ച കരെ
റി ഇരുന്ന നല്ലതിനെ പാത്രങ്ങളിൽ കൂട്ടിച്ചെൎക്ക
കയും ആകാത്തതിനെ എറിഞ്ഞു കളകയും ചെ
൪൯ യ്തു* ഇപ്രകാരം തന്നെ ഇഹലോകത്തിന്റെ അ
വസാനത്തിങ്കലാകും ദൈവദൂതന്മാർ പുറപ്പെട്ടുകയും
ദുഷ്ടന്മാരെ നീതിമാന്മാരുടെ മദ്ധ്യത്തിങ്കൽനിന്ന പി
൫൦ രിച്ചിരിക്കയും* അവരെ അഗ്നിച്ചൂളയിങ്കലാക്കി ക
ളകയും ചെയ്യും അവിടെ കരച്ചിലും പല്ലുകടിയു

ണ്ടാകും*

യെശു അവരൊട്ട പറഞ്ഞു നിങ്ങളിക്കാൎയ്യങ്ങ
ളെ ഒക്കെയും തിരിച്ചറിഞ്ഞുവൊ അതെ കൎത്താവെ
എന്ന അവരവനൊട്ട പറഞ്ഞു* അപ്പൊൾ അവനവരൊ
ട്ട പറഞ്ഞു ആയതുകൊണ്ട സ്വൎഗ്ഗരാജ്യത്തിന ശിഷ്യ
നാക്കപ്പെട്ട ശാസ്ത്രി എല്ലാം തന്റെ നിക്ഷെപത്തി
ങ്കൽനിന്ന പുതിയതായിട്ടും പഴയതായിട്ടുമുള്ള കാൎയ്യ
ങ്ങളെ പുറപ്പെടിക്കുന്നവനായി ഭവനത്തെ എജമാന
നായൊരു മനുഷ്യന്ന സദൃശനായിരിക്കുന്നു*

പിന്നത്തെതിൽ സംഭവിച്ചതെന്തെന്നാൽ യെശു
ഈ ഉപമകളെ പറഞ്ഞ അവസാനിപ്പിച്ചതി
ന്റെ ശെഷം അവനവിടെനിന്ന പുറപ്പെട്ടു പൊയി* പി
ന്നെ അവൻ തന്റെ സ്വന്തദെശത്തിങ്കലെക്ക വ
ന്നാറെ അവരുടെ സഭയിൽ അവൎക്കുപദെശിച്ചു എ
ന്നതുകൊണ്ട അവർ വിസ്മയിച്ചു പറഞ്ഞു ഇവന്ന ഈ
ജ്ഞാനവും അതിശയങ്ങളുമെവിടെനിന്നുണ്ടായി* ഇ
ഇവൻ തച്ചുവെലക്കാരന്റെ പുത്രനല്ലയൊ ഇവ
ന്റെ മാതാവ മറിയമെന്ന പറയപ്പെട്ടവളല്ലയൊ ഇ
വന്റെ സഹൊദരന്മാർ യാക്കൊബും യൊസെയും
ശിമെയൊനും യെഹൂദായുമല്ലയൊ* ഇവന്റെ സഹൊ
ദരിമാരുമെല്ലാവരും നമ്മുടെ അടുക്കലിരിക്കുന്നില്ല
യൊ പിന്നെ ഇവന്ന ഈ കാൎയ്യങ്ങളൊക്കെയുമെവി.

൫൭ ടെനിന്നുണ്ടായി* അവനവങ്കൽ വിരുദ്ധപ്പെട്ടുമിരുന്നു
എന്നാൽ യെശു അവരൊടു പറഞ്ഞു ഒരു ദീർഘദർശി
അവന്റെ സ്വദെശത്തിങ്കലും അവന്റെ ഭവനത്തിങ്ക
൫൮ ലും അല്ലാതെകണ്ടു അപമാനമുള്ളവനാകുന്നില്ല* അവ
രുടെ അവിശ്വാസത്തിന്റെ ഹെതുവായിട്ട അവൻ
വിടെ എറിയ അതിശയങ്ങളെ ചെയ്തിട്ടില്ല*

൧൪ അദ്ധ്യായം.

൧ ആ കാലത്തിങ്കൽ തെത്രാർക്കെനായ എറൊദെ
൨ സ യെശുവിന്റെ കീർത്തിയെ കെട്ടു* അപ്പൊൾ
അവൻ തന്റെ ഭൃത്യന്മാരൊടു പറഞ്ഞു ഇവൻ ബപ്തി
സ്തു യൊഹന്നാനാകുന്നു അവൻ മരിച്ചവരിൽനിന്നു
ഉയിർത്തെഴുനീറ്റു അതുകൊണ്ട അതിശയങ്ങളവങ്കൽ
നടപ്പായിരിക്കുന്നു*
൩ എന്തുകൊണ്ടെന്നാൽ എറൊദെസ തന്റെ സ
ഹൊദരനായ ഫിലിപ്പൊസിന്റെ ഭാര്യ എറൊദിയാ
ളുടെ നിമിത്തമായിട്ട യൊഹന്നാനെ പിടിച്ച അവ
നെ ബന്ധിപ്പിക്കയും കാവലിലാക്കിയിട്ടുകയും ചെ
൪ യ്തിരുന്നു* എന്തുകൊണ്ടെന്നാൽ യൊഹന്നാനവനൊ
ട അവളെ പരിഗ്രഹിപ്പാൻ നിനക്ക ന്യായമല്ലെന്ന
൫ പറഞ്ഞിട്ടുണ്ടായിരുന്നു* പിന്നെ അവനെ കൊല്ലുവാ
നവന്ന മനസ്സായിരുന്നപ്പൊൾ അവൻ ജനത്തെ ഭ
യപ്പെട്ടിരുന്നു അതെന്തുകൊണ്ടെന്നാൽ അവരവനെ ദ

ൎഘദൎശിയെന്നവെച്ച വിചാരിച്ചു* എന്നാൽ ഹെ
റൊദെസിൻെറ ജന്മദിവസം കഴികുമ്പൊൾ ഹെ
രൊദിയാളുടെ പുത്രി മദ്ധ്യെ നൃത്തം ചെയ്തു ഹെരൊ
ദെസിനെ പ്രസാദിപ്പിക്കയും ചെയ്തു* ആയതുകൊ
ണ്ടു അവൾ യാതൊന്നിനെ യാചിച്ചാലും അതിനെ അ
വൾക്ക കൊടുപ്പാനായിട്ട അവൻ സത്യത്തൊട്ട വാഗ്ദ
ത്തം ചെയ്തു* പിന്നെ അവൾ തൻെറ മാതാവിനാൽ പൂ
ൎവ്വ ഉപദെശിപ്പിക്കപ്പെട്ടുകൊണ്ട ബപ്തിസ്തു യൊഹ
ന്നാൻെറ ശിരസ്സിനെ ഇവിടെ ഒരു പിഞ്ഞാണത്തി
ൽ എനിക്ക തരെണമെന്ന പറഞ്ഞു* അപ്പൊൾ രാജാ
വ ദുഃഖപ്പെട്ടിരുന്നു എങ്കിലും സത്യങ്ങളുടെ നിമിത്ത
മായിട്ടും കൂടെ ഭക്ഷണത്തിന്നിരുന്നവരുടെ നിമിത്ത
മായിട്ടും അതിനെ അവൾക്ക കൊടുപ്പാൻ കല്പിച്ചു* അ
വനാളയച്ച കാരാഗൃഹത്തിൽ യൊഹന്നാനെ ശിര
ഛെദനം ചെയ്യിപ്പിക്കയും ചെയ്തു* അവൻെറ
ശിരസ്സ ഒരു പിഞ്ഞാണത്തിങ്കൽ കൊണ്ടുവരപ്പെട്ടും
ബാലസ്ത്രീക്ക കൊടുക്കപ്പെട്ടുമിരുന്നു അവൾ അതിനെ
തൻെറ മാതാവിന കൊണ്ടുപൊകയും ചെയ്തു*
അപ്പൊൾ അവൻെറ ശിഷ്യന്മാര വന്ന ഉടലിനെ
എടുത്ത അതിനെ സമാധി ചെയ്കയും ചെയ്തു പി
ന്നെ അവര വന്ന യെശുവിനൊട അറിയിച്ചു*

യെശു അതിനെ കെട്ടാറെ അവിടെനിന്ന ഒരു സ്ഥ

പടവിൽ വനമായൊരു സ്ഥലത്തിങ്കലെക്കവെറിട്ടു
പുറപ്പെട്ടുവൊഴി ജനസംഘങ്ങളതിനെ കെട്ടാറെ
റ നഗരങ്ങളിൽനിന്ന കാൽനടയായി അവന്റെ പി
ന്നാലെ ചെല്ലുകയും ചെയ്തു* പിന്നെ യെശു പുറ
പ്പെട്ട വളര ജനസംഘത്തെ കണ്ടു അവരുടെ മെൽ
മനസ്സാർദ്രപ്പെട്ടു അവരിലുള്ള രൊഗികളെ സൗഖ്യ
പ്പെടുത്തുകയും ചെയ്തു*
൧൫ പിന്നെ സന്ധ്യയായപ്പൊൾ അവന്റെ ശിഷ്യന്മാ
രവന്റെ അടുക്കൽ വന്ന ഇത വനമായുള്ളൊരു സ്ഥ
ലമാകുന്നു നെരവും പൊയി ജനസംഘങ്ങളെ അവ
ർ ഗ്രാമങ്ങളിലെക്ക പൊയിട്ടു തങ്ങൾക്കു ഭക്ഷണസാ
ധനങ്ങളെ കൊള്ളുവാനായിട്ടു അയക്കെണമെന്ന
൧൬ പറഞ്ഞു* എന്നാറെ യെശു അവർ പൊകുവാനാവ
ശ്യമില്ല നിങ്ങളവൎക്ക ഭക്ഷിപ്പാൻ കൊടുപ്പിനെന്ന
൧൭ അവരൊടു പറഞ്ഞു* പിന്നെ അവരവനൊട അഞ്ചപ്പ
ങ്ങളും രണ്ടുമത്സ്യങ്ങളുമല്ലാതെ കണ്ട ഇവിടെ ഞങ്ങൾ
൧൮ ക്കൊന്നുമില്ലെന്ന പറഞ്ഞു* അവകളെ ഇവിടെ എ
൧൯ നിക്ക കൊണ്ടുവരുവിനെന്നവൻ പറഞ്ഞു* പിന്നെ
അവൻ ജനസംഘങ്ങളൊടു പുല്ലിന്മെൽ പന്തിയാ
യിരിപ്പാൻ കല്പിച്ച ആ അഞ്ചപ്പങ്ങളെയും രണ്ടു മത്സ്യ
ങ്ങളെയും എടുത്ത സ്വൎഗ്ഗത്തിങ്കലെക്ക മെൽനൊക്കി
സ്തൊത്രം ചെയ്തു അപ്പങ്ങളെയും മുറിച്ച ശിഷ്യന്മാ

ക്കം കൊടുത്തു ശിഷ്യന്മാർ ജനങ്ങൾക്കും കൊടുത്തു* ൨൦
അവരെല്ലാവരും ഭക്ഷിച്ച തൃപ്തരാകുകയും ചെയ്തു അ
വർ ശെഷിച്ച കഷണങ്ങളിൽ പന്ത്രണ്ടു കൊട്ടക
ള നിറച്ചെടുത്തു* എന്നാൽ ഭക്ഷിച്ചവർ സ്ത്രീകളും ൨൧
ബാലകന്മാരും കൂടാതെകണ്ട എകദെശം അയ്യായിരം
പുരുഷന്മാരായിരുന്നു*

പിന്നെ ഉടനെതന്നെ ഈശൊ തന്റെ ശിഷ്യന്മാ ൨൨
രെ പടവിൽ കയറുവാനും താൻ ജനസംഘങ്ങളെ
അയക്കുവൊളത്തെക്ക തനിക്ക മുമ്പെ അക്കരെക്ക
പൊകുവാനും താല്പര്യപ്പെടുത്തി* പിന്നെ അവൻ ജന ൨൩
സംഘങ്ങളെ അയച്ചതിന്റെ ശെഷം ജപം ചെ
യ്യാനൊരു പർവ്വതത്തിന്മെൽ വെറിട്ട കയറി
പ്പൊയി സന്ധ്യയായപ്പൊൾ അവിടെ അവൻ മാത്രമുണ്ടാ
യിരുന്നു* എന്നാൽ പടവ അപ്പൊൾ സമുദ്രത്തിന്റെ ൨൪
മദ്ധ്യത്തിങ്കൽ തിരകളാലദ്ധ്വാനപ്പെട്ടതായിരുന്നു എ
ന്തുകൊണ്ടെന്നാൽ കാററ പ്രതികൂലമായിരുന്നു* അ ൨൫
ന്ന രാത്രിയുടെ നാലാം യാമത്തിങ്കൽ ഈശൊ സമുദ്ര
ത്തിന്മെൽകൂടെ നടക്കുന്നവനായി അവരുടെ അടുക്കൽ
ചെന്നു* അവൻ സമുദ്രത്തിന്മെൽകൂടെ നടക്കുന്നതി ൨൬
നെ അവന്റെ ശിഷ്യന്മാർ കണ്ടാറെ മായക്കാഴ്ചയാകുന്നു
എന്ന പറഞ്ഞ വ്യാകുലപ്പെട്ടിരുന്നു ഭയംകൊണ്ടു നില
വിളിക്കകയും ചെയ്തു* അപ്പൊൾ ഈശൊ ഉടനെ ൨൭

അവരൊട്ടു സംസാരിച്ചു നിങ്ങൾ ധൈര്യപ്പെട്ടുവിൻ
ഞാൻ തന്നെ ആകുന്നു ഭയപ്പെടാതെയിരിപ്പിനെന്ന പ
൨൮ റഞ്ഞു* പിന്നെ പത്രൊസ അവനൊട്ടു കർത്താവെ നി
താന്നെയാകുന്നു എങ്കിൽ ജലത്തിന്മെൽകൂടെ നി
ന്റ അടുക്കൽ വരുവാൻ എന്നൊട്ടു കല്പിക്കെണമെ
൨൯ ന്ന ഉത്തരമായിട്ടു പറഞ്ഞു* എന്നാൽ വരിക എന്ന അവ
ൻ പറഞ്ഞു പത്രൊസ പടവിൽനിന്നിറങ്ങി യെ
ശുവിന്റെ അടുക്കൽ വരുവാൻ ജലത്തിന്മീതെ നട
൩൦ ന്നു* എന്നാൽ കാററ ശക്തിയുള്ളതിനെ അവൻ ക
ണ്ടിട്ടു ഭയപ്പെട്ടിരുന്നു അവൻ മുങ്ങി തുടങ്ങുകകൊണ്ടു ക
ർത്താവെ എന്നെ രക്ഷിക്കെണമെന്ന വിളിച്ചു പറ
൩൧ ഞ്ഞു* അപ്പോൾ ഉടനെ തന്നെ യെശു കൈ നീട്ടി അവ
നെ പിടിച്ചു അല്പവിശ്വാസമുള്ളവനെ നീ എന്തി
൩൨ ന സംശയിച്ചു എന്ന അവനൊട്ടു പറഞ്ഞു* അവർ പട
൩൩ വിൽ കയറിയപ്പോൾ കാററ അമരുകയും ചെയ്തു*
അപ്പോൾ പടവിലുള്ളവർ വന്ന സത്യമായി നീ ദൈ
വത്തിന്റെ പുത്രനാകുന്നു എന്ന പറഞ്ഞ അവനെ വ
൩൪ ന്ദിച്ചു* പിന്നെ അവർ അക്കരെക്ക ഒടി എത്തിയ
തിന്റെ ശെഷം ഗെനെസാറെത്ത എന്ന ദെശത്തി
൩൫ ങ്കലെക്ക വന്നു* ആ സ്ഥലത്തിങ്കലുള്ള മനുഷ്യർ അവ
നെ അറിഞ്ഞപ്പൊൾ ആ ചുററുമുള്ള പ്രദെശത്തിലൊക്ക
യും ആളയച്ചു രൊഗികളെ എല്ലാവരെയും അവന്റെ

അട്ടുക്കൽ വരുത്തി* അവർ അവന്റെ വസ്ത്രത്തിന്റെ ഖന്ന
വിളുമ്പിനെ മാത്രം തൊടെണമെന്ന അവനൊടപെ
ക്ഷിക്കകയും ചെയ്തു തൊട്ടവരെല്ലാവരും സൌഖ്യപ്പെ
ട്ടുകയും ചെയ്തു*

## ൰൫ അദ്ധ്യായം

അപ്പൊൾ യെറുശലമിൽനിന്നുള്ള വെദശാസ്ത്രിക
ളും പറിശെന്മാരും യെശുവിന്റെ അട്ടുക്കൽ വ
ന്നു* നിന്റെ ശിഷ്യന്മാർ മൂപ്പന്മാരുടെ പാരമ്പൎയ്യത്ത
യെ എന്തിനലംഘിക്കുന്നു എന്തുകൊണ്ടെന്നാലവർ
അപ്പത്തെ ഭക്ഷിക്കുമ്പൊൾ തങ്ങളുടെ കൈകളെ
കഴുകുന്നില്ലെന്ന പറഞ്ഞു* എന്നാൽ അവനവരൊട്ടു ഉ
ത്തരമായിട്ടു പറഞ്ഞു നിങ്ങളും നിങ്ങളുടെ പാരമ്പൎയ്യ
ത്താലെ കൊണ്ടു ദൈവത്തിന്റെ കല്പനയെ എ
ന്തിനലംഘിക്കുന്നു* എന്തുകൊണ്ടെന്നാൽ നിന്റെ പി
താവിനെയും മാതാവിനെയും ബഹുമാനിക്കെ എ
ന്നും പിതാവിനെ എങ്കിലും മാതാവിനെ എങ്കിലും
ദൂഷിക്കുന്നവൻ മൃത്യുവിങ്കൽ മരിക്കട്ടെ എന്നും ദൈ
വം കല്പിച്ചിരിക്കുന്നു* എന്നാൽ ഏതൊരുത്തൻ പി ൫
താവിനൊടെങ്കിലും മാതാവിനൊടെങ്കിലും നിന
ക്ക എന്നെകൊണ്ടു എതെല്ലാമുപകാരം വരുന്നുവൊ
അതു സമ്മാനമെന്ന പറകകയും* അവൻ തന്റെ പി ൬
താവിനെ എങ്കിലും തന്റെ മാതാവിനെ എങ്കിലും

ബഹുമാനിക്കാതെ ഇരിക്കകൊണ്ടും ചെയ്യാൽ (അപ
കാരം ചെയ്യാമെന്ന) നിങ്ങൾ പറയുന്നു ഇപ്രകാരം നി
ങ്ങൾ നിങ്ങളുടെ പാരമ്പൎയ്യങ്ങളാൽ ദൈവത്തി
൭ ന്റെ കല്പനയെ നിവാരണം ചെയ്തു* കപടഭക്തിക്കാ
രെ നിങ്ങളെക്കുറിച്ച യെശായാ നന്നായി ദീൎഘദൎശ
൮ നം പറഞ്ഞു അതെന്തെന്നാൽ* ഈ ജനം തങ്ങളുടെ വാ
യിനാൽ എനിക്ക സമീപിച്ചുവരുന്നു അധരങ്ങളാൽ
എന്നെ ബഹുമാനിക്കുന്നു എന്നാൽ അവരുടെ ഹൃദ
൯ യം എങ്കൽനിന്ന ദൂരമായിരിക്കുന്നു* എന്നാൽ അവ
ർ മനുഷ്യരുടെ കല്പനകളായ ഉപദെശങ്ങളെ ഉ
പദെശിക്കുന്നവരായി വ്യൎത്ഥമായി എനിക്ക ആരാധന
൰ ചെയ്യുന്നു* പിന്നെ അവൻ ജനസംഘത്തെ അടുക്ക
ൽ വിളിച്ചിട്ടവരൊട്ട പറഞ്ഞു കെൾപ്പിൻ തിരിച്ച
൰൧ റിയുകയും ചെയ്വിൻ* വായിക്കകത്ത പൊകുന്നത മ
നുഷ്യനെ അശുദ്ധമാക്കുന്നില്ല വായിൽനിന്ന പുറ
൰൨ പ്പെടുന്നതത്രെ മനുഷ്യനെ അശുദ്ധമാക്കുന്നതാകുന്നു* അ
പ്പൊൾ അവന്റെ ശിഷ്യന്മാരടുക്കൽ വന്ന പറിശെന്മാർ
ഈ വചനത്തെ കെട്ടാറെ വിരൊധപ്പെട്ടു എന്ന നീ അ
൰൩ റിയുന്നുവൊ എന്ന അവനൊട്ട പറഞ്ഞു* എന്നാൽ അ
വൻ ഉത്തരമായിട്ട പറഞ്ഞു എന്റെ സ്വൎഗ്ഗസ്ഥനായ പിതാ
വ നടാത്തതായുള്ള നട്ടതല എല്ലാം പറിച്ചുകളയ
൰൪ പ്പെട്ടും* അവരെ വിട്ടുവിൻ അവർ കുരുടന്മാൎക്ക വഴി

കാണിക്കുന്നവരാകുന്നു കുരുടൻ കുരുടന്ന വഴികാണി
ക്കുന്നു എങ്കിൽ അവരിരുവരും കുഴിയിൽ വീഴുകയും
ചെയ്യും*

അപ്പൊൾ പത്രൊസ ഈ ഉപമയെ ഞങ്ങൾക്ക തെ
ളിയിക്കെണമെന്ന അവനൊട്ട ഉത്തരമായിട്ട
പറഞ്ഞു* പിന്നെ യെശു പറഞ്ഞതെന്തെന്നാൽ ഇനി സ്ത
യം നിങ്ങളുമറിവില്ലാത്തവരാകുന്നുവൊ* വായിക്ക
കത്ത പൊകുന്നതെല്ലാം കുക്ഷിയിൽ ചെന്ന അ
പാനവഴിയായി പുറത്ത പൊകുന്നു എന്ന നിങ്ങളി
തുവരെയും അറിയുന്നില്ലയൊ* എന്നാൽ വായിൽനിന്ന പു
റപ്പെടുന്ന കാര്യങ്ങൾ ഹൃദയത്തിൽനിന്ന പുറപ്പെ
ടുന്നു അവകൾ മനുഷ്യനെ അശുദ്ധമാക്കുകയും ചെ
യ്യുന്നു* എന്തുകൊണ്ടെന്നാൽ ഹൃദയത്തിൽനിന്ന ദു
ശ്ചിന്തകളും നിഗ്രഹങ്ങളും വ്യഭിചാരങ്ങളും വെ
ശ്യാവൃത്തികളും മൊഷണങ്ങളും കള്ളസാക്ഷിക
ളും ദൂഷണങ്ങളും പുറപ്പെടുന്നു* ഇവകൾ മനുഷ്യനെ അ
ശുദ്ധമാക്കുന്നതാകുന്നു എന്നാൽ കഴുകാത്ത കൈ
കൾകൊണ്ട ഭക്ഷിക്കുന്നത മനുഷ്യനെ അശുദ്ധമാക്കു
ന്നില്ല*

പിന്നെ യെശു അവിടെനിന്ന പുറപ്പെട്ട തീറിന്റെ
യും സീദൊന്റെയും ദെശങ്ങളിലെക്ക കടന്ന
പൊയി* കണ്ടാലും ഒരു കനാനക്കാരത്തിയായൊരു സ്ത്രീ അവ

ആ അതൃത്തികളിൽനിന്ന പുറപ്പെട്ടുവന്ന കർത്താവെ
ദാവീദിന്റെ പുത്ര എന്റെമെൽ കൃപയുണ്ടാകെ
ണമെ എന്റെ പുത്രി പിശാചിനാൽ കഠിനമായിട്ട
ബാധിക്കപ്പെട്ടിരിക്കുന്നു എന്ന അവനൊട്ട പറഞ്ഞ
൨൩ നിലവിളിച്ചു* എന്നാൽ അവനവളൊട ഒരു വാ
ക്കിനെയും ഉത്തരമായിട്ട പറഞ്ഞില്ല വിശെഷിച്ച അ
വന്റെ ശിഷ്യന്മാർ അടുക്കൽവന്ന അവൾ നമ്മുടെ പിന്നാ
ലെ നിലവിളിക്കുന്നു കൊണ്ട അവളെ പറഞ്ഞയ
൨൪ ക്കെണമെന്ന അവനൊട അപെക്ഷിച്ചു* എന്നാൽ ഇ
സ്രാഎൽ ഭവനത്തിന്റെ നഷ്ടമാകുന്ന ആടുകളുടെ
അടുക്കലെല്ലാതെ കണ്ട ഞാൻ അയക്കപ്പെട്ടവനല്ലെന്ന അവ
൨൫ ൻ ഉത്തരമായിട്ട പറഞ്ഞു* അപ്പോൾ അവൾ വന്ന കർത്താവെ
എനിക്ക സഹായം ചെയ്യെണമെന്ന പറഞ്ഞ അവ
൨൬ നെ വന്ദിച്ചു* എന്നാറെ അവൻ ബാലകന്മാരുടെ അ
പ്പത്തെ എടുത്ത നായ്ക്കൾക്ക കൊടുത്തുകളവാൻ ന
൨൭ ന്നല്ല എന്ന ഉത്തരമായിട്ട പറഞ്ഞു* സത്യം തന്നെ കർത്താ
വെ എങ്കിലും നായ്ക്കൾ തങ്ങളുടെ എജമാനന്മാരുടെ
മെശപ്പലകയിൽനിന്ന വീഴുന്ന കഷണങ്ങളിൽനി
൨൮ ന്ന ഭക്ഷിക്കുന്നുവല്ലൊ എന്നവളും പറഞ്ഞു* അപ്പോൾ
യെശു ഹെ സ്ത്രീ നിന്റെ വിശ്വാസം വലുതായിട്ടു
ള്ളതാകുന്നു നിന്റെ ഇഷ്ടപ്രകാരം നിനക്ക ഭവിക്ക
ട്ടെ എന്നവളൊട്ട ഉത്തരമായിട്ട പറഞ്ഞു അന്നെരം തൊ

ലവളുടെ പുത്രി സൗഖ്യമാക്കപ്പെടുകയും ചെയ്തു*
പിന്നെ യെശു അവിടെനിന്ന പുറപ്പെട്ട ഗലീ ൨൯
ലെയാ കടലിന്റെ അരികെ വന്ന ഒരു പൎവതത്തി
ന്മെൽ കയറി അവിടെ ഇരുന്നു* അപ്പൊൾ മുടന്തന്മാരും കു ൩൦
രുടരും ഊമയായുള്ളവരും ഊനമുള്ളവരും മറ്റും പല
രും തങ്ങളൊട്ടുകൂടി ഉണ്ടായിട്ടുള്ള വളരെ ജനസം
ഘങ്ങളവന്റെ അട്ടക്കൽവന്ന അവരെയും യെശുവി
ന്റെ പാദങ്ങളുടെ അരികെവെച്ചു അവനവരെ
സൗഖ്യമാക്കുകയും ചെയ്തു* എന്നതുകൊണ്ടു ഊമയാ ൩൧
യുള്ളവർ പറയുന്നതിനെയും ഊനമുള്ളവർ സൗഖ്യ
പ്പെട്ടുന്നതിനെയും മുടന്തർ നടക്കുന്നതിനെയും കുരുടർ
കാണുന്നതിനെയും ജനസംഘങ്ങൾ കണ്ടാറെ ആശ്ചൎയ്യ
പ്പെട്ടു ഇസ്രായെലിന്റെ ദൈവത്തിനെ സ്തുതിക്ക
യും ചെയ്തു* അപ്പൊൾ യെശു തന്റെ ശിഷ്യന്മാ ൩൨
രെ അട്ടക്കൽ വിളിച്ചു ഈ ജനസംഘത്തിന്മെൽ ആ
വരിപ്പൊൾ മൂന്നു ദിവസങ്ങൾ എന്റെ അട്ടക്കൽ പാ
ൎത്തുകൊണ്ടും അവൎക്ക ഭക്ഷിപ്പാൻ ഒന്നുമില്ലായ്കകൊ
ണ്ടും ഞാൻ മനസ്സാൎദ്രപ്പെട്ടുന്നു എന്നും അവർ വഴി
യിൽ തളൎന്ന പൊകാതെയിരിപ്പാൻ അവരെ ഉപവാസ
മുള്ളവരായി അയപ്പാനെനിക്ക മനസ്സില്ലെന്നും പ
റഞ്ഞു* അവന്റെ ശിഷ്യന്മാർ ഇത്രവലിയ ജനസംഘത്തെ ൩൩
തൃപ്തിയാക്കുവാൻ തക്കവണ്ണം വനത്തിങ്കൽ നമുക്കെ

അപ്പങ്ങൾ എവിടെനിന്ന ഉണ്ടാകുമെന്ന അവനൊട
൩൰൪ പറഞ്ഞു* യെശുവുമവരൊട നിങ്ങൾക്കെത്ര അപ്പങ്ങ
ളുണ്ടെന്ന പറഞ്ഞു എഴും കുറഞ്ഞൊരു ചെറിയ മത്സ്യ
൩൰൫ ങ്ങളുമുണ്ടെന്ന അവരും പറഞ്ഞു* അപ്പൊളവൻ ജന
സംഘങ്ങളൊട നിലത്തിൽ വന്നിരിപ്പാൻ ക
൩൰൬ ല്പിച്ചു* അവൻ ആ എഴപ്പങ്ങളെയും മത്സ്യങ്ങളെ
യും വാങ്ങി സ്തൊത്രവും ചെയ്തു മുറിച്ച തന്റെ ശി
ഷ്യന്മാൎക്ക കൊടുത്തു ശിഷ്യന്മാർ ജനസംഘത്തിന്നും
൩൰൭ (കൊടുത്തു)* എല്ലാവരും ഭക്ഷിച്ച തൃപ്തന്മാരാകയും
ചെയ്തു പിന്നെ അവർ ശെഷിച്ചിരുന്ന കഷണ
൩൰൮ ങ്ങളിൽനിന്ന എഴു കൊട്ടകളെ നിറച്ചെടുത്തു*
എന്നാൽ ഭക്ഷിച്ചവർ സ്ത്രീകളും ബാലകന്മാരും കൂ
൩൰൯ ടാതെകണ്ട നാലായിരം പുരുഷന്മാരായിരുന്നു* പി
ന്നെ അവൻ ജനസംഘങ്ങളെ അയച്ചിട്ട പടവിൽ
കയറി മഗ്ദലായുടെ അതിൎത്തികളിൽ വരികയും ചെ
യ്തു*

൰൬ അദ്ധ്യായം.

൧ പിന്നത്തെതിൽ പറിശെന്മാരും സാദൊക്കായ
രൊറവരുമൊട്ടുക്കൽ വന്ന ആകാശത്തിങ്കൽ നിന്ന ഒരു ല
ക്ഷണത്തെ തങ്ങൾക്ക കാണിക്കെണമെന്ന അവനെ പ
൨ രീക്ഷിച്ച ചൊദിച്ചു* അവനവരൊട ഉത്തരമായിട്ട പ
റഞ്ഞു സന്ധ്യയാകുമ്പൊൾ ആകാശം ചെമ്പാനമായിരി

കുന്നതുകൊണ്ട തെളിവാകുമെന്ന നിങ്ങൾ പറയു
ന്നു* ഉഷസ്സിന്നും ആകാശം ചെമ്മാനമായും മൂടലായുമി
രിക്കുന്നതുകൊണ്ട ഇന്ന കാറ്റും മഴയുമുണ്ടാകുമെ
ന്ന നിങ്ങൾ പറയുന്നു കപടഭക്തിക്കാരായ നിങ്ങൾ ആ
കാശത്തിന്റെ ഭേദം വിവരപ്പെടുത്തുവാനറിഞ്ഞി
രിക്കുന്നു എന്നാൽ കാലങ്ങളുടെ ലക്ഷ്യങ്ങളെ വിവ
രമായറിവാൻ നിങ്ങൾക്ക കഴികയില്ലയൊ* ദൊഷമായു
ള്ളം വ്യഭിചാരമായുമുള്ളൊരു സന്തതി ഒരു ലക്ഷ്യത്തെ
അന്വെഷിക്കുന്നു എന്നാൽ യൊനായെന്ന ദീർഘദ
ർശിയുടെ ലക്ഷ്യമല്ലാതെകണ്ട മറ്റൊരു ലക്ഷ്യവുമതിന്ന
കൊടുക്കപ്പെടുകയില്ല അവനവരെവിട്ട പുറപ്പെട്ടു
പൊകുകയും ചെയ്തു*
പിന്നെ അവന്റെ ശിഷ്യന്മാരക്കരെക്ക വന്നപ്പൊ ൫
ൾ അവർ അപ്പങ്ങളെ എടുപ്പാൻ മറന്നുപൊയിരുന്നു* ൬
പിന്നെ യെശു പറീശന്മാരുടെയും സാദൊക്കായക്കാരുടെ
യും പുളിച്ചമാവിങ്കൽനിന്ന ജാഗ്രതപ്പെട്ട സൂക്ഷി
ച്ചിരിപ്പിനെന്ന അവരൊട പറഞ്ഞു* എന്നാൽ നാമ ൭
പ്പങ്ങളെ എടുത്തില്ലായ്കകൊണ്ടാകുന്നു എന്ന അവർ
തമ്മിൽ തമ്മിൽ വിചാരിച്ചു പറഞ്ഞു* ആയതിനെ യെ ൮
ശു അറിഞ്ഞാറെ അവരൊട പറഞ്ഞു അല്പ വിശ്വാ
സമുള്ളവരെ നിങ്ങൾ അപ്പങ്ങളെ എടുത്തില്ലായ്കകൊ
ണ്ട തമ്മിലെന്തിന വിചാരിക്കുന്നു* ഇനിയും നിങ്ങ

ങ്ങളറിയുന്നില്ലയൊ അയ്യായിരം പെൎക്കഞ്ചപ്പത്തെ
ളും എത്രകൊട്ടകളെ നിങ്ങളെടുത്തു എന്നുള്ള
൧൦ തിനെയും* നാലായിരം പെൎക്കെഴപ്പങ്ങളെയും എ
ത്രകൊട്ടകളെ നിങ്ങളെടുത്തു എന്നുള്ളതിനെ
൧൧ യും ഒൎക്കകയും ചെയ്യുന്നില്ലയൊ* പറിശെന്മാരുടെ
യും സാദൊക്കായക്കാരരുടെയും പുളിച്ചമാവിങ്കൽ
നിന്ന നിങ്ങൾ സൂക്ഷിച്ചിരിക്കെണമെന്ന ഞാന
പ്പത്തെക്കൊണ്ടു നിങ്ങളൊടു പറഞ്ഞിട്ടില്ലെന്ന നി
൧൨ ങ്ങളറിയാതെ ഇരിക്കുന്നതെങ്ങിനെ* അപ്പൊളവ
ർ അപ്പത്തിന്റെ പുളിച്ചമാവിങ്കൽനിന്നല്ല പ
റിശെന്മാരുടെയും സാദൊക്കായക്കാരരുടെയും ഉപദെ
ശങ്ങളിങ്കൽനിന്നത്രെ സൂക്ഷിച്ചിരിക്കെണമെന്ന അ
വൻ പറഞ്ഞു എന്നറിഞ്ഞു*
൧൩ പിന്നത്തെതിൽ യെശു ഫിലിപ്പൊസിന്റെ
കെസറിയായുടെ അതൃത്തികളിൽ വന്നാറെ അ
വൻ തന്റെ ശിഷ്യന്മാരൊടു മനുഷ്യന്റെ പുത്രനായു
ഞാനാരാകുന്നു എന്ന മനുഷ്യർ പറയുന്നു എന്ന ചൊദി
൧൪ ച്ചു* ചിലർ സ്നാപകനായ യൊഹന്നാനെന്നും മറ്റു ചില
ർ എലിയാ എന്നും മറ്റും ചിലർ എറമിയാ അല്ലെങ്കി
ൽ ദീൎഘദൎശികളിൽ ഒരുത്തനെന്നും പറയുന്നു എ
൧൫ ന്ന അവനൊടു പറഞ്ഞു* അവനവരൊടു പറഞ്ഞു എന്നാൽ
൧൬ നിങ്ങൾ ഞാനാരാകുന്നു എന്ന പറയുന്നു* ശിമൊൻ പെ

ള്ള ദൈവത്തിന്റെ പുത്രൻ ക്രിസ്തുവാകുന്നു എന്നു
ശീമൊൻ പത്രൊസ ഉത്തരമായിട്ടു പറഞ്ഞു* യെശുവു ൧൭
മവനൊടുത്തരമായിട്ടു പറഞ്ഞു യൊനായുടെ പുത്രനായ
ശീമൊനെ നീ ഭാഗ്യവാനാകുന്നു എന്തുകൊണ്ടെന്നാ
ൽ ജഡവും രക്തവുമല്ല സ്വൎഗ്ഗത്തിങ്കലിരിക്കുന്ന എ
ന്റെ പിതാവത്രെ ഇതിനെ നിനക്ക വെളിപ്പെടുത്തി
യതു* വിശെഷിച്ചു നീ പത്രൊസാകുന്നു എന്നും ഈ ൧൮
പാറയിന്മെൽ ഞാനെന്റെ സഭയെ പണിയിപ്പിക്കു
മെന്നും ഇതിന്റെ നെരെ നരകത്തിന്റെ വാതല്
ക്കൾ ബലപ്പെട്ടുകയില്ലെന്നും* ഞാൻ സ്വൎഗ്ഗരാജ്യത്തി ൧൯
ന്റെ താക്കൊലുകളെ നിനക്ക തരുമെന്നും നീ ഭൂമി
യിങ്കൽ എന്തെങ്കിലും ബന്ധിക്കുമൊ അത സ്വൎഗ്ഗത്തി
ങ്കൽ ബന്ധിക്കപ്പെട്ടതാകുമെന്നും നീ ഭൂമിയിങ്കൽ
എന്തെങ്കിലുമഴിക്കുമൊ അത സ്വൎഗ്ഗത്തിങ്കലഴിക്ക
പ്പെട്ടതാകുമെന്നും ഞാൻ നിന്നൊടു പറയുന്നു* അ ൨൦
പ്പൊൾ താൻ ക്രിസ്തുവായ യെശുവാകുന്നവനെന്നു ആരൊ
ടും പറയരുതെന്നു അവൻ തന്റെ ശിഷ്യന്മാരൊടു ക
ല്പിച്ചു*

അന്നുതൊൽ യെശുതാൻ യെരുശലമിലെക്ക പൊ ൨൧
കുവാനും മൂപ്പന്മാരാലും പ്രധാനാചാൎയ്യന്മാരാലും വെദ
ശാസ്ത്രിമാരാലും വളരെ കഷ്ടപ്പെട്ടുവാനും കൊല്ലപ്പെ
ട്ടുവാനും മൂന്നാം ദിവസത്തിങ്കൽ പിന്നെയുമുയിൎത്തു

ട്ടിൽ ഉയിൎപ്പെട്ടുവരുവാനും വെണ്ടുന്നതാകുന്നു എന്ന തന്റെ
൨൨ ശിഷ്യന്മാൎക്ക കാണിച്ചു തുടങ്ങി* അപ്പൊൾ പത്രൊ
സ അവനെ വെറിട്ട കൂട്ടിക്കൊണ്ടു അവനെ ശാസി
ച്ചു തുടങ്ങി കൎത്താവെ നിന്റെ മെൽ കരുണയുണ്ടാ
യിരിക്കെണം ഇപ്രകാരം നിനക്ക സംഭവിക്കയില്ല
൨൩ എന്ന പറഞ്ഞു* എന്നാൽ അവൻ തിരിഞ്ഞിട്ട പത്രൊ
സിനൊട്ട സാത്താനെ എന്റെ പിന്നിൽ പൊ
കനീ എനിക്ക ഒരു വിരുദ്ധമാകുന്നു എന്തുകൊണ്ടെ
ന്നാൽ നീ ദൈവത്തിന്റെ കാൎയ്യങ്ങളെ അല്ല മനു
ഷ്യരുടെ കാൎയ്യങ്ങളെ അത്രെ വിചാരിക്കുന്നു എന്ന
൨൪ പറഞ്ഞു* അപ്പൊൾ യെശു തന്റെ ശിഷ്യന്മാരൊട്ട
പറഞ്ഞു ഒരുത്തൻ എന്റെ പിന്നാലെ വരുവാൻ മന
സ്സാകുന്നു എങ്കിൽ അവൻ തന്നെത്താനെ നിഷെധി
ക്കയും തന്റെ കുരിശിനെ എടുക്കയും എന്റെ
൨൫ പിന്നാലെ വരികയും ചെയ്യട്ടെ* എന്തുകൊണ്ടെ
ന്നാൽ ആരെങ്കിലും തന്റെ ജീവനെ രക്ഷിപ്പാൻ
മനസ്സായിരിക്കുമൊ അവൻ അതിനെ നഷ്ടപ്പെടുത്തും ആ
രെങ്കിലുമെ എന്റെ നിമിത്തമായിട്ട തന്റെ ജീവ
൨൬ നെ നഷ്ടപ്പെടുത്തുമൊ അവനതിനെ കണ്ടെത്തും*
എന്തുകൊണ്ടെന്നാൽ ഒരു മനുഷ്യൻ ഭൂലൊകത്തെ
ഒക്കയും ആദായമാക്കുകയും തന്റെ ആത്മാവിനെ ചെ
ഛെദപ്പെടുത്തുകയും ചെയ്യുന്നാൽ അവന എന്തൊരു

ലാഭമുള്ളൂ അല്ലെങ്കിൽ എന്തു മനുഷ്യൻ തന്റെ ആത്മാവിന്റെ ഉദ്ധാരണമായിട്ട ഏതൊന്നിനെ കൊടുക്കും* എന്തുകൊണ്ടെന്നാൽ മനുഷ്യന്റെ പുത്രൻ തന്റെ പിതാവിന്റെ മഹത്വത്തോട്ടു തന്റെ മാലാഖമാരോടും കൂടി വരേണ്ടിവരും അപ്പോൾ അവൻ ഒരൊരുത്തന്ന അവന്റെ ക്രിയയിൻപ്രകാരം നൽകുകയും ചെയ്യും* മനുഷ്യന്റെ പുത്രനെ തന്റെ രാജ്യത്തിങ്കൽ വരുന്നതത്തൊൾ കാണുവൊളത്തൊക്ക ഇവിടെ നിൽക്കുന്നവരിൽ ചിലർ മരണത്തെ ആസ്വദിക്കാതെ ഇരിക്കുമാറാകുമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു*

൧൭ അദ്ധ്യായം.

പിന്നെ ആറുദിവസങ്ങളുടെ ശെഷം ഈശൊ പത്രൊസിനെയും യാക്കൊബിനെയും അവന്റെ സഹൊദരനായ യൊഹന്നാനെയും കൂട്ടി അവരെ പ്രത്യെകമായിട്ട ഉന്നതമായുള്ളൊരു പൎവ്വതത്തിന്മെൽ കൊണ്ടുപൊയി* അവനവരുടെ മുമ്പാക മറുവെഷപ്പെട്ടിരുന്നു അവന്റെ മുഖം സൂൎയ്യനെപ്പൊലെ പ്രകാശിച്ചു അവന്റെ വസ്ത്രങ്ങളും പ്രകാശത്തെപ്പൊലെ നിൎമ്മലപ്പെട്ടിരുന്നു* കണ്ടാലും മൊശയും എലിയായും അവനൊടുകൂടെ സംസാരിക്കുന്നവരായി അവൎക്ക കാണപ്പെട്ടു* അപ്പൊൾ പത്രൊസ ഈശൊവിനൊട്ടു കൎ

ത്താവെ നമുക്കിവിടെ ഇരിപ്പാൻ നല്ലതാകുന്നു നി
നക്ക മനസ്സുണ്ടെങ്കിൽ നമുക്കിവിടെ മൂന്ന കുടാരങ്ങളെ
ള നിനക്ക ഒന്നിനെയും മൊശെക്ക ഒന്നിനെയും എ
ലിയാക്ക ഒന്നിനെയും ഉണ്ടാക്കട്ടെ എന്നുത്തരമായിട്ട
൫ പറഞ്ഞു* അവനിനിയും പറയുമ്പോൾ കണ്ടാലും പ്രകാ
ശമായുള്ളൊരു മെഘമവരുടെമീതെ നിഴലിച്ചു
കണ്ടാലും മെഘത്തിങ്കൽനിന്ന ഇവങ്കൽ ഞാൻ സൽ
പ്രിയമായിരിക്കുന്ന എന്റെ വാത്സല്യപുത്രനിവനാകു
ന്നു ഇവനെ കെൾപ്പിനെന്നൊരു ശബ്ദമുണ്ടാകയും ചെ
൬ യ്തു* ശിഷ്യന്മാരിതിനെ കെട്ടാറെ കവിണ്ണുവീണ
൭ വളരെ ഭയപ്പെട്ടു* അപ്പോൾ യെശു അടുക്കൽവന്ന
അവരെ തൊട്ട എഴുനീല്പിൻ ഭയപ്പെടാതെയുമിരി
൮ പ്പിനെന്നു പറഞ്ഞു* പിന്നെ അവർ തങ്ങളുടെ കണ്ണുക
ളെ ഉയർത്തിട്ട യെശുവിനെമാത്രമല്ലാതെ കണ്ട ഒരു
൯ ത്തനെയും കണ്ടില്ല* പിന്നെ അവർ പൎവ്വതത്തി
ങ്കൽനിന്ന ഇറങ്ങുമ്പോൾ യെശു അവരോട മനുഷ്യ
ന്റെ പുത്രൻ മരിച്ചവരിൽനിന്നുയിർത്തെഴുനീല്ക്കു
വോളത്തെക്ക ഈ ദർശനത്തെ ആരൊടും പറയരുതെന്ന
൰ കല്പിച്ചു* അപ്പോൾ അവന്റെ ശിഷ്യന്മാർ എന്നാൽ
എലിയാ മുമ്പെ വരെണ്ടുന്നതാകുന്നു എന്ന വെദശാ
൰൧ സ്ത്രിമാർ പറയുന്നതെന്തെന്ന അവനൊട ചൊദിച്ചു*
യെശു അവരൊട ഉത്തരമായിട്ട പറഞ്ഞു സത്യത്തിന്ന

എലിയ മുമ്പെ വന്നു സകലകാൎയ്യങ്ങളെ ക്രമപ്പെടുത്തു
കയും ചെയ്യും* എന്നാൽ എലിയ വന്നു കഴിഞ്ഞു എ ൧൨
ന്നും അവരവനെ അറിയാതെ തങ്ങൾക്കിഷ്ടമായപ്രകാര
മൊക്കെയും അവനൊടു ചെയ്തു എന്നും ഞാൻ നിങ്ങളൊടു
പറയുന്നു ഇപ്രകാരം തന്നെ മനുഷ്യന്റെ പുത്രനും അവരാ
ൽ കഷ്ടപ്പെടെണ്ടിവരും* അപ്പൊൾ അവൻ ബപ്തിസ്ത ൧൩
യൊവന്നാനെക്കുറിച്ചു തങ്ങളൊടു പറഞ്ഞു എന്ന ശി
ഷ്യന്മാർ അറിഞ്ഞു*

പിന്നെ അവർ ജനസംഘത്തിന്റെ അടുക്കെ ൧൪
ൽ വന്നപ്പൊൾ ഒരു മനുഷ്യനവന്റെ അടുക്കൽ വന്നു അ
വന്റെ മുമ്പാകെ മുട്ടുകുത്തി* കൎത്താവെ എന്റെ പുത്ര ൧൫
ൻ ഭ്രാന്തനാകകൊണ്ടും കഠിനമായിട്ടു ബാധിക്കപ്പെ
ട്ടിരിക്കകൊണ്ടും അവന്റെ മെൽ കരുണയുണ്ടാകണം
എന്തുകൊണ്ടെന്നാലവൻ പലപ്രാവശ്യം അഗ്നിയിങ്കലു
ം പലപ്രാവശ്യം ജലത്തിങ്കലും വീഴുന്നു എന്നും* ഞാ ൧൬
നവനെ നിന്റെ ശിഷ്യന്മാരുടെ അടുക്കൽ കൊണ്ടുവ
ന്നു എന്നും അവനെ സൌഖ്യമാക്കുവാനവൎക്ക കഴിയാതെ
തിരുന്നു എന്നും പറഞ്ഞു* അപ്പൊൾ യെശു പ്രത്യുത്തരമാ ൧൭
യിട്ടു പറഞ്ഞു ഹെ അവിശ്വാസമായും വിപരീതമായു
മുള്ള സന്തതിയെ ഞാനെത്രത്തൊളം നിങ്ങളൊ
ടുകൂടെ ഇരിക്കെണ്ടിവരും എത്രത്തൊളം നിങ്ങളെ
ളൊടു ക്ഷമിക്കെണ്ടിവരും അവനെ ഇവിടെ എനി

൰൮ കളെകൊണ്ടുവരുവിൻ* പിന്നെ യെശു പിശാചി
നെ ശാസിച്ചു അതു അവനെവിട്ടു പുറപ്പെട്ടുപൊയി അ
ന്നെരം മുതൽ ആ ബാലൻ സൗഖ്യവാനാകയും ചെ
൰൯ യ്തു* അപ്പൊൾ ശിഷ്യന്മാർ ഏകമായിട്ടു യെശു
വിന്റെ അടുക്കൽവന്ന അവനെ പുറത്താക്കിക്കളെവാ
൨൰ ൻ ഞങ്ങൾക്ക കഴിയാഞ്ഞതെന്തുകൊണ്ടെന്ന പറഞ്ഞു*
യെശു അവരൊടു പറഞ്ഞു നിങ്ങളുടെ അവിശ്വാസം
കൊണ്ടാകുന്നു എന്തുകൊണ്ടെന്നാൽ ഒരു കടുകുമണി
യൊളം നിങ്ങൾക്ക വിശ്വാസമുണ്ടെങ്കിൽ നിങ്ങൾ ൟ
പൎവതത്തിനൊട ഇവിടെനിന്ന വാങ്ങിപ്പൊക എ
ന്ന പറകയും അത വാങ്ങിപ്പൊകുകയും ചെയ്യുമെന്നും
നിങ്ങൾക്ക കഴിയാത്ത കാൎയ്യമൊന്നുമുണ്ടാകയില്ലെന്നും
൨൰൧ ഞാൻ സത്യമായിട്ട നിങ്ങളൊടു പറയുന്നു* എന്നാ
ലും ൟവിധം ജപത്താലും ഉപൊഷണത്താലുമല്ലാതെ
൨൰൨ അകന്നു പുറപ്പെടുന്നില്ല* പിന്നെ അതിലവർ ഗലി
ലെയായിൽ പാൎക്കുമ്പൊൾ യെശു അവരൊടുപറഞ്ഞു മ
നുഷ്യന്റെ പുത്രൻ മനുഷ്യരുടെ കൈകളിലെല്പി
൨൰൩ ക്കപ്പെടെണ്ടിവരും* അവരവനെ കൊല്ലും മൂന്നാം ദി
വസത്തിങ്കലും അവൻ പിന്നെയുമുയിൎത്തെഴുനീല്പി
൨൰൪ ക്കും അവരും വളരെ ദുഃഖപ്പെട്ടിരുന്നു* പിന്നെ അ
തിലവർ കപ്പൎന്നഹൊമിങ്കലെക്ക വന്നപ്പൊൾ തലവരി
പ്പണം വാങ്ങുന്നവർ പത്രൊസിന്റെ അടുക്കൽവന്ന നി

ങ്ങളുടെ ഗുരു വരിപ്പണം കൊടുക്കുന്നില്ലയൊ എന്ന
പറഞ്ഞു കൊടുക്കുന്നു എന്ന അവനും പറഞ്ഞു* പിന്നെ ൨൫
അവൻ ഭവനത്തിങ്കൽ വന്നപ്പൊൾ യെശു അവനെ മു
മ്പിട്ട ശിമൊനെ നിനക്ക എന്തു തൊന്നുന്നു ഭൂമിയു
ടെ രാജാക്കന്മാർ ആരൊട്ട ചുങ്കമെങ്കിലും വരിയെ
ങ്കിലും വാങ്ങുന്നു അവരുടെ പുത്രന്മാരൊടൊ അന്യരൊ
ടൊ എന്ന പറഞ്ഞു* പത്രൊസ അന്യരൊട എന്ന അ ൨൬
വനൊട്ട പറഞ്ഞു യെശു അവനൊട്ട പറഞ്ഞു ആകയാൽ
പുത്രന്മാർ ഒഴിവുള്ളവരാകുന്നു* എങ്കിലും നാമവരെ ൨൭
വിരുദ്ധപ്പെടുത്താതെയിരിക്കെണ്ടുന്നതിന്നി സമുദ്രത്തിങ്കലെക്ക പൊ
യിട്ട ചൂണ്ടലിട്ടു മുമ്പെ കയറിവരുന്ന മത്സ്യത്തെയും എടു
ത്ത അതിന്റെ വായിനെയും തുറന്ന നീ ഒരു വെ
ള്ളിക്കാശിനെ കണ്ടെത്തും ആയതിനെ എടുത്ത
എനിക്കും നിനക്കും വെണ്ടി അവൎക്ക കൊടുക്ക*

൰൮ അദ്ധ്യായം.

ആ സമയത്തിങ്കൽ ശിഷ്യന്മാർ യെശുവിൻെ
റ അടുക്കൽ വന്ന സ്വൎഗ്ഗരാജ്യത്തിങ്കൽ ആര ശ്രെഷ്ഠനാ
കുന്നു എന്ന പറഞ്ഞു* അപ്പൊൾ യെശു ഒരു ബാലനെ വ
അടുക്കൽ വിളിച്ചിട്ട അവനെ അവരുടെ മദ്ധ്യത്തി
ങ്കൽ നില്പിച്ച പറഞ്ഞത എന്തെന്നാൽ* നിങ്ങൾ മന സ
ന്തിരിക്കപ്പെട്ടുകയും ബാലന്മാരെപ്പൊലെ ആയിത്തീരി
കയും ചെയ്യാതെകണ്ട നിങ്ങൾ സ്വൎഗ്ഗരാജ്യത്തിങ്കൽ പ്ര

വെശിക്കയില്ലെന്ന ഞാൻ സത്യമായിട്ട നിങ്ങളൊ
ടു പറയുന്നു* ആകയാൽ യാതൊരുത്തൻ ഈ ബാലക
ന്നെപ്പോലെ തന്നെത്തന്നെ വിനയപ്പെടുത്തുമൊ ആയ
൫ വൻ സ്വൎഗ്ഗരാജ്യത്തിങ്കൽ ശ്രെഷ്ഠനാകുന്നു* ആരെങ്കിലു
മിപ്രകാരമുള്ള ഒരു ബാലനെ എന്റെ നാമത്തിന്നാ
യിക്കൊണ്ട സ്വീകരിക്കുന്നുവൊ അവനെന്നെ സ്വീകരി
൬ ക്കുന്നു* എന്നാൽ ആരെങ്കിലും എങ്കൽ വിശ്വസിക്കുന്ന
വരായ ഈ ചെറിയവരിൽ ഒരുത്തനെ വിഘ്നപ്പെടു
ത്തുമെ ഒരു തിരിക്കല്ല അവന്റെ കഴുത്തിൽ തൂ
ക്കപ്പെട്ടുവാനും അവൻ സമുദ്രത്തിന്റെ അഗാധത്തിങ്ക
ൽ മുക്കിപ്പോകുവാനും അവന്ന എറ്റവും നല്ലത*
൭ വിഘ്നങ്ങൾ ഹെതുവായിട്ട ലോകത്തിന്ന ദുരിത
മെന്തുകൊണ്ടെന്നാൽ വിഘ്നങ്ങൾ വരുവാനാവശ്യമാ
കുന്നു എന്നാലും വിഘ്നമെത്ര വരുത്തുന്ന ആ മനുഷ്യന്ന ദു
൮ രിതം* അതുകൊണ്ട നിന്റെ കൈയെങ്കിലും നി
ന്റെ കാൽ എങ്കിലും നിന്നെ വിഘ്നപ്പെടുത്തുന്നു എ
ന്നാകിൽ അവയെ ഛെദിച്ച നിങ്കൽനിന്ന കള
ക നീ രണ്ടു കൈകളെങ്കിലും രണ്ട കാലുകളെങ്കില
മുള്ളവനായി എന്നെക്കുമുള്ള അഗ്നിയിങ്കൽ തള്ളി
കളയപ്പെടുന്നതിനെക്കാൾ മുടന്തനായി അല്ലെങ്കി
ൽ ഊനമുള്ളവനായി ജീവങ്കലെക്ക പ്രവെശിക്കുന്ന
ത നിനക്ക നല്ലതാകുന്നു* പിന്നെയും നിന്റെ കണ്ണ നി

നെ വിരുദ്ധപ്പെടുത്തുന്നു എങ്കിൽ അതിനെ ചൂഴന്ന
നിങ്കൽനിന്ന കളക* രണ്ടു കണ്ണുകളുള്ളവനായി അ
ഗ്നിനരകത്തിങ്കൽ തള്ളിക്കളയപ്പെടുന്നതിനെക്കാൾ
ഒരു കണ്ണുള്ളവനായി ജീവങ്കലെക്ക പ്രവെശിക്കുന്നത
നിനക്ക നല്ലതാകുന്നു* ഈ ചെറിയവരിൽ ഒരുത്തനെ ൧൦
നനിസ്സാരപ്പെടുത്താതെ ഇരിപ്പാൻ നൊക്കിക്കൊൾ
വിൻ എന്തുകൊണ്ടെന്നാലവരുടെ ദൂതന്മാർ സ്വർ
ഗ്ഗത്തിങ്കലിരിക്കുന്ന എന്റെ പിതാവിന്റെ മുഖത്തെ
സ്വർഗ്ഗത്തിങ്കലെല്ലാപ്പൊഴും കാണുന്നു എന്ന ഞാൻ നി
ങ്ങളൊട്ട പറയുന്നു* എന്തുകൊണ്ട നഷ്ടമായതിനെ ൧൧
രക്ഷിപ്പാനായിട്ട മനുഷ്യന്റെ പുത്രൻ വന്നു* നിങ്ങൾ ൧൨
ക്കെന്തു തൊന്നുന്നു ഒരു മനുഷ്യന്ന നൂറാട്ടുകളുണ്ടായിരി
ക്കയും അവകളിൽ ഒന്ന തെറ്റിപ്പൊകയും ചെ
യ്താൽ അവൻ തൊണ്ണൂറ്റൊമ്പതിനെ വിട്ട പർവതങ്ങ
ളിലെക്ക ചെന്ന തെറ്റിപ്പൊയതിനെ അന്വെഷി
ക്കുന്നില്ലയൊ* പിന്നെ അവനതിനെ കണ്ടുകിട്ടുവാൻ ൧൩
സംഗതിവന്നാൽ അവൻ തെറ്റിപ്പൊകാത്ത തൊണ്ണൂ
റ്റൊമ്പതിനെക്കാളും അതിന്നായിക്കൊണ്ട എറ്റവും
സന്തൊഷപ്പെടുന്നു എന്ന ഞാൻ സത്യമായിട്ട നിങ്ങ
ളൊട്ട പറയുന്നു* ഇപ്രകാരം ഈ ചെറിയവരിൽ ൧൪
ഒരുത്തൻ നഷ്ടപ്പെടുന്നത സ്വർഗ്ഗത്തിങ്കലിരിക്കുന്ന നി
ങ്ങളുടെ പിതാവിന്റെ ഹിതമാകുന്നില്ല*

൧൫ പിന്നെയും നിന്റെ സഹോദരൻ നിനക്കു വി
രോധമായി ദോഷം ചെയ്യുന്നു എന്നുവരികിൽ നീ
പോയി നീയും അവനുമായിട്ടു തന്നെ അവനെ കുററ
പ്പെടുത്തുക അവൻ നിന്നെ കെൾക്കുമെങ്കിൽ നീ നി
൧൬ ന്റെ സഹോദരനെ ആദായമാക്കി* എന്നാൽ അവൻ
കെൾക്കയില്ലെങ്കിൽ സകല വാക്കും രണ്ടു മൂന്നു സാക്ഷി
കളുടെ വായിനാൽ സ്ഥിരപ്പെടെണ്ടുന്നതിന ഇ
നിയും ഒന്നു രണ്ടുപെരെ നിന്നോടുകൂടി വിളിച്ചു
൧൭ കൊൾക* എന്നാലവനവരെ അനുസരിക്കയില്ലെങ്കി
ൽ സഭക്കു പറക അവൻ സഭയെ അനുസരിക്കയുമി
ല്ലെങ്കിൽ അവൻ നിനക്കു ഒരു അജ്ഞാനിയെയും ചുങ്കക്കാ
൧൮ രനെയും പോലെ ഇരിക്കട്ടെ* നിങ്ങൾ ഭൂമിയിങ്ക
ൽ യാതൊന്നു കാച്ചുന്നുവൊ എങ്കിലും ബന്ധിക്കുമൊ
അവകൾ സ്വർഗ്ഗത്തിങ്കൽ ബന്ധിക്കപ്പെട്ടിരിക്കുമെന്നും
നിങ്ങൾ ഭൂമിയിങ്കൽ യാതൊന്നു കാച്ചുന്നുവൊ എങ്കി
ലും അഴിക്കുമൊ അവകൾ സ്വർഗ്ഗത്തിങ്കലഴിക്കപ്പെട്ടി
രിക്കുമെന്നും ഞാൻ സത്യമായിട്ടു നിങ്ങളോടു പറയു
൧൯ ന്നു* പിന്നെയും ഞാൻ നിങ്ങളോടു പറയുന്നു നിങ്ങ
ളിലിരുവർ തങ്ങൾ യാചിപ്പാനിരിക്കുന്ന യാതൊരു കാ
ൎയ്യത്തെക്കുറിച്ചു ഭൂമിയിങ്കൽ സമ്മതരായിരുന്നാൽ അ
ത സ്വർഗ്ഗത്തിങ്കലിരിക്കുന്ന എന്റെ പിതാവിനാലവൎക്കു
൨൦ ചെയ്യപ്പെടും* എന്തുകൊണ്ടെന്നാൽ രണ്ടുപെർ മൂ

കട്ടെ മൂന്നു പേരാകട്ടെ എന്റെ നാമത്തിൽ എവി
ടെ കൂടിയിരിക്കുന്നുവൊ അവിടെ ഞാനവരുടെ മദ്ധ്യ
ത്തിങ്കലാകുന്നു* അപ്പോൾ പത്രൊസ അവന്റെ അടുക്ക
ൽ വന്നു കൎത്താവെ എന്റെ സഹോദരൻ പലപ്പൊഴും ൨൧
എന്റെ നേരെ ദോഷം ചെയ്താൽ ഞാനവനൊട
എത്ര പ്രാവശ്യം ക്ഷമിക്കെണ്ടു ഏഴു പ്രാവശ്യത്തൊളമൊ
എന്നു പറഞ്ഞു* യെശു അവനൊട്ടു പറഞ്ഞു ഏഴു പ്രാ ൨൨
വശ്യത്തൊളമല്ല എഴുപത ഏഴു പ്രാവശ്യത്തൊളമെ
ന്നു ഞാൻ നിന്നൊട്ടു പറയുന്നു* ആയതുകൊണ്ടു തന ൨൩
ന്റെ ദാസന്മാരൊട്ടു കണക്കു കെൾപ്പാൻ മനസ്സായിരുന്നി
രുന്നൊരു രാജാവിന്ന സ്വൎഗ്ഗരാജ്യം സദൃശമായിരിക്കു
ന്നു* എന്നാലവൻ കണക്കു നൊക്കി തുടങ്ങിയപ്പൊൾ ൨൪
പതിനായിരം താലന്തു കടംപെട്ടവനായ ഒരുത്തനവ
ന്റെ അടുക്കൽ കൊണ്ടുവരപ്പെട്ടിരുന്നു* എന്നാൽ കൊ ൨൫
ടുത്തുതീൎപ്പാനവന്ന ഇല്ലായ്കകൊണ്ടു അവനെയും അവ
ന്റെ ഭാൎയ്യയെയും അവന്റെ മക്കളെയും അവന്നുണ്ടാ
യിരുന്ന സകലത്തെയും വിറ്റിട്ടു കടം തീൎക്കപ്പെട്ടുവാ
നും അവന്റെ യജമാനൻ കല്പിച്ചു* അതുകൊണ്ടു ൨൬
ദാസൻ നിലത്തുവീണു യജമാനനെ എനിക്കൊക്കെ
ണ്ടു ക്ഷമയുണ്ടാകെണമെന്നും ഞാൻ സകലത്തെയും
നിനക്കു തീൎത്തുതരാമെന്നും അവനെ വന്ദിച്ചു പറഞ്ഞു* ൨൭
ആ ദാസന്റെ യജമാനൻ മനസ്സാൎദ്രപ്പെട്ട അവനെ

൨൭ വിട്ടയച്ചു കടം അവനൊടു ക്ഷമിക്കയും ചെയ്തു*
എന്നാറെ ആ ദാസൻ പുറപ്പെട്ടു താനിക്ക സമദാസന്മാ
രിൽ തന്നൊടു നൂറു വെള്ളിക്കാശ കടംപെട്ടിരുന്നി
ട്ടുള്ള ഒരുത്തനെ കണ്ടു അവനെ പിടിച്ചു തൊണ്ടയെ
ഞെക്കി നീ വാങ്ങിയ കടം എനിക്ക തീൎത്തു താ എ
൨൯ ന്നു പറഞ്ഞു* ആകയാൽ അവന്റെ സമദാസൻ അവന്റെ
പാദങ്ങളിൽ വീണ എനിക്കായിക്കൊണ്ടു ക്ഷമ ഉണ്ടാ
കണമെന്നും ഞാൻ സകലത്തെയും നിനക്കു തീൎത്തു ത
൩൦ രാമെന്നും അവനൊടപെക്ഷിച്ചു* എന്നാൽ അവന്ന മ
നസ്സില്ലാതെ പൊയി അവനെ അവൻ വാങ്ങിയ കടം കൊ
ടുത്തു തീൎക്കുവൊളത്തെക്ക കാരാഗ്രഹത്തിലാക്കയും
൩൧ ചെയ്തു* പിന്നെ സംഭവിച്ച കാൎയ്യങ്ങളെ അവന്റെ സ
മദാസന്മാർ കണ്ടാറെ അവർ വളരെ ദുഃഖപ്പെട്ടു അവ
ന്ന സംഭവിച്ച കാൎയ്യങ്ങളെ ഒക്കെയും തങ്ങളുടെ യ
൩൨ ജമാനനൊടറിയിക്കയും ചെയ്തു* അപ്പൊൾ അവ
ന്റെ യജമാനൻ അവനെ അടുക്കൽ വിളിച്ചാറെ അവ
നൊടു പറഞ്ഞു ദുഷ്ടദാസാ നീ എന്നൊടപെക്ഷിച്ചതു
കൊണ്ടു ഞാൻ ആ കടമെല്ലാം നിനക്ക ക്ഷമിച്ചുവല്ലൊ
൩൩ * ഞാൻ നിനക്ക കരുണചെയ്തതുപൊലെ തന്നെ
നീയും നിന്റെ സമദാസന്ന കരുണചെയ്യെണ്ടുന്നതാ
൩൪ യിരുന്നില്ലയൊ* അവന്റെ യജമാനൻ കൊപിച്ചു
അവനൊടു വാങ്ങിയ കടമെല്ലാം തീൎത്തു തരുവൊളത്തെ

൰൮

ക്കവനെ ഭസിപ്പിക്കുന്നവരെ വെല്പിക്കുകയും ചെയ്ക്
* നിങ്ങൾ നിങ്ങളുടെ മനഃപൂർവത്തൊട്ട ഒരൊരുത്തൻ ത
ൻ്റെ സഹൊദരനൊട അവൻ്റെ കുറ്റങ്ങളെ
ക്ഷമിക്കാതെ ഇരുന്നാൽ ഇപ്രകാരവും എൻ്റെ സ്വ
ർഗ്ഗസ്ഥനായ പിതാവ നിങ്ങളൊട്ടും ചെയ്യും*

൰൯. അദ്ധ്യായം.

പിന്നത്തെതിൽ സംഭവിച്ചതെന്തെന്നാൽ യെശുവൊ ഈ
വചനങ്ങളെ അവസാനിപ്പിച്ചതിൻ്റെ ശെഷം അ
വൻ ഗലിലെയായികൽനിന്ന പുറപ്പെട്ട യൊർദാനാ
അക്കരയിൽ യെഹൂദാക്കടെ അതൃത്തികളിലെക്ക വ
ന്നു* വളരെ ജനസംഘങ്ങളുമവൻ്റെ പിന്നാലെ വ
ന്നു അവിടെ അവനവരെ സ്വസ്ഥമാക്കുകയും ചെ
യ്തു*

പറിശെന്മാരുമവൻ്റെ അട്ടക്കൽ വന്ന അവനെ പ
രീക്ഷിച്ച യാതൊരു സംഗതി കൊണ്ടെങ്കിലും
ഒരു മനുഷ്യന്ന തൻ്റെ ഭാര്യയെ ഉപെക്ഷിപ്പാൻ ന്യാ
യമാകുന്നുവൊ എന്ന അവനൊട്ട ചൊദിച്ചു* അവന അ
വരൊട്ടുത്തരമായിട്ട പറഞ്ഞു ആദിയിങ്കലവരെ ഉണ്ടാ
ക്കിയവർ അവരെ ആണും പെണ്ണുമാക്കിയുണ്ടാക്കിയെ
ന്നപ്രകാരവും* അത്തകാരണമായിട്ട ഒരു മനുഷ്യൻ ത
ൻ്റെ മാതാപിതാക്കന്മാരെ വിട്ടിട്ട തൻ്റെ ഭാര്യ
യൊട്ടുകൂടെ ചെർന്നിരിക്കുമെന്നും അവരിരുവരും ഒ

ആ ജഡമായിട്ടത്രെ എന്നും പറഞ്ഞിട്ടുള്ളതും നിങ്ങൾ വാ
൬ യിച്ചിട്ടില്ലയൊ* എന്നതുകൊണ്ട അവരിനി രണ്ട
ല്ല ഒരു ജഡമത്രെയാകുന്നതാകയാൽ ദൈവം കൂ
൭ ട്ടിച്ചെർത്തതിനെ മനുഷ്യൻ വെർതിരിക്കരുത* അ
വരും എന്നാൽ ഉപെക്ഷപത്രം എഴുതി കൊടുത്ത അ
വളെ ഉപെക്ഷിപ്പാൻ മൊശെ എന്തിന കല്പിച്ചു
൮ എന്ന അവനൊട പറഞ്ഞു* അവനവരൊട പറഞ്ഞു
നിങ്ങളുടെ ഹൃദയകാഠിന്യത്തിന്റെ ഹെതുവായിട്ട
മൊശെ നിങ്ങൾക്ക നിങ്ങളുടെ ഭാൎയ്യമാരെ ഉപെ
ക്ഷിപ്പാനനുവാദം തന്നു എന്നാൽ ആദിമുതലിപ്രകാ
൯ രം ആയില്ല* അതുകൊണ്ട ആരെങ്കിലും വെശ്യാവൃ
ത്തി ഹെതുവായിട്ടല്ലാതെകണ്ട തന്റെ ഭാൎയ്യയെ ഉ
പെക്ഷിക്കകൊണ്ടും മറ്റൊരുത്തിയെ വിവാഹം ചെയ്യു
കയും ചെയ്താൽ അവൻ വ്യഭിചാരം ചെയ്യുന്നു എന്നു
ം ഉപെക്ഷിക്കപ്പെട്ടവളെ വിവാഹം ചെയ്യുന്നവൻ
വ്യഭിചാരം ചെയ്യുന്നു എന്നും ഞാൻ നിങ്ങളൊട പ
൰ റയുന്നു* അവന്റെ ശിഷ്യന്മാരവനൊടപറഞ്ഞു ഭാൎയ്യ
യൊട മനുഷ്യന്റെ സംഗതി ഇപ്രകാരമാകുന്നു എ
൰൧ ങ്കിൽ വിവാഹം ചെയ്വാൻ യൊഗ്യതയാകുന്നില്ല*
എന്നാൽ അവനവരൊട പറഞ്ഞു യാതൊരുത്തൎക്കൊ ന
ൽകപ്പെട്ടുവൊ അവൎക്കല്ലാതെകണ്ട എല്ലാവരും ഈ വ
൰൨ ചനത്തെ പരിഗ്രഹിക്കുന്നില്ല* എന്തുകൊണ്ടെന്നാ

ൽ മാതാവിന്റെ ഗർഭത്തിൽനിന്ന അപ്രകാരം ജനിച്ചിട്ടുള്ളവരായിട്ട സന്ന്യാസികളുണ്ട മനുഷ്യരാൽ സന്ന്യാസിക്കപ്പെട്ടിട്ടുള്ള സന്ന്യാസികളുമുണ്ട സ്വർഗ്ഗരാജ്യത്തിന്നായിക്കൊണ്ട തങ്ങളെത്തന്നെ സന്ന്യാസിച്ചിട്ടുള്ള സന്ന്യാസികളുമുണ്ട ഇതിനെ പരിഗ്രഹിപ്പാൻ കഴിയുന്നവൻ പരിഗ്രഹിക്കട്ടെ*

അപ്പോൾ ശിശുക്കളെ അവന്റെ അടുക്കൽ അവൻ അവരുടെമേൽ കൈകളെ വെക്കേണ്ടതിന്നും പ്രാർത്ഥിക്കേണ്ടതിന്നും ചെയ്യേണ്ടുന്നതിന്നായിട്ട കൊണ്ടുവരപ്പെട്ടു ശിഷ്യന്മാരവരെ വിലക്കി* എന്നാൽ യേശു അവരോടു ശിശുക്കളെ വിടുവിൻ എന്റെ അടുക്കൽ വരുവാനവരെ വിരോധിക്കാതെയുമിരിപ്പിൻ എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം അപ്രകാരമുള്ളവരിൽനിന്നാകുന്നു* അവനവരുടെ മേൽ കൈകളെ വെച്ചു അവിടെനിന്ന പുറപ്പെട്ടുപോകയും ചെയ്തു*

പിന്നെയതിൽ കണ്ടാലും ഒരുത്തനടുക്കൽ വന്ന അവനോട ഉത്തമഗുരുവെ എനിക്കനിത്യജീവനുണ്ടാകുവാനായിട്ട ഞാനെന്തൊരു നന്മയെ ചെയ്യേണ്ടു എന്ന പറഞ്ഞു* അവനവനോട്ട പറഞ്ഞു നീ എന്നെ ഉത്തമനെന്നവിളിക്കുന്നതെന്ത ദൈവമാകുന്ന ഒരുവനല്ലാതെ ഒരുത്തനും ഉത്തമനില്ലയല്ലൊ എന്നാൽ നി

ജീവനിലെക്കു പ്രവെശിപ്പാൻ മനസ്സായിരിക്കുന്നു എ
൧൮ ങ്കിൽ കല്പനകളെ സൂക്ഷിക്ക* അവനവനൊട എ
തുകളെ എന്ന പറഞ്ഞു അപ്പൊൾ യെശു പറഞ്ഞു നീ
ദ്രൊഹം ചെയ്യരുത മൊഷണം ചെയ്യരുത കള്ളസാ
൧൯ ക്ഷിപറയരുത* നിന്റെ പിതാവിനെയും മാതാ
വിനെയും ബഹുമാനിക്ക വിശെഷിച്ചും നിന്റെ
൨൦ അയല്ക്കാരനെ നിന്നെപ്പൊലെ സ്നെഹിക്കണം* ആ
ബാലനവനൊട ഇവകളെ ഒക്കെയും ഞാനെന്റെ
ബാല്യം മുതൽ സൂക്ഷിച്ചുവരുന്നു ഇനി എങ്കലെത്ര
൨൧ ത്തൊളം കുറവുണ്ടെന്ന പറഞ്ഞു* യെശു അവനൊട്ട പറ
ഞ്ഞു പൂൎണ്ണതയുള്ളവനാകുവാൻ നിനക്ക മനസ്സാ
കുന്നു എങ്കിൽ നീ പൊയി നിനക്കുള്ള വസ്തുക്കളെ
വിറ്റിട്ട സാധുക്കൾക്ക കൊടുക്ക സ്വൎഗ്ഗത്തിങ്കൽ നി
നക്ക നിക്ഷെപമുണ്ടാകയും ചെയ്യും വിശെഷിച്ച
൨൨ നീ വന്ന എന്നെ പിഞ്ചെല്ലുകയും ചെയ്ക* എന്നാൽ
ആ ബാലൻ ഈ വചനത്തെ കെട്ടാറെ അവൻ
ദുഃഖിച്ചുംകൊണ്ട പൊയി എന്തുകൊണ്ടെന്നാലവന്ന
൨൩ വളര സമ്പത്തുകളുണ്ടായിരുന്നു* അപ്പൊൾ യെശു
തന്റെ ശിഷ്യന്മാരൊട്ട പറഞ്ഞു ഒരു ധനവാൻ സ്വൎഗ്ഗ
രാജ്യത്തിങ്കൽ പ്രയാസത്തൊട്ട പ്രവെശിക്കുമെന്ന
൨൪ ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു* ഒരു ധന
വാൻ ദൈവത്തിന്റെ രാജ്യത്തിങ്കൽ പ്രവെശിക്കുന്ന

തിനെക്കാൾ, ഒരു ഒട്ടകം ഒരു സൂചിക്കുഴയിലൂടെ കടന്നു
പൊകുന്നതു എറ്റവും എളുപ്പമായിട്ടുള്ളതാകുന്നു എ
ന്നു പിന്നെയും ഞാൻ നിങ്ങളൊട്ടു പറയുന്നു* അവ ൨൫
ന്റെ ശിഷ്യന്മാർ ഇതിനെ കെട്ടാറെ എന്നാൽ ആരു ര
ക്ഷപ്പെട്ടുവാൻ കഴിയുമെന്നു പറഞ്ഞു എറ്റവും വി
സ്മയപ്പെട്ടിരുന്നു* എന്നാൽ യെശു അവരെ നൊക്കി ൨൬
മനുഷ്യരുടെ പക്കലിതു കഴിയാത്തതാകുന്നു എന്നാ
ലൊ ദൈവത്തിന്റെ പക്കൽ സകല കാൎയ്യങ്ങളും കഴി
യുന്നതാകുന്നു എന്നു അവരൊട്ടു പറഞ്ഞു* അപ്പൊൾ പ ൨൭
ത്രൊസ അവനൊട്ടുത്തരമായിട്ടു പറഞ്ഞു കണ്ടാലും ഞ
ങ്ങൾ സകലത്തെയും ഉപെക്ഷിച്ചു നിന്റെ പിന്നാലെ
വരികയും ചെയ്തു അതുകൊണ്ടു ഞങ്ങൾക്കു എന്തു വ
രും* അപ്പൊൾ യെശു അവരൊട്ടു പറഞ്ഞു മറുജനന ൨൮
ത്തിങ്കൽ മനുഷ്യന്റെ പുത്രൻ തന്റെ പ്രതാപത്തി
ന്റെ സിംഹാസനത്തിങ്കലിരിക്കുമ്പൊൾ എന്റെ പി
ന്നാലെ വന്നിട്ടുള്ള നിങ്ങളും കൂടി ഇസ്രായെലിന്റെ
പന്ത്രണ്ടു ഗൊത്രങ്ങളെ ന്യായം വിധിക്കുന്നവരായി
പന്ത്രണ്ടു സിംഹാസനങ്ങളിലിരിക്കുമെന്നു ഞാൻ സ
ത്യമായിട്ടു നിങ്ങളൊട്ടു പറയുന്നു* വിശെഷിച്ചു എ ൨൯
ന്റെ നാമത്തിന്റെ നിമിത്തമായിട്ടു ഭവനങ്ങളെ എ
ങ്കിലും സഹൊദരന്മാരെ എങ്കിലും സഹൊദരിമാരെ
യെങ്കിലും പിതാവിനെ എങ്കിലും മാതാവിനെ

എങ്കിലും ഭാൎയ്യയെ എങ്കിലും പുത്രന്മാരെ എങ്കിലും
നിലങ്ങളെ എങ്കിലും ഉപെക്ഷിച്ചവനൊക്കെയും നൂറ
ശമായിട്ട ലഭിക്കയും നിത്യജീവനെ അനുഭ
൩൦ വിക്കയും ചെയ്യും*
എങ്കിലും മുമ്പുള്ളവർ പലരും പിമ്പുള്ളവരാകും
പിമ്പുള്ളവർ മുമ്പുള്ളവരായുമിരിക്കുമാറാകും*

൨൦ അദ്ധ്യായം

൧ എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗരാജ്യം തന്റെ മുന്തിരി
ങ്ങാതൊട്ടത്തിങ്കൽ വെലക്കാരെ കൂലിക്ക വിളി
പ്പാനായിട്ട അതികാലത്ത പുറപ്പെട്ടിട്ടുള്ള ഭവനത്തിന്റെ യജ
൨ മാനനായൊരു മനുഷ്യന്ന സദൃശമായിരിക്കുന്നു* അവൻ
വെലക്കാരൊട്ട കൂടെ നാളൊന്നിന്ന ഒരൊ വാണം
വിതം സമ്മതം വരുത്തിയിട്ടവരെ തന്റെ മുന്തിരിങ്ങാ
൩ തൊട്ടത്തിങ്കലെക്കയച്ചു* പിന്നെ അവൻ മൂന്നാം മ
ണിനെരത്തിങ്കൽ പുറപ്പെട്ട അങ്ങാടിയിൽ മിനെ
൪ കെട്ട നില്ക്കുന്ന മറ്റും ചിലരെക്കണ്ടു* നിങ്ങളും മുന്തി
രിങ്ങാതൊട്ടത്തിങ്കലെക്ക പൊകുവിനെന്നും മൎയ്യാദ
പ്രകാരം ഞാൻ നിങ്ങൾക്ക തരാമെന്നും അവരൊട്ട പറ
൫ ഞ്ഞു അവർ പൊകയും ചെയ്തു* പിന്നെയും ആറാ
മത്തും ഒമ്പതാമത്തും മണിനെരത്തിങ്കലവൻ പുറപ്പെട്ട
൬ അപ്രകാരം ചെയ്തു* പിന്നെ പതിനൊന്നാം മണി
നെരത്തിങ്കലവൻ പുറപ്പെട്ട മിനക്കെട്ട നില്ക്കുന്ന

മറ്റും ചിലരെ കണ്ടെ അവരൊട്ടു നിങ്ങളിവിടെ പ
കൽ മുഴുവനുമെന്തിന മിനക്കെട്ട നില്ക്കുന്നു എന്നും
പറഞ്ഞു* ആരും ഞങ്ങളെ കൂലിക്കു വിളിച്ചില്ലായ്ക ൭
കൊണ്ടെന്ന അവരവനൊട്ടു പറഞ്ഞു അവനവരൊട്ടു
നിങ്ങളും മുന്തിരിങ്ങാതൊട്ടത്തിങ്കലെക്ക പൊകു
വിനെന്നും മൎയ്യാദപ്രകാരമുള്ളത്രയും നിങ്ങൾ വാങ്ങി
കൊള്ളുമെന്നും പറഞ്ഞു* സന്ധ്യയായപ്പൊൾ മുന്തിരി ൮
ങ്ങാതൊട്ടത്തിന്റെ യജമാനൻ തന്റെ കാൎയ്യക്കാരനെ
നൊട്ടു നീ വെലക്കാരെ വിളിച്ച പിമ്പുള്ളവർ തൊ
ൽതുടങ്ങി മുമ്പുള്ളവർവരെ അവൎക്ക കൂലിയെ കൊടു
ക്കെന്ന പറഞ്ഞു* അപ്രകാരം പതിനൊന്നാം മണി ന
നെരത്തിങ്കൽ വെലക്ക വിളിക്കപ്പെട്ടിരുന്നവർ വ
ന്നൊരൊരുത്തൻ ഒരൊ പണത്തെ വാങ്ങി* എന്നാൽ മു
മ്പുള്ളവർ വന്നപ്പൊൾ തങ്ങൾ അധികം വാങ്ങുമെന്ന നിരൂ
പിച്ചിരുന്നു അവർ ഒരൊരുത്തൻ ഒരൊ പണത്തെ
യും വാങ്ങി* അവരതിനെ വാങ്ങിയപ്പൊൾ ഭവനത്തി ന്റെ
ന്റെ യജമാനന്റെ നെരെ പിറുത്തു* പിമ്പുള്ളവർ
ഒരു മണിനെരം വെല ചെയ്തിട്ടുള്ളു. എന്നും നീ പ
കലിന്റെ ഭാരത്തെയും വെയിലിനെയും സഹിച്ചി
ട്ടുള്ള ഞങ്ങൾക്കവരെ സമമുള്ളവരാക്കി എന്നും പറ
ഞ്ഞു* എന്നാറെ അവനവരിൽ ഒരുത്തനൊട്ടു പറഞ്ഞു സ്നെ
ഹിതാ ഞാൻ നിനക്ക അന്യായം ചെയ്യുന്നില്ല

൰൪ നീ എന്നൊടൊരുപണത്തിന്നു സമ്മതിച്ചിട്ടില്ലയൊ*
നിനക്കുള്ളതിനെ നീ വാങ്ങിക്കൊണ്ട പൊക ഞാ
ൻ നിനക്ക തന്നതു പൊലെ ഈ പിമ്പുള്ളവന്നും കൊ
൰൫ ടുപ്പാനെനിക്ക മനസ്സാകുന്നു* എനിക്കുള്ളവ
കളെക്കൊണ്ട എനിക്ക ഇഷ്ടമുള്ള പ്രകാരം ചെയ്പാ
നെനിക്ക ന്യായമില്ലയൊ ഞാൻ നല്ലവനാകകൊണ്ട നി
൰൬ ന്റെ കണ്ണ ദൊഷമുള്ളതാകുന്നുവൊ* ഇപ്രകാരം
പിമ്പുള്ളവർ മുമ്പുള്ളവരാകും മുമ്പുള്ളവർ പിമ്പു
ള്ളവരാകുമിതിക്കമാറാകും എന്തുകൊണ്ടെന്നാൽ
വിളിക്കപ്പെട്ടവർ പലരും തെരഞ്ഞെടുക്കപ്പെട്ടവ
രാ ചുരുക്കമെയാകുന്നു*
൰൭ പിന്നെ യെശു യെരുശലമിലെക്ക ക
രെറി പൊകുമ്പൊൾ പന്ത്രണ്ട ശിഷ്യന്മാരെ വഴി
൰൮ യിൽ വെറിട്ട കൂട്ടിക്കൊണ്ട* കണ്ടാലും നാം യെരുശ
ലമിലെക്ക കരെറുന്നു എന്നും മനുഷ്യന്റെ പുത്രൻ
പ്രധാന ചാൎയ്യന്മാൎക്കും വെദശാസ്ത്രിമാൎക്കും എല്പിക്കപ്പെ
ട്ടുമെന്നും* അവരവനെ മരണശിക്ഷെക്ക വിധിക്കു
൰൯ മെന്നും* അവനെ പരിഹസിപ്പാനും ചമ്മട്ടികൊണ്ട
ടിപ്പാനും കുരിശിങ്കൽ തറെക്കപ്പെടുവാനും പുറജാതി
കളെ എല്പിക്കുമെന്നും അവൻ മൂന്നാം ദിവസത്തി
കൽ പിന്നൊയുയിൎത്തെഴുനീല്ക്കുമെന്നും അവരൊ
ടു പറഞ്ഞു*

അപ്പോൾ സെബദിയുടെ പുത്രന്മാരുടെ മാതാവ അ ൨൰
വളുടെ പുത്രന്മാരോടു കൂടി അവന്റെ അടുക്കൽ വന്ന
അവനെ വന്ദിച്ചുംകൊണ്ട ഒരു കാൎയ്യത്തെ അവങ്കൽ
നിന്ന യാചിച്ചു* അവനും നിനക്ക എന്തു വെണമെ ൨൧
ന്ന അവളൊടു പറഞ്ഞു അവൾ ഞാം എന്റെ രണ്ടു പുത്ര
ന്മാർ നിന്റെ രാജ്യത്തിങ്കൽ ഒരുത്തൻ നിന്റെ വല
ത്തുഭാഗത്തിങ്കലും ഒരുത്തൻ നിന്റെ ഇടത്തുഭാഗത്തിങ്ക
ലുമിരിപ്പാനായിട്ടു കല്പിച്ചെക്കെണമെന്ന അവനൊ
ടു പറഞ്ഞു* എന്നാൽ യെശുവുത്തരമായിട്ടു പറഞ്ഞു നി ൨൨
ങ്ങൾ യാചിക്കുന്നതിന്നതു എന്നു നിങ്ങളറിയുന്നില്ല
ഞാൻ പാനം ചെയ്വാനിരിക്കുന്നതായുള്ള പാനപാത്ര
ത്തെ പാനം ചെയ്വാനും ഞാൻ ബപ്തിസ്മപ്പെടുന്ന ബ
പ്തിസ്മകൊണ്ടു ബപ്തിസ്മപ്പെടുവാനും നിങ്ങളാൽ കഴിയു
മൊ കഴിയുമെന്നവരവനൊടു പറഞ്ഞു* പിന്നെ അ ൨൩
വനവരൊടു പറഞ്ഞു നിങ്ങളെന്റെ പാനപാത്രത്തെ
പാനിക്കയും ഞാൻ ബപ്തിസ്മപ്പെടുന്ന ബപ്തിസ്മ
കൊണ്ടു നിങ്ങൾ ബപ്തിസ്മപ്പെടുകയും ചെയ്യും എന്നാൽ
എന്റെ വലത്തുഭാഗത്തിങ്കലും എന്റെ ഇടത്തുഭാഗ
ത്തിങ്കലുമിരിക്കുന്നതിന്ന അതെന്റെ പിതാവിനാൽ
യാതൊരുത്തൎക്ക സമ്പാദിക്കപ്പെട്ടുവൊ അവൎക്കല്ലാ
തെകണ്ടു നൽകുവാനെനിക്കുള്ളതല്ല* ശെഷം പത്തു ൨൪
പെരതിനെ കെട്ടിട്ട ആ രണ്ടു സഹൊദരന്മാരുടെ

൨൫ നെരെ നീരസപ്പെട്ടു* എന്നാൽ യെശു അ
വരെ അടുക്കൽ വിളിച്ചിട്ടവരൊട്ട പറഞ്ഞു ജാ
തികളുടെ പ്രമാണികളവരുടെ മെൽ കൎത്തൃത്വം നട
ത്തുന്നു എന്നും വലിപ്പമുള്ളവരവരുടെ മെലധികാരം
൨൬ ചെയ്യുന്നു എന്നും നിങ്ങളറിയുന്നു* എന്നാൽ നിങ്ങളി
ലിപ്രകാരം വെണ്ട നിങ്ങളിൽ ആരൊരുത്തനുന്ന വ
ലിയവനാകുവാൻ മനസ്സാകുമൊ അവൻ നിങ്ങളുടെ
൨൭ ശുശ്രൂഷക്കാരനാകട്ടെ* നിങ്ങളിൽ ആരൊരുത്തന്ന
മുമ്പനാകുവാൻ മനസ്സാകുമൊ അവൻ നിങ്ങളുടെ ദാ
൨൮ സനാകട്ടെ* അപ്രകാരം മനുഷ്യന്റെ പുത്രൻ ശുശ്രൂഷ
ചെയ്യിപ്പാനായിക്കൊണ്ട വന്നില്ല ശുശ്രൂഷ ചെയ്വാനാ
യിക്കൊണ്ടും തന്റെ ജീവനെ വളരെ വെണ്ടി ഉദ്ധാര
ണമായിട്ട കൊടുപ്പാനായിക്കൊണ്ടുമത്രെ*
൨൯ പിന്നത്തെതിലവർ യെറിഹൊയിൽനിന്ന പു
റപ്പെട്ടപ്പൊൾ വളരെ ജനസംഘമവന്റെ പിന്നാ
൩൰ ലെ ചെന്നു* അപ്പൊൾ കണ്ടാല്യം വഴിയരികത്തി
രിക്കുന്നവരായിരുന്ന കുരുടർ യെശു കടന്ന പൊകു
ന്നപ്രകാരം കെട്ടാറെ ദാവീദിന്റെ പുത്രനായ ക
ൎത്താവെ ഞങ്ങളിൽ കരുണയുണ്ടാകെണമെന്ന നി
൩൧ ലവിളിച്ചു പറഞ്ഞു* അവർ അമൎന്നിരിപ്പാനായിട്ട ജ
നസംഘവുമവരെ വിലക്കി എന്നാറെ അവർ ദാവീ
ദിന്റെ പുത്രനായ കൎത്താവെ ഞങ്ങളിൽ കരുണയു

ണ്ടാകെണമെന്ന എറെറവും നിലവിളിച്ചു പറഞ്ഞു* ൩൨
അപ്പൊൾ യെശു നിന്ന അവരെ വിളിച്ച ഞാൻ നി
ങ്ങൾക്കെന്ത ചെയ്യെണമെന്ന നിങ്ങൾക്ക മനസ്സായി
രിക്കുന്നു എന്ന പറഞ്ഞു* അവരവനൊട്ടു കർത്താവെ ഞങ്ങ ൩൩
ളുടെ കണ്ണുകൾ തുറക്കപ്പെടെണമെന്ന പറഞ്ഞു* അ ൩൪
പ്പൊൾ യെശു മനസ്സാർദ്രപ്പെട്ട അവരുടെ കണ്ണുകളെ
തൊട്ടു ഉടനെ തന്നെ അവരുടെ കണ്ണുകൾക്ക ദൃഷ്ടി കണ്ടാ
യി അവരവന്റെ പിന്നാലെ പൊകയും ചെയ്തു*

൨൧ാം അദ്ധ്യായം.

പിന്നെ അവർ യെറുശലമിന്ന സമീപിച്ച ഒ-
ലിവമലയുടെ അരികെ ബെത്ഫാഗെക്ക വന്നപ്പൊ
ൾ യെശു രണ്ടു ശിഷ്യന്മാരെ അയച്ച അവരൊട്ടു പ
റഞ്ഞു* നിങ്ങളുടെ നെരെ ഇരിക്കുന്ന ഗ്രാമത്തിങ്കലെ ൨
ക്കു പൊകുവിൻ കെട്ടിയിരിക്കുന്നതായൊരു കഴുതയെ
ഉം അതിനൊടുകൂട ഒരു കുട്ടിയെയുമുടനെ കണ്ടെ
ത്തും അവകളെ അഴിച്ചിട്ട എനിക്ക കൊണ്ടുവരുവി
ൻ* യാതൊരുത്തൻ നിങ്ങളൊടെതെങ്കിലും പറ ൩
ഞ്ഞാൽ അവകൾ കർത്താവിന്നാവശ്യമാകുന്നു എന്ന പറ
വിൻ ഉടനെ തന്നെ അവനവകളെ അയക്കയും ചെ
യ്യും* ഇതൊക്കെയും നിങ്ങൾ സിയൊന്റെ പുത്രിയൊ ൪
ട്ട കണ്ടാലും നിന്റെ രാജാവ സൗമ്യതയുള്ളവനായും
കഴുതയുടെ മെലും കഴുതയുടെ കുട്ടിയിന്മെലും

കയറിയിരിക്കുന്നവനായും നിന്റെ അടുക്കൽ വരുന്നു എ
൫ ന്ന പറവിൻ എന്നു* ദീർഘദർശിയാൽ പറയപ്പെട്ടിരുന്നതു
൬ നിവൃത്തിയാകേണ്ടുന്നതിനായിട്ടു സംഭവിച്ചതു* ശിഷ്യ
ന്മാരും പൊയി യെശു തങ്ങളൊടു കല്പിച്ച പ്രകാര
൭ വും ചെയ്തു* കഴുതയെയും കുട്ടിയെയും കൊണ്ടുവന്നി
ട്ടും അവകളുടെ മെൽ തങ്ങളുടെ വസ്ത്രങ്ങളെ
വിരിക്കുകയും ചെയ്തു അവൻ അവകളുടെ മെലിരു
൮ ന്നു* വിശെഷിച്ച എത്രയും വലിയ ജനസംഘം തങ്ങ
ളുടെ വസ്ത്രങ്ങളെ വഴിയിൽ പാവാട വിരിച്ചു മ
റ്റും ചിലർ വൃക്ഷങ്ങളിൽനിന്ന ശാഖകളെ വെ
൯ ട്ടി വഴിയിൽ വിതറുകയും ചെയ്തു* മുമ്പെ പൊ
കുകയും പിന്തുടരുകയും ചെയ്യുന്ന ജനസംഘങ്ങൾ ദാ
വീദിന്റെ പുത്രന ഒശാന കർത്താവിന്റെ നാമത്തി
കൽ വരുന്നവൻ സ്തൊത്രം ചെയ്യപ്പെട്ടവനാകുന്നു അ
൧൦ ത്യുന്നതങ്ങളിൽ ഒശാന എന്ന വിളിച്ചു പറഞ്ഞു* പി
ന്നെ അവൻ യെറുശലമിലെക്ക വന്നപ്പൊൾ പട്ടണ
മെല്ലാം ഇവനാരാകുന്നു എന്ന പറഞ്ഞ ചാഞ്ചല്യപ്പെ
൧൧ ട്ടിരുന്നു* ഇവൻ ഗലിലെയായിലിരിക്കുന്ന നസറെത്തി
കൽനിന്നുള്ള ദീർഘദർശിയായ യെശുവാകുന്നു എന്ന
൧൨ ജനസംഘങ്ങളും പറഞ്ഞു* പിന്നത്തെതിൽ യെശു
ദെവാലയത്തിങ്കൽ പ്രവെശിച്ചു ദെവാലയത്തിങ്കൽ
വിൽക്കുന്നവരെയും കൊള്ളുന്നവരെയും എല്ലാം പു

റത്താക്കി പൊൻ വാണിഭക്കാറരുടെ മെശപ്പലകക
ളെയും പ്രാവുകളെ വില്ക്കുന്നവരുടെ ആസനങ്ങളെ
യും മറിച്ചുകളഞ്ഞിട്ട* അവരൊട്ടു പറഞ്ഞു എന്റെ ഭ ൧൩
വനം ജപവത്തിന്റെ ഭവനം എന്ന പറയപ്പെട്ടുമെന്ന എ
ഴുതിയിരിക്കുന്നു എന്നാലെ നിങ്ങളതിനെ കള്ള
ന്മാരുടെ ഒരു ഗുഹയാക്കി* വിശെഷിച്ച കുരുടരും മു ൧൪
ടന്തരും ദെവാലയത്തിങ്കലവന്റെ അടുക്കൽ വന്നു അ
വനവരെ സ്വസ്ഥമാക്കുകയും ചെയ്തു* എന്നാൽ അവൻ ൧൫
ചെയ്തിട്ടുള്ള അത്ഭുതങ്ങളെയും ദാവീദിന്റെ
പുത്രന ഒശാനയെന്ന ദെവാലയത്തിൽ വിളിച്ചു പ
റയുന്ന ബാലകന്മാരെയും പ്രധാനാചാൎയ്യന്മാരും വെദ
ശാസ്ത്രിമാരും കണ്ടാറെ അവർ നീരസപ്പെട്ട* ഇവ ൧൬
ർ പറയുന്നതിനെ നീ കെൾക്കുന്നുവൊ എന്നും അവ
നൊട്ടു പറഞ്ഞു യെശുവുമവരൊട്ടു പറഞ്ഞു അതെ
ശിശുക്കളുടെയും ബാലകന്മാരുടെയും വായിങ്കൽനി
ന്ന നീ സ്തുതിയെ നിവൃത്തിപ്പിച്ചു എന്ന നിങ്ങൾ ഒരു
നാളും വായിച്ചിട്ടില്ലയൊ*

അവനവരെ വിട്ട പട്ടണത്തിങ്കൽനിന്ന ബെത്താ ൧൭
നിയായിലെക്ക പുറപ്പെട്ട പൊയി അവിടെയും രാ
ത്രിപാൎത്തിരുന്നു* പിന്നെ ഉദയത്തിങ്കലവൻ പട്ടണ ൧൮
ത്തിങ്കലെക്ക തിരിച്ചുവരുമ്പൊൾ വിശന്നിരുന്നു* ആ ൧൯
വൻ വഴിയരികത്ത ഒരു അത്തിവൃക്ഷത്തെ കണ്ടിട്ടതി

ന്റെ അടുക്കൽ വന്നു അതിങ്കലിലകളെ മാത്രം ഒ
ഴികെ പിന്നെ ഒന്നിനെയും കണ്ടില്ല അതിനൊട
ഇനിമെൽ എന്നെക്കും നിങ്കൽ ഫലമുണ്ടാകയില്ലെ
ന്നു പറഞ്ഞു ഉടൻതന്നെ അത്തിവൃക്ഷമുണങ്ങിപ്പൊക
൨൰ കയും ചെയ്തു* ശിഷ്യന്മാർ അതിനെ കണ്ടാറെ അത്തി
വൃക്ഷമെത്രയും വെഗത്തിൽ ഉണങ്ങിപ്പൊയി എ
൨൰൧ ന്നു പറഞ്ഞാശ്ചര്യപ്പെട്ടു* യെശു അവരൊടുത്തരമായിട്ടു
പറഞ്ഞു നിങ്ങൾ സന്ദെഹപ്പെടാതെ വിശ്വാസമുള്ളവ
രായിരുന്നാൽ അത്തിവൃക്ഷത്തിങ്കലുണ്ടായതിനെ നിങ്ങ
ൾ ചെയ്യും അത്രമാത്രമല്ല നിങ്ങൾ ഈ പർവതത്തൊ
ടും നീ നീങ്ങി സമുദ്രത്തിങ്കൽ വീഴുകയും ചെയ്ക
എന്നു നിങ്ങൾ പറഞ്ഞാലുമതാകുമെന്നു ഞാൻ സത്യമാ
൨൰൨ യിട്ടു നിങ്ങളൊടു പറയുന്നു* നിങ്ങൾ പ്രാർത്ഥനയിൽ
എത്ര കാര്യങ്ങളെ വിശ്വസിക്കുന്നവരായി യാചിച്ചാ
ലും അവയെ ഒക്കെയും നിങ്ങൾ പ്രാപിക്കയും ചെയ്യും*
൨൰൩ പിന്നെ അവൻ ദെവാലയത്തിങ്കൽ വന്നെ
പ്പൊൾ പ്രധാനാചാര്യന്മാരും ജനത്തിന്റെ മൂപ്പന്മാരും അ
വനുപദെശിക്കുമ്പൊളവന്റെ അടുക്കൽ വന്നു നീ എ
ന്തൊരധികാരത്താൽ ഇക്കാര്യങ്ങളെ ചെയ്യുന്നു എ
ന്നും ആര നിനക്ക ഈ അധികാരത്തെ തന്നു എന്നും
൨൰൪ പറഞ്ഞു* എന്നാറെ യെശു അവരൊടുത്തരമായിട്ടു പറ
ഞ്ഞു ഞാനും നിങ്ങളൊട ഒരു വാക്കിനെ ചൊദിക്കും

ആയതിനെ നിങ്ങളെന്നൊടു പറയുമെങ്കിൽ ഞാ
നും എന്തൊരധികാരത്താൽ ഇക്കാൎയ്യങ്ങളെ ചെ
യ്യുന്നു എന്ന നിങ്ങളൊടും പറയും* യൊഹന്നാന്റെ
ബാപ്തിസ്മ എവിടെനിന്നുണ്ടായിരുന്നു സ്വൎഗ്ഗത്തിങ്കൽ
നിന്നൊ മനുഷ്യരിൽനിന്നൊ അപ്പൊളവർ തങ്ങ
ളിൽ വിചാരിച്ചു സ്വൎഗ്ഗത്തിങ്കൽനിന്നെന്ന നാം പ
റയുമെങ്കിൽ പിന്നെ നിങ്ങൾ എന്തുകൊണ്ടവനെ
വിശ്വസിക്കാതെ ഇരുന്നു എന്ന അവൻ നമ്മൊടു പ
റയുമെന്നും* മനുഷ്യരിൽനിന്നെന്ന നാം പറയുമെ
ങ്കിൽ നാം ജനത്തെ ഭയപ്പെടുന്നു എന്തുകൊണ്ടെ
ന്നാലെല്ലാവരും യൊഹന്നാനെ ഒരു ദീൎഘദൎശി എന്ന
വിചാരിച്ചിരിക്കുന്നു എന്നും പറഞ്ഞു* അവർ യെശു
വിനൊടു ഞങ്ങളറിയുന്നില്ലെന്ന പ്രത്യുത്തരമായിട്ട
പറയുകയും ചെയ്തു അവനുമവരൊടു പറഞ്ഞു ഞാനും
എന്തൊരധികാരത്താലിക്കാൎയ്യങ്ങളെ ചെയ്യുന്നു എ
ന്ന നിങ്ങളൊടു പറയുന്നില്ല* എന്നാൽ നിങ്ങൾക്കെ
ന്തു തൊന്നുന്നു ഒരു മനുഷ്യന്ന രണ്ടു പുത്രന്മാരുണ്ടായിരു
ന്നു അവൻ മൂത്തവന്റെ അടുക്കൽ വന്ന പുത്ര നീ പൊ
യി ഇന്ന എന്റെ മുന്തിരിങ്ങാത്തൊട്ടത്തിങ്കൽ വെ
ല ചെയ്ക എന്ന പറഞ്ഞു* എന്നാലവൻ എനിക്ക മന
സ്സില്ലെന്ന പ്രത്യുത്തരമായിട്ട പറഞ്ഞു എന്നാൽ അവൻ
പിന്നത്തേതിൽ അനുതാപപ്പെട്ട പൊയി* പിന്നെ ര

അവൻ രണ്ടാമത്തവന്റെ അട്ടക്കൽ വന്ന അപ്രകാര
ത്തന്നെ പറഞ്ഞു കർത്താവെ ഞാൻ പൊകുന്നു എന്നവ
൩൧ ൻ സമ്മതമായിട്ട പറഞ്ഞിട്ടും പൊയില്ല. ഇവരിരുവരി
ലെവൻ പിതാവിന്റെ ഹിതത്തെ ചെയ്തു ഏവ
ൻ എന്ന അവരവനൊട്ട പറഞ്ഞു യെശു അവരൊട്ട പ
റഞ്ഞു ചുങ്കക്കാറരും വെശ്യാസ്ത്രീകളും നിങ്ങൾക്കുമു
മ്പ ദൈവത്തിന്റെ രാജ്യത്തിങ്കലെക്ക പ്രവെശിക്ക
൩൨ ന്നു എന്ന ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു*
എന്തുകൊണ്ടെന്നാൽ യൊഹന്നാൻ നീതിയുടെ വ
ഴിയിൽ നിങ്ങളുടെ അട്ടക്കൽ വന്നു നിങ്ങളവനെ
വിശ്വസിച്ചിട്ടുമില്ല എന്നാൽ ചുങ്കക്കാറരും വെശ്യാ
സ്ത്രീകളുമവനെ വിശ്വസിച്ചു അതിനെ നിങ്ങൾ ക
ണ്ടിട്ടും അവനെ വിശ്വസിക്കെണ്ടുന്നതിനായിട്ട പി
ന്നത്തെതിലനുതാപപ്പെട്ടാതെ ഇരുന്നു*
൩൩ മറ്റൊരുപമയെ കെട്ടുകൊൾവിൻ ഭവനത്തി
ന്റെ യജമാനനായ ഒരു മനുഷ്യനുണ്ടായിരുന്നു അവൻ
ഒരു മുന്തിരിങ്ങാത്തൊട്ടത്തെ ഉണ്ടാക്കി അതിന ചു
റ്റും ഒരു വെലിയെയും കെട്ടി അതിങ്കൽ ഒരു ച
ക്കിനെയുമിട്ട ഒരു ഗൊപുരത്തെയും പണിതു അതി
നെ തൊട്ടക്കാറരെയെല്പിച്ചു ദൂരത്തൊരു ദെ
൩൪ ശത്തിങ്കലെക്ക പൊകുകയും ചെയ്തു* പിന്നെ ഫല
കാലം സമീപിച്ചപ്പൊൾ അതിന്റെ ഫലങ്ങളെ

വാങ്ങുവാനായിട്ടവൻ തന്റെ ദാസന്മാരെ തോട്ടക്കാറ
രുടെ അടുക്കലെയച്ചു* തോട്ടക്കാററുമവന്റെ ദാസന്മാ ൩൰൫
രെ പിടിച്ച ഒരുത്തനെ അടിക്കകയും ഒരുത്തനെ കൊ
ല്ലുകയും പിന്നെ ഒരുത്തനെ കല്ലുകൊണ്ടെറിയുക
യും ചെയ്തു* പിന്നെയുമവൻ മുമ്പിലത്തവരെക്കാള ൩൰൬
ധികം മറ്റെ ദാസന്മാരെ അയച്ചു അവരവരോടും അ
പ്രകാരം തന്നെ ചെയ്തു* ഒടുക്കത്തിൽ അവരെന്റെ ൩൰൭
പുത്രനെ ആചാരം ചെയ്യുമെന്ന പറഞ്ഞ അവൻ തന്റെ
പുത്രനെ അവരുടെ അടുക്കലെയച്ചു* എന്നാൽ തോട്ടക്കാ ൩൰൮
റർ പുത്രനെ കണ്ടപ്പോൾ ഇവനവകാശിയാകുന്നു വരു
വിൻ നാമവനെ കൊല്ലുകയും അവന്റെ അവകാശ
ത്തെ അനുഭവമാക്കുകയും ചെയ്യണമെന്ന തമ്മിൽ ത
മ്മിൽ പറഞ്ഞു* അവരവനെ പിടിച്ച മുന്തിരിങ്ങാ ൩൰൯
തോട്ടത്തിങ്കൽനിന്ന പുറത്താക്കിക്കളഞ്ഞ അവനെ കൊ
ല്ലുകയും ചെയ്തു* അതുകൊണ്ട മുന്തിരിങ്ങാ ൪൰
തോട്ടത്തിന്റെ യജമാനൻ വരുമ്പോളവൻ ആ തോ
ട്ടക്കാററെക്കൊണ്ടു ചെയ്യും* അവരവനോട പറഞ്ഞു അവ ൪൰൧
ൻ ആ ദുഷ്ടന്മാരെ ദോഷമായപ്രകാരം നശിപ്പിച്ചുക
ളകയും അതാത കാലത്തിങ്കൽ താനിക്ക ഫലങ്ങളെ
കൊടുക്കുന്ന മറ്റെതോട്ടക്കാററെ മുന്തിരിങ്ങാ
തോട്ടത്തെ ഏല്പിക്കുകയും ചെയ്യും* യെശു അവരൊ ൪൰൨
ടു പറഞ്ഞു ഭവനം പണിയുന്നവർ കൊള്ളരുതാതെന്ന

തള്ളിയ കല്ല കൊണിന്ന തലക്കല്ലായ്‌വന്നു ഇത ക
ൎത്താവിനാലുണ്ടായത അത്ഭുതം നമ്മുടെ കണ്ണുകൾക്കാശ്ചൎയ്യ
മായിട്ടുള്ളതാകുന്നു എന്ന നിങ്ങൾ വെദവാക്യങ്ങളി
൪൩ ൽ ഒരുനാളും വായിച്ചിട്ടില്ലയൊ* ആയതുകൊണ്ടു
ഞാൻ നിങ്ങളൊട്ടു പറയുന്നു ദൈവത്തിന്റെ രാ
ജ്യം നിങ്ങളിൽനിന്നെടുക്കപ്പെട്ടും അതിന്റെ ഫല
൪൪ ങ്ങളെ തരുന്ന ജാതിക്കും കൊടുക്കപ്പെട്ടും* വിശെ
ഷിച്ച ഇക്കല്ലിന്മെൽ വീഴുന്നവൻ നുറുങ്ങപ്പെട്ടും എ
ന്നാൽ അത യാതൊരുത്തന്റെ മെൽ വീഴുമൊ അ
൪൫ വനെ പൊടിയാക്കും* പ്രധാനാചാൎയ്യന്മാരും പറിശെ
ന്മാരുമവന്റെ ഉപമകളെ കെട്ടാറെ അവൻ തങ്ങളെ
൪൬ ക്കുറിച്ച പറഞ്ഞു എന്നറിഞ്ഞു* പിന്നെ അവരവനെ
പിടിപ്പാനന്വെഷിക്കുമ്പൊൾ ജനങ്ങളെ ഭയപ്പെട്ടി
രുന്നു എന്തുകൊണ്ടെന്നാലവരവനെ ഒരു ദീൎഘദൎശി
യെപ്പൊലെ വിചാരിച്ചു*

## ൨൨ അദ്ധ്യായം.

൧ പിന്നെ യെശു പിന്നെയും അവരൊട്ടുപമകളാ
യിട്ട ഉത്തരമായി പറഞ്ഞതെന്തെന്നാൽ* തന്റെ പുത്രന്ന
കല്യാണം ചെയ്കിട്ടുള്ള രാജാവായൊരു മനുഷ്യന്ന
൨ സ്വൎഗ്ഗരാജ്യം സദൃശമായിരിക്കുന്നു* കല്യാണത്തിന്ന വ
ന്നിരുന്നവരെ വിളിപ്പാൻ അവൻ തന്റെ ദാസന്മാ
൩ രെ അയച്ചു വരുവാനവൎക്കും മനസ്സില്ലാതെ ഇരുന്നു*

പിന്നെയുമവൻ മറ്റെ ദാസന്മാരെയുമയച്ചു പറഞ്ഞു നി
ങ്ങൾ വിളിക്കപ്പെട്ടവരൊട്ടു കണ്ടാലും ഞാനെന്റെ
വിരുന്നിനെ ഒരുമ്പാക്കിയിരിക്കുന്നു എന്നും എന്റെ
കാളകളും തടിച്ച ജന്തുക്കളും കൊല്ലപ്പെട്ടു എന്നും
സകലവുമൊരുമ്പമായിരിക്കുന്നു കല്യാണത്തിന്ന വരുവി
നെന്നും പറവിൻ* എന്നാൽ അവർ അജാഗ്രതപ്പെട്ട ഒ ൫
രുത്തൻ തന്റെ നിലത്തിന്നും മറ്റൊരുത്തൻ തന്റെ
വ്യാപാരത്തിന്നും പൊയ്ക്കളഞ്ഞു* ശെഷമുള്ളവരുമ ൬
വന്റെ ദാസന്മാരെ പിടിച്ച അവമാനപ്പെടുത്തി െ
കാല്ലുകയും ചെയ്തു* എന്നാൽ രാജാവ അതിനെ െ ൭
കട്ടാറെ കൊപപ്പെട്ടു തന്റെ പടസെനകളെയുമയ
ച്ച ആ കൊലപാതകരെ സംഹരിച്ച അവരുടെ പട്ട
ണത്തെ ചുട്ടുകളകയും ചെയ്തു* അപ്പൊളവൻ ത ൮
ന്റെ ദാസന്മാരൊട്ടു പറഞ്ഞു കല്യാണം ഒരുമ്പമായിരി
ക്കുന്നു എന്നാൽ വിളിക്കപ്പെട്ടവർ യൊഗ്യമുള്ളവരാ
യിരുന്നില്ല* ആകകൊണ്ടു നിങ്ങൾ പെരുവഴിക ൯
ളിൽ പൊയി നിങ്ങൾ കണ്ടെത്തുന്നവരെ ഒക്കെയും
കല്യാണത്തിന്ന വിളിപ്പിൻ* ആ ദാസന്മാരും വഴിക ൰
ളിൽ പുറപ്പെട്ടു പൊയി തങ്ങൾ കണ്ടെത്തിയിട്ടുള്ള
ദുഷ്ടന്മാരെയും നല്ലവരെയും എല്ലാം കൂട്ടിക്കൊണ്ടുവ
ന്നു കല്യാണവും പന്തിയിലിരിക്കുന്നവരെക്കൊണ്ടു നിറ
ഞ്ഞിരുന്നു*

൰൧ പിന്നെ പന്തിയിരിക്കുന്നവരെ നൊക്കുവാനായിട്ട
രാജാവ അകത്ത പ്രവെശിച്ചപ്പൊൾ കല്യാണവസ്ത്ര
ത്തെ ധരിക്കാതെയുള്ളൊരു മനുഷ്യനെ അവിടെ
൰൨ കണ്ടു* അവനൊടു പറഞ്ഞു സ്നെഹിതാ കല്യാണവസ്ത്രം
നിനക്കില്ലാതെകണ്ട നീ ഇവിടെക്കെങ്ങിനെ പ്ര
൰൩ വെശിച്ചു എന്നാൽ അവൻ മൌനമായിരുന്നു* അപ്പൊൾ
രാജാവശുശ്രൂഷക്കാരൊടു പറഞ്ഞു നിങ്ങളവനെ കൈ
കൈകളെയും കാലുകളെയും ബന്ധിച്ച അവനെ എ
ടുത്തുകൊണ്ടുപൊകയും സകലത്തിന്നു പുറമെയുള്ള
ഇരുട്ടിലെക്കതള്ളിക്കളകയും ചെയ്വിൻ അവി
൰൪ ടെ കരച്ചിലും പല്ലുകടിയുമുണ്ടാകും* എന്തുകൊണ്ടെ
ന്നാൽ വിളിക്കപ്പെട്ടവർ പലരും തെരിഞ്ഞെടുക്കപ്പെ
ട്ടവരൊ ചുരുക്കമാകുന്നു*
൰൫ അപ്പൊൾ പറിശെന്മാർ പൊയി അവന്റെ വാ
ക്കിലവനെ എങ്ങിനെ അകപ്പെടുത്തെണ്ടു എന്നുകൂടി
൰൬ വിചാരിച്ചു* അവർ തങ്ങളുടെ ശിഷ്യന്മാരെ എ
റൊദിയക്കാരൊടുംകൂടി അവന്റെ അടുക്കലെയച്ചു പ
റഞ്ഞു ഗുരുവെ നീ സത്യമുള്ളവനാകുന്നു എന്നും ദൈ
വത്തിന്റെ വഴിയെ സത്യത്തൊടെ ഉപദെശിക്കു
ന്നു എന്നും ആരെയും വെണ്ടി നിനക്കു വിചാരമില്ലെന്നും
ഞങ്ങളറിയുന്നു എന്തുകൊണ്ട നീ മനുഷ്യരുടെ ഭെ
൰൭ വെഷത്തെ നൊക്കുന്നില്ല* അതുകൊണ്ട നിനക്കു എ

ന്ദൈന തൊന്നുന്നു കൈസറിന്ന വരിപ്പണം കൊടു
പ്പാൻ ന്യായമൊ അല്ലയൊ എന്ന ഞങ്ങളൊടു പറ
ക* എന്നാൽ യെശു അവരുടെ ദുഷ്ടതയെ അറിഞ്ഞി ൧൮
ട്ട പറഞ്ഞു കപടഭക്തിക്കാരെ നിങ്ങൾ എന്നെ എന്തി
ന പരീക്ഷിക്കുന്നു* ഒരു വരിപ്പണത്തെ എനിക്ക കാ ൧൯
ണിപ്പിൻ അവരവന്ന ഒരു പണത്തെയും കൊണ്ടുവന്നു* ൨൦
പിന്നെ അവനവരൊടു പറഞ്ഞു ഈ സ്വരൂപവും മെ
ലെഴുത്തും ആരുടെ ആകുന്നു* കൈസറിന്റെ ആകു ൨൧
ന്നു എന്നവരവനൊടു പറഞ്ഞു അപ്പൊഴവനവരൊടു
പറഞ്ഞു ആകയാൽ കൈസറിന്റെതിനെ
കൈസറിന്നും ദൈവത്തിന്റെതിനെ ദൈവത്തി
ന്നും കൊടുത്തുകൊൾവിൻ* അവരിതിനെ കെട്ടാ ൨൨
റെ ആശ്ചര്യപ്പെട്ടു അവനെ വിട്ട വാങ്ങി പൊകയും
ചെയ്തു*

ഉയിർപ്പില്ല എന്ന പറയുന്ന സാദൊക്കെയക്കാരർ ൨൩
ആദിവസത്തിങ്കൽ തന്നെ അവന്റെ അടുക്കൽ വന്നു
അവനൊടു ചൊദിച്ചു* ഗുരുവെ ഒരുത്തൻ പുത്രന്മാ ൨൪
രില്ലാതെ മരിച്ചുപൊയാൽ അവന്റെ സഹൊദര
നവന്റെ ഭാര്യയെ വിവാഹം ചെയ്കയും തന്റെ
സഹൊദരന്ന സന്തതിയെ ഉണ്ടാക്കുകയും ചെയ്യെ
ണമെന്ന മൊശ പറഞ്ഞുവല്ലൊ* എന്നാൽ ഞങ്ങളു ൨൫
ടെ പക്കൽ എഴു സഹൊദരന്മാരുണ്ടായിരുന്നു മൂത്ത

വൻ വിവാഹം ചെയ്തു മരിച്ചു താനക്കൊ പുത്രനില്ലായ്ക
കൊണ്ടു തന്റെ ഭാൎയ്യയെ തന്റെ സഹോദരനായി
൨൰൫ ട്ടു വെച്ചേച്ചുകളും ചെയ്തു* നമ്മൊടകൂടവരും ഏഴുമാ
൨൰൬ അവനും അവരെഴുവരൊളമുള്ളകാരും തന്നെ*
൨൰൭ എല്ലാവരുടെയും പിമ്പ ഭാൎയ്യയും മരിച്ചു* ആകയാൽ
ഉയിൎപ്പിങ്കൽ അവൾ ഇവരെഴുവരിലെവന്റെ ഭാ
ൎയ്യയാകും അവരെല്ലാവരും അവളെ വിവാഹം ചെ
൨൰൯ യ്തുവല്ലൊ* എന്നാൽ യെശു അവരൊട്ട പറഞ്ഞു നി
ങ്ങൾ വെദവാക്യങ്ങളെ എങ്കിലും ദൈവത്തിന്റെ
ശക്തിയെ എങ്കിലും അറിയായ്ക്കകൊണ്ടു തെറ്റി
൩൰ പ്പൊകുന്നു* എന്തുകൊണ്ടെന്നാൽ ഉയിൎപ്പിങ്കലവർ വി
വാഹം ചെയ്യുക എങ്കിലും വിവാഹം ചെയ്തു കൊ
ടുക്കുക എങ്കിലും ചെയ്യാതെ സ്വൎഗ്ഗത്തിങ്കൽ ദൈവ
൩൰൧ ത്തിന്റെ ദൂതന്മാരെപ്പൊലെ അത്രെ ആകുന്നു* എന്നാ
ൽ മരിച്ചവരുടെ ഉയിൎപ്പിന്റെ സംഗതിയെ ഉദ്ദെ
ശിച്ച ദൈവത്തിനാൽ നിങ്ങളൊട്ട പറയപ്പെട്ടതു
കാരും നിങ്ങൾ വായിച്ചിട്ടില്ലയൊ അതെന്തു എന്നാ
൩൰൨ ൽ* ഞാൻ അബ്രഹാമിന്റെ ദൈവവും ഇസഹാ
ക്കിന്റെ ദൈവവും യാക്കൊബിന്റെ ദൈവവുമാ
യിരിക്കുന്നു ദൈവം മരിച്ചവരുടെ ദൈവമല്ല ജീവ
൩൰൩ നുള്ളവരുടെ അത്രെ ആകുന്നു* ജനസംഘങ്ങളിതി
നെ കെട്ടാറെ അവന്റെ ഉപദെശത്തിങ്കൽ വിസ്മ

യപ്പെട്ടിരുന്നു*
എന്നാൽ അവൻ സാദൊക്കായക്കാറരെ മിണ്ടാതാ ൩൪
ക്കിയ പ്രകാരം പറിശെന്മാർ കെട്ടാറെ അവർ ഒ
ന്നിച്ച വന്നുകൂടി* അപ്പൊൾ അവരിൽ ന്യായശാസ്ത്രി ൩൫
യായ ഒരുത്തനവനെ പരീക്ഷിച്ചു* ഗുരുവെ വെദമ ൩൬
മാണത്തിലെത കല്പന വലിയതെന്ന ചൊദിച്ചു* ൩൭
എന്നാറെ യെശു അവനൊട്ട പറഞ്ഞു നിന്റെ ദൈ
വമായ കൎത്താവിനെ നിന്റെ പൂൎണ്ണ ഹൃദയത്തെക്കൊ
ണ്ടും നിന്റെ പൂൎണ്ണ ആത്മാവിനെക്കൊണ്ടും നിന്റെ
പൂൎണ്ണ ധ്യാനത്തെക്കൊണ്ടും സ്നെഹിക്കെണം* ഇത ഒ ൩൮
ന്നാമത്തും വലിയതുമായ കല്പനയാകുന്നു* രണ്ടാമത്തെ ൩൯
ഇതിനൊട്ട സമമായിരിക്കുന്നു നിന്റെ അയല്ക്കാര
നെ നിന്നെപ്പൊലെ സ്നെഹിക്കെണം* ഈ രണ്ടു കല്പ ൪൦
നകളിൽ സകല വെദമ്മാണവും ദീൎഘദൎശികളും
തൂങ്ങിയിരിക്കുന്നു*
പിന്നെ പറിശെന്മാർ കൂടിയിരിക്കുമ്പൊൾ യെ ൪൧
ശു അവരൊട്ട* ക്രിസ്തുവിനെക്കുറിച്ച നിങ്ങൾക്കെ ൪൨
ന്ത തൊന്നുന്നു അവനാരുടെ പുത്രനാകുന്നു എന്ന ചൊ
ദിച്ചു ദാവീദിന്റെ പുത്രനെന്ന അവരവനൊട്ട പറ
ഞ്ഞു* അവനവരൊട്ട പറഞ്ഞു അതു കൊണ്ടു ദാവിദ ആ ൪൩
ത്മാവിനാലവനെ കൎത്താവെന്ന വിളിക്കുന്നതെങ്ങ
ന* കൎത്താവെന്റെ കൎത്താവിനൊട്ട ഞാൻ നിന്റെ

ശത്രുക്കളെ നിന്റെ മെതിവടിയാക്കുവൊളത്തു
ം എന്റെ വലത്തുഭാഗത്തിങ്കലിരിക്ക എന്ന പറഞ്ഞു
൪൫ പ്രകാരം പറഞ്ഞുവല്ലൊ* അതുകൊണ്ടു ദാവീദ അവ
നെ കർത്താവെന്ന വിളിക്കുന്നു എങ്കിൽ അവനവ
൪൬ ന്റെ പുത്രനാകുന്നതെങ്ങിനെ* പിന്നെ ഒരുത്തനുമവ
നൊടൊരു വചനത്തെയും പ്രത്യുത്തരമായിട്ടു പറവാൻ
കഴിയാതിരുന്നു ആ ദിവസം മുതൽക്കൊണ്ടു അവ
നൊടൊരു കാൎയ്യത്തെയും ചൊദിപ്പാനാരും ധൈൎയ്യ
മുണ്ടായിട്ടുമില്ല*

൨൩ അദ്ധ്യായം.

അപ്പോൾ യെശു ജനസംഘങ്ങളൊടും തന്റെ
൨ ശിഷ്യന്മാരൊടും പറഞ്ഞതെന്തെന്നാൽ* മൊശയുടെ
സിംഹാസനത്തിന്മെൽ വെദശാസ്ത്രിമാരും പറീശ
൩ ന്മാരുമിരിക്കുന്നു* ആകയാൽ പ്രമാണിപ്പാനവർ നി
ങ്ങളൊട എന്തുകാൎയ്യങ്ങളെ എങ്കിലും പറയുന്നതൊ
വ അവകളെ ഒക്കെയും പ്രമാണിക്കയും ചെയ്യുക
യും ചെയ്വിൻ എന്നാൽ അവരുടെ പ്രവൃത്തികളുടെ
പ്രകാരം ചെയ്യരുത എന്തുകൊണ്ടെന്നാലവർ പറയുന്നു
൪ ചെയ്യാതെയുമിരിക്കുന്നു* എന്തുകൊണ്ടെന്നാലവർ
ഭാരമാകയും ചുമപ്പാൻ വഹിയാത്തതാകയുമുള്ള ചുമടുക
ളെ കെട്ടി മനുഷ്യരുടെ തൊളുകളിൽ വെക്കുന്നു
എന്നാൽ തങ്ങളുടെ വിരലുകൊണ്ടു അവകളെ നി

ക്കുവാനവൎക്ക മനസ്സില്ല* എന്നാൽ മനുഷ്യരാൽ കാണ്മ ൫
പ്പെടെണ്ടുന്നതിനായ്ക്കൊണ്ടു അവർ തങ്ങളുടെ എല്ലാ
പ്രവൃത്തികളെയും ചെയ്യുന്നു അവർ തങ്ങളുടെ നെ
റ്റിപ്പട്ടങ്ങളെ വിസ്തീൎണ്ണമാക്കുകയും തങ്ങളുടെ വസ്ത്ര
ങ്ങളുടെ തൊങ്ങലുകളെ വലിയതാക്കുകയും* വിരുന്നുക ൬
ളിൽ മുമ്പിലത്തെ വരിയെയും സഭകളിൽ അ
ഗ്രാസനങ്ങളെയും* ചന്തകളിൽ സല്ക്കാരങ്ങളെ ൭
യും മനുഷ്യരാൽ റബ്ബി റബ്ബി എന്ന വിളിക്കപ്പെട്ട
വാനുമാഗ്രഹിക്കുകയും ചെയ്യുന്നു* എന്നാൽ നിങ്ങൾ റ ൮
ബ്ബി എന്ന വിളിക്കപ്പെട്ടവരാകരുത എന്തുകൊ
ണ്ടെന്നാൽ ക്രിസ്തുവായ ഒരുവൻ നിങ്ങളുടെ ഗുരുവാകു
ന്നു നിങ്ങളെല്ലാവരും സഹോദരന്മാരാകുന്നു* ഭൂ
മിയിങ്കൽ ഒരുത്തനെ പിതാവ എന്ന നിങ്ങൾ വി
ളിക്കരുത എന്തുകൊണ്ടെന്നാൽ സ്വൎഗ്ഗത്തിങ്കലിരി
ക്കുന്നവനായ ഒരുവൻ നിങ്ങളുടെ പിതാവാകുന്നു* നി
നിങ്ങൾ ഗുരുക്കന്മാരെന്ന വിളിക്കപ്പെട്ടവരാകയുമരു
ത എന്തുകൊണ്ടെന്നാൽ ക്രിസ്തുവായ ഒരുവൻ നി
ങ്ങളുടെ ഗുരുവാകുന്നു* നിങ്ങളിൽ വലിയവൻ നി
ങ്ങളുടെ ശുശ്രൂഷക്കാരനായിരിക്കെണം* യാതൊരു
ത്തൻ തന്നെത്തന്നെ ഉയൎത്തുന്നുവൊ അവൻ താഴ്ത്ത
പ്പെട്ടവനാകും യാതൊരുത്തനും തന്നെത്തന്നെ താഴ്ത്ത
ത്തുന്നുവൊ അവനുയൎത്തപ്പെട്ടവനാകും*

൧൩ എന്നാൽ കപടഭക്തിക്കാറരായ വെദശാസ്ത്രിമാരാ
യും പറിശെന്മാരുമായുള്ളൊരെ നിങ്ങൾക്കദുരിതം
അതെന്തുകൊണ്ടെന്നാൽ നിങ്ങൾ സ്വൎഗ്ഗരാജ്യത്തെ മ
നുഷ്യരുടെനെരെ അടെക്കുന്നു എന്തെന്നാൽ നിങ്ങളതി
കത്തെക്ക പ്രവെശിക്കുന്നില്ല പ്രവെശിക്കുന്നവരെ പ്ര
൧൪ വെശിപ്പാൻ സമ്മതിക്കുന്നതുമില്ല* കപടഭക്തിക്കാറ
രായ വെദശാസ്ത്രിമാരും പറിശെന്മാരുമായുള്ളൊ
രെ നിങ്ങൾക്കദുരിതം അതെന്തുകൊണ്ടെന്നാൽ നി
ങ്ങൾ വിധവകളുടെ ഭവനങ്ങളെ ഭക്ഷിച്ചുകളകയു
യും കാട്ടുക്കു ദീൎഘമായിട്ടു ജപം ചെയ്കയും ചെയ്യു
ന്നതിനാൽക്കൊണ്ടു നിങ്ങളധികം ശിക്ഷയെ പ്രാ
൧൫ പിക്കും* കപടഭക്തിക്കാറരായ വെദശാസ്ത്രിമാരും
പറിശെന്മാരുമായുള്ളൊരെ നിങ്ങൾക്കദുരിതം അ
തെന്തുകൊണ്ടെന്നാൽ ഒരുത്തനെ മാൎഗ്ഗത്തിലാക്കുവാ
ൻ നിങ്ങൾ സമുദ്രത്തെയും ഭൂമിയെയും ചുററി സഞ്ചാ
രിക്കുന്നു അവനകപ്പെട്ടതിന്റെ ശെഷം നിങ്ങൾ നി
ങ്ങളെക്കാളിരട്ടിപ്പായി അവനെ നരകത്തിന്റെ
൧൬ പുത്രനാക്കുകയും ചെയ്യുന്നു* ആരെങ്കിലും ദെവാലയ
ത്തെക്കൊണ്ടു സത്യം ചെയ്താൽ അതൊന്നുമില്ലെ
ന്നും ആരെങ്കിലും ദെവാലയത്തിന്റെ സ്വൎണ്ണത്തെക്കൊ
ണ്ടു സത്യം ചെയ്താൽ അവൻ കടക്കാരനാകുന്നു എ
ന്നു പറയുന്നവരായ കുരുട്ടുവഴി! കാണിക്കുന്നവരെ നി

ആൾക്കെട്ടിതാം* ബുദ്ധിയില്ലാത്തവരായും കുരുടരായുമുള്ളൊ ൧൭
ള്ളൊരെ എന്തെന്നാൽ എത വല്യതാകുന്നു സ്വൎണ്ണമൊ
സ്വൎണ്ണത്തെ ശുദ്ധമാക്കുന്നതായുള്ള ദൈവാലയമൊ* ൧൮
പിന്നെയും യാതൊരുത്തനെങ്കിലും പീഠത്തെക്കൊ
ണ്ടു സത്യം ചെയ്താൽ അതൊന്നുമില്ലെന്നും യാതൊ
രുത്തനെങ്കിലും അതിന്റെ മെലിരിക്കുന്ന വഴിപാ
ടിനെക്കൊണ്ടു സത്യം ചെയ്താൽ അവനൊരു കടക്കാ
രനാകുന്നു എന്നും പറയുന്നു* ബുദ്ധിയില്ലാത്തവരായും കു ൧൯
രുടരായുമുള്ളൊരെ എന്തെന്നാൽ എത വല്യതാകുന്നു
വഴിപാടൊ വഴിപാടിനെ ശുദ്ധമാക്കുന്നതായുള്ള
പീഠമൊ* ആയതുകൊണ്ടു പീഠത്തെക്കൊണ്ടു സത്യ ൨൦
ം ചെയ്യുന്നവൻ അതിനെക്കൊണ്ടും അതിന്റെ മെലു
ള്ള സകല വസ്തുക്കളെക്കൊണ്ടും സത്യം ചെയ്യുന്നു* ൨൧
ദൈവാലയത്തെക്കൊണ്ടു സത്യം ചെയ്യുന്നവനും അതി
നെക്കൊണ്ടും അതികൽ വസിക്കുന്നവനെക്കൊണ്ടും
സത്യം ചെയ്യുന്നു* സ്വൎഗ്ഗത്തെക്കൊണ്ടും സത്യം ചെയ്യു ൨൨
ന്നവൻ ദൈവത്തിന്റെ സിംഹാസനത്തെക്കൊണ്ടും
അതികലിരിക്കുന്നവനെക്കൊണ്ടും സത്യം ചെയ്യുന്നു* ൨൩
കപടക്കാരായ വെദശാസ്ത്രിമാരായും പറിശെ
ന്മാരായുമുള്ളൊരെ നിങ്ങൾക്കു ദുരിതം അതെന്തുകൊ
ണ്ടെന്നാൽ നിങ്ങൾ തുളസിയിലും വെതഞ്ചീരക
ത്തിലും ജീരകത്തിലും പത്തിലൊന്ന കൊടുക്കുന്നു

വെദത്തിങ്കലെററവും ഘനമായിട്ടുള്ള കാൎയ്യങ്ങളാ
യ ന്യായത്തെയും കാരുണ്യത്തെയും വിശ്വാസത്തെ
യും വിട്ടുകളയുകയും ചെയ്തു നിങ്ങളിവകളെ
നടത്തുകയുമവകളെ വിട്ടുകളയാതെ ഇരിക്കയും
൨൪ ചെയ്യെണ്ടിയിരുന്നു* കുരുട്ടുവഴി കാണിക്കുന്നവരെ
നിങ്ങളൊരു കൊതുകിനെ അരിച്ചെടുക്കയും ഒ
രൊട്ടകത്തെ മിഴുങ്ങിക്കളയുകയും ചെയ്യുന്നവരാകു
൨൫ ന്നു* കവടഭക്തിക്കാററരായ വെദശാസ്ത്രിമാരായും പ
റിശെന്മാരായുമുള്ളൊരെ നിങ്ങൾക്കു ദുരിതം അത
ന്തുകൊണ്ടെന്നാൽ പാനപാത്രത്തിന്റെയും ഭക്ഷണ
പാത്രത്തിന്റെയും പുറത്തെ നിങ്ങൾ ശുചിയാക്കുന്നു
എന്നാൽ അകത്തെ പിടിച്ചുപറികൊണ്ടും അത്യാഗ്ര
൨൬ ഹംകൊണ്ടും നിറഞ്ഞിരിക്കുന്നു* കുരുട്ട പറിശനെ
പാനപാത്രത്തിന്റെയും ഭക്ഷണപാത്രത്തിന്റെയും
അകത്തെ അവകളുടെ പുറവും ശുചിയായിരിക്കെ
൨൭ ണ്ടുന്നതിനു ശുചിയാക്കുക* കവടഭക്തിക്കാററരായവെദ
ശാസ്ത്രിമാരായും പറിശെന്മാരായുമുള്ളൊരെ നി
ങ്ങൾക്കു ദുരിതം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ വെ
ള്ള തെക്കപ്പെട്ട പ്രെതക്കല്ലറകൾക്കു സദൃശന്മാരായി
രിക്കുന്നു അവകൾ പുറമെ ശൊഭയുള്ളവകളായി
ത്തന്നെ കാണപ്പെടുന്നു എന്നാൽ അകത്തെ മരിച്ചവരു
ടെ അസ്ഥികൾകൊണ്ടും എല്ലാ അശുചികൊണ്ടും

നിറഞ്ഞിരിക്കുന്നു* അപ്രകാരം തന്നെ നിങ്ങളുംപുറമെ ൨൮
ഉ മനുഷ്യൎക്ക നീതിമാന്മാരായി തന്നെ കാണപ്പെട്ടുന്നു
അകമെയൊ നിങ്ങൾ കപടഭക്തികൊണ്ടും അവകൃത്യം
കൊണ്ടും നിറഞ്ഞവരാകുന്നു* കപടഭക്തിക്കാറന്മായ വെ ൨൯
ദശാസ്ത്രിമാരായും പറിശെന്മാരായുമുള്ളൊരെനി
ങ്ങൾക്ക ഉപിതം അതെന്തുകൊണ്ടെന്നാൽ നിങ്ങൾ ദീ
ൎഘദൎശികളുടെ ശെവക്കല്ലറകളെ പണിക്കയും
നീതിമാന്മാരുടെ കല്ലറകളെ ശോഭിതമാക്കുകയും* ൩൦
ഞങ്ങൾ ഞങ്ങളുടെ പിതാക്കന്മാരുടെ ദിവസങ്ങളി
ലായിരുന്നു എന്നുവരികിൽ അവരൊടു കൂടി ദീൎഘ
ദൎശികളുടെ രക്തപ്പകയിൽ കൂട്ടുന്നവരാകയില്ലെന്ന
ഉറപ്പുകയും ചെയ്യുന്നു* എന്നതുകൊണ്ടു നിങ്ങൾ ദീ ൩൧
ൎഘദൎശികളെ കൊന്നിട്ടുള്ളവരുടെ പുത്രന്മാരാകുന്നു
എന്ന നിങ്ങൾക്ക നിങ്ങൾ തന്നെ സാക്ഷിയായിരിക്കുന്നു* ൩൨
നിങ്ങൾ നിങ്ങളുടെ പിതാക്കന്മാരുടെ അളവിനെ
നിവൃത്തിക്കകയും ചെയ്വിൻ* സൎപ്പങ്ങളായുമണലി ൩൩
ക്കുട്ടികളായുമുള്ളൊരെ നിങ്ങൾ നരകശിക്ഷയിൽ
നിന്ന എങ്ങിനെ തെറ്റിപ്പോകും*

ഇതിനാലെക്കൊണ്ടു കണ്ടാലും ഞാൻ നിങ്ങളുടെ അ ൩൪
ടുക്കൽ ദീൎഘദൎശികളെയും ജ്ഞാനികളെയും വെ
ദശാസ്ത്രിമാരെയുമയക്കുന്നു നിങ്ങളവരിൽ ചില
രെ കൊന്ന കുരിശിങ്കൽ തറച്ചു ക്രൂശിക്കയും ചിലരെ

നിങ്ങളുടെ സഭകളിൽ വാറുകൊണ്ടടിക്കുകയും നഗ
രാൽ നഗരം സങ്കടപ്പെടുത്തുകയും ചെയ്യുമാറാകും.
൩൫ ഭൂമിയിൽ ചിന്നപ്പെട്ടിട്ടുള്ള നീതിയുള്ള രക്തങ്ങ
ളൊക്കെയും നീതിമാനായ ഹാബെലിന്റെ രക്തം മുത
ൽ നിങ്ങൾ ദെവാലയത്തിനും പീഠത്തിനും നടുവെ
കൊന്നിട്ടുള്ള ബറക്കിയായുടെ പുത്രനായ സക്കറിയാ
യുടെ രക്തം വരെയും നിങ്ങളുടെ മെൽ വരെണ്ടുന്നതി
൩൬ നായിട്ടുതന്നെ* ഇതെല്ലൊക്കെയും ഈ സന്തതി
യുടെമെൽ വരുമെന്ന ഞാൻ നെരായിട്ട നിങ്ങളൊ
൩൭ ടൊട്ട പറയുന്നു* ദീർഘദർശികളെ കൊല്ലുന്നതായും
നിന്റെ അടുക്കൽ അയക്കപ്പെട്ടവരെ കല്ലുകൊണ്ടെ
റിയുന്നതായുമുള്ള യെറുശലമെ യെറുശലമെ കൊ
ഴിപ്പെട തന്റെ കുഞ്ഞുങ്ങളെ ചിറകിൻകീഴെ കൂ
ട്ടിച്ചെർക്കുന്നതുപൊലെ തന്നെ എനിക്കെത്രപ്രാവ
ശ്യം നിന്റെ മക്കളെ കൂട്ടിച്ചെർപ്പാൻ മനസ്സായിരു
൩൮ ന്നു നിങ്ങൾക്ക മനസ്സില്ലാതെയുമിരുന്നു* കണ്ടാലും നി
ങ്ങളുടെ ഭവനം നിങ്ങൾക്ക ശൂന്യമായി വിടപ്പെട്ടിരി
൩൯ ക്കുന്നു* എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ നാമ
ത്തിങ്കൽ വരുന്നവൻ സ്തൊത്രം ചെയ്യപ്പെട്ടവനാകുന്നു
എന്ന നിങ്ങൾ പറയുവൊളത്തെക്ക ഇനിമെലാൽ
നിങ്ങൾ എന്നെ കാണുകയില്ലെന്ന ഞാൻ നിങ്ങളൊ
ടൊട്ട പറയുന്നു*

## ൨൪ അദ്ധ്യായം.

പിന്നെത്തിൽ യെശു പുറപ്പെട്ട ദെവാലയത്തിങ്ക
ൽനിന്ന പൊയി അവന്റെ ശിഷ്യന്മാരും ദെവാലയ
ത്തിന്റെ പണികളെ അവന കാണിപ്പാനായിട്ടടുക്ക
ൽ വന്നു* എന്നാറെ യെശു അവരൊടു പറഞ്ഞു ഇവെല്ലാ
കളെ ഒക്കെയും നിങ്ങൾ കാണുന്നില്ലയൊ ഇടിക്കപ്പെ
ടാതെ കല്ലിന്മെൽ ഒരു കല്ലിവിടെ വെക്കപ്പെട്ടുകയി
ല്ലെന്ന ഞാൻ നെരുമായിട്ട നിങ്ങളൊട്ട പറയുന്നു*

പിന്നെ അവൻ ഒലിവമലയിലിരിക്കുമ്പൊൾ അ
ശിഷ്യന്മാർ പ്രത്യെകമവന്റെ അടുക്കൽ വന്ന ഇക്കാ
ൎയ്യങ്ങൾ എപ്പൊഴുണ്ടാകുമെന്നും നിന്റെ വരവിന്റെ
യും ലൊകാവസാനത്തിന്റെയും ലക്ഷ്യമെന്തെന്നും
ഞങ്ങളൊട്ട പറയെണമെന്ന പറഞ്ഞു* യെശുവുമവ ർ
ളൊട്ടുത്തരമായിട്ട പറഞ്ഞതെന്തെന്നാൽ ഒരുത്തനും നി
ങ്ങളെ വഞ്ചിക്കാതെ ഇരിപ്പാനായിട്ട സൂക്ഷിച്ചുകൊ
ൾവിൻ* എന്തുകൊണ്ടെന്നാൽ പലരും ഞാൻ ക്രി ൫
സ്തുവാകുന്നു എന്ന എന്റെ നാമത്തെ പറഞ്ഞുംകൊണ്ടു
വരും പലരെ വഞ്ചിക്കയും ചെയ്യും* നിങ്ങൾ പട ൬
ങ്ങളെയും പടകളുടെ വൎത്തമാനങ്ങളെയും കെൾ
ക്കെണ്ടിവരും നിങ്ങൾ ചാഞ്ചലപ്പെടാതെ ഇരിപ്പാനാ
യിട്ട നൊക്കിക്കൊൾവിൻ എന്തുകൊണ്ട ഇവകളൊ
ക്കെയും സംഭവിക്കെണ്ടുന്നതാകുന്നു എന്നാൽ അവ.

൭ സാനമിന്നിക്കമില്ല* എന്തുകൊണ്ടെന്നാൽ ജാതി
ക്കെ ജാതിയും രാജ്യത്തിന്ന രാജ്യവും വിരൊധമായി എ
ഴുനീല്ക്കും ക്ഷാമങ്ങളും വസന്തദിനങ്ങളും ഭൂക
൮ മ്പങ്ങളും അവിടവിടെ ഉണ്ടാകുകയും ചെയ്യും* എ
ന്നാലിക്കാൎയ്യങ്ങളൊക്കെയും വെദനകളുടെ ആരംഭമാ
൯ കുന്നു* അപ്പൊളവർ നിങ്ങളെ വ്യാകുലപ്പെടുത്തു
ന്നതിന്ന നിങ്ങളെ എല്പിക്കുകയും നിങ്ങളെ കൊ
ല്ലുകയും ചെയ്യും നിങ്ങളെന്റെ നാമത്തിന്റെ നി
മിത്തമായിട്ട സൎവ്വജാതികളാലും ദ്വെഷിക്കപ്പെട്ട
൰ വരാകുമിരിക്കും* അപ്പൊൾ വളരും വിരുദ്ധപ്പെട്ടും ഒ
രുത്തനെ ഒരുത്തൻ കാണിച്ചുകൊടുക്കുകയും ഒരുത്ത
൰൧ നെ ഒരുത്തൻ ദ്വെഷിക്കുകയും ചെയ്യും* വളര വ്യാ
ജദീൎഘദൎശികളുണ്ടാകുകയും വളരെയും വഞ്ചി
൰൨ ക്കുകയും ചെയ്യും* അന്ന്യായം വൎദ്ധിക്കുന്നതുകൊണ്ടും
൰൩ വളരുടെ സ്നെഹം തണുത്തുപൊകും* എന്നാൽ അ
വസാനത്തൊളം ക്ഷമിച്ചുപാൎക്കുന്നവൻ രക്ഷിക്കപ്പെ
൰൪ ട്ടും* രാജ്യത്തിന്റെ ഈ എവൻഗെലിയൊൻ ഭൂ
ലൊകത്തിങ്കലൊക്കെയും സൎവ്വജാതികൾക്കു സാക്ഷി
യായിട്ട പ്രസ്താവിക്കപ്പെടെണ്ടിവരും അപ്പൊളവ
൰൫ സാനം വരികയും ചെയ്യും* അതുകൊണ്ട ദാനിയെ
ൽ എന്ന ദീൎഘദൎശിയാൽ പറയപ്പെട്ടിട്ടുള്ള നാശ
ത്തിന്റെ മ്ലെച്ഛതയെ പരിശുദ്ധസ്ഥലത്തിങ്കൽ

നില്ക്കുന്നത നിങ്ങൾ കാണുമ്പൊൾ (വായിക്കുന്നവൻ
ചിന്തിച്ചുകൊള്ളട്ടെ)* അപ്പൊൾ യെഹൂദിയായി ലു
ള്ളവർ പർവതങ്ങൾക്ക ഓടിപ്പൊകട്ടെ* ഭവനത്തി ന്റെ
മെലിരിക്കുന്നവൻ തന്റെ ഭവനത്തിൽനിന്ന യാതൊ
ന്നിനെ എങ്കിലും എടുപ്പാനായിട്ട ഇറങ്ങരുത* വയ
ലിലിരിക്കുന്നവൻ തന്റെ വസ്ത്രങ്ങളെ എടുപ്പാൻ
പിന്നൊക്കം തിരിക്കയുമരുത* വിശെഷിച്ച ആ ദിവ
വസങ്ങളിൽ ഗർഭിണികൾക്കും മുല കൊടുപ്പിക്കുന്നവൎക്കും
ദുരിതം* എന്നാൽ നിങ്ങളുടെ ഓടിപ്പൊവത വൎഷ
കാലത്തിലെങ്കിലും ശാബത ദിവസത്തിലെങ്കിലും ഉ
ണ്ടാകാതെ ഇരിപ്പാനായിട്ട പ്രാൎത്ഥിച്ചുകൊൾവിൻ* എ
ന്തുകൊണ്ടെന്നാലപ്പൊൾ മഹാ കഷ്ടമുണ്ടാകും അ
പ്രകാരമുള്ളത ലൊകത്തിന്റെ ആദിമുതൽ ഇന്ന
വരെയുണ്ടായിട്ടുമില്ല ഇനിയുണ്ടാകയുമില്ല* ആ ദിവ
സങ്ങളും ചുരുക്കപ്പെട്ടില്ലെന്നുവരികിൽ ഒരു ജഡ
മെങ്കിലും രക്ഷപ്പെടുകയില്ല എന്നാൽ തെരഞ്ഞെടു
ക്കപ്പെട്ടവരുടെ നിമിത്തം ആ ദിവസങ്ങൾ ചുരുക്കപ്പെ
ട്ടുവരും* അപ്പൊൾ യാതൊരുത്തൻ നിങ്ങളൊട ക
ണ്ടാലും ക്രിസ്തു ഇവിടെയെന്നും അവിടെയെന്നും
പറയുമെങ്കിൽ വിശ്വസിക്കരുത* എന്തുകൊണ്ടെ
ന്നാൽ കള്ള ക്രിസ്തുക്കളും കള്ള ദീൎഘദൎശികളും ഉണ്ടാ
കയും കഴിയുമെങ്കിൽ തെരഞ്ഞെടുക്കപ്പെട്ടവരെ

ത്ഥം വഞ്ചിപ്പാൻ തക്കവണ്ണം വലുതായിട്ടുള്ള ലക്ഷണങ്ങ
ളെയും അൽഭുതങ്ങളെയും കാണിക്കയും ചെയ്യും*
൨൫ കണ്ടാലും ഞാൻ നിങ്ങളോടു മുമ്പുകൂട്ടി പറഞ്ഞു*
൨൬ ആകയാൽ കണ്ടാലും അവൻ വനത്തിങ്കലാകുന്നു എന്ന
അവർ നിങ്ങളോടു പറയുമെങ്കിൽ പുറപ്പെട്ടു പൊ
കരുത കണ്ടാലും അവനറകളിലാകുന്നു എന്ന പറയുമെ
൨൭ ങ്കിൽ വിശ്വസിക്കരുത* എന്തുകൊണ്ടെന്നാൽ
മിന്നൽ കിഴക്കനിന്ന പുറപ്പെട്ടുകയും പടിഞ്ഞാറൊ
ളം പ്രകാശിക്കയും ചെയ്യുന്ന പ്രകാരം തന്നെ മനു
൨൮ ഷ്യന്റെ പുത്രന്റെ വരവുമാകും* ശവമെവിടെ ആ
കുന്നുവൊ അവിടെ കഴുകന്മാർ വന്നു കൂട്ടു മല്ലൊ*
൨൯ വിശേഷിച്ച ആ ദിവസങ്ങളുടെ കഷ്ടതയുടെ
ശേഷം ഉടനെതന്നെ സൂര്യൻ അന്ധകാരപ്പെട്ടുപൊകയും
ചന്ദ്രൻ തന്റെ പ്രകാശത്തെ കാണിക്കാതെ ഇരി
ക്കയും നക്ഷത്രങ്ങളാകാശത്തിങ്കൽനിന്ന വീഴുകയും
ആകാശത്തിന്റെ ശക്തികൾ ഇളകപ്പെടുകയും ചെ
൩൦ യ്യും* അപ്പൊഴും മനുഷ്യന്റെ പുത്രന്റെ ലക്ഷ്യം
ആകാശത്തിങ്കൽ കാണപ്പെടും അപ്പൊഴും ഭൂമിയി
ലുള്ള ഗോത്രങ്ങൾ ഒക്കെയും പ്രലാപിക്കയും മനു
ഷ്യന്റെ പുത്രൻ ആകാശമേഘങ്ങൾ മെൽ മഹാ വ
ല്ലഭത്വത്തൊടും പ്രഭാവത്തൊടും കൂടി വരുന്നതി
൩൧ നെ അവർ കാണുകയും ചെയ്യും* അവൻ തന്റെ ദൂത

ഖമാരെയും മഹാശബ്ദമുള്ളൊരു കാഹളത്തൊട്ടു കൂടി അ
യക്കും ഇവർ ആകാശത്തിന്റെ ഒരു അററം മുതൽ മ
ററെ അററത്തൊളം നാലു കാററുകളിൽ നിന്ന അവ
ന്റെ തെരഞ്ഞെടുക്കപ്പെട്ടവരെ കൂട്ടി ചെർക്കുകയും
ചെയ്യും*

ഇപ്പൊൾ അത്തിവൃക്ഷത്തിങ്കൽ നിന്ന ഒരു ഉ ദൃഷ്ടാ
ന്തത്തെ പഠിച്ചുകൊൾവിൻ അതിന്റെ ശാഖ ഇ
ളതായിരിക്കുകയും ഇലകളെ വിടുകയും ചെയ്യു
മ്പൊൾ വസന്തകാലം സമീപമാകുന്നു എന്ന നിങ്ങളറി
യുന്നു* ഇപ്രകാരവും തന്നെ നിങ്ങളിക്കാഴ്ചകളെ ഒ
ക്കെയും കാണുമ്പൊൾ അത സമീപമായി വാതുക്കൽ
വന്നിരിക്കുന്നു എന്നറിവിൻ* ഇക്കാഴ്ചകളൊക്കെയും ഒ
സംഭവിക്കുവൊളം ഇക്കാലത്തെ സന്തതി ഒഴിഞ്ഞുപൊ
കയില്ലെന്ന ഞാൻ നെരായിട്ട നിങ്ങളൊട്ട പറയു
ന്നു* ആകാശവും ഭൂമിയും ഒഴിഞ്ഞുപൊകും എന്നാലു
ൽ എന്റെ വചനങ്ങൾ ഒഴിഞ്ഞുപൊകയില്ല*

എന്നാൽ ആ ദിവസത്തെയും നാഴികയെയും എ
ന്റെ പിതാവ ഒരുവനല്ലാതെ കണ്ട ആരുമറിയുന്നില്ല
സ്വർഗ്ഗത്തിങ്കലുള്ള ദൂതന്മാരുമറിയുന്നില്ല* എന്നാൽ നൊ
ഹായിന്റെ ദിവസങ്ങളായിരുന്ന പ്രകാരം തന്നെ
മനുഷ്യന്റെ പുത്രന്റെ വരവുമാകും* എന്തുകൊണ്ടെ
ന്നാൽ ജലപ്രളയത്തിന്ന മുമ്പെ ഉള്ള ദിവസങ്ങ

ളിൽ നോഹ പെട്ടകത്തിങ്കലെക്ക പ്രവെശിച്ച നാ
ൾ വരെയും അവർ ഭക്ഷിക്കയും പാനം ചെയ്കയും
വിവാഹം ചെയ്കയും വിവാഹം ചെയ്തു കൊടുക്ക
൩൯ യും ചെയ്യുന്നവരായിരുന്നു* ജലപ്രളയം വന്ന എ
ല്ലാവരെയും കൊണ്ടു പൊകുവൊളത്തെക്ക അവര
റിയാതെയുമിരുന്നു അപ്രകാരം തന്നെ മനുഷ്യ
൪൦ ന്റെ പുത്രന്റെ വരവുമാകും* അപ്പൊൾ രണ്ടുപെര
വയലിലുണ്ടാകും ഒരുത്തൻ കൈക്കൊള്ളപ്പെട്ടും മറ്റവനൊ
൪൧ രു കൈവിടപ്പെട്ടും* രണ്ടുസ്ത്രീകൾ തിരികല്ലിൽ
പൊടിക്കുന്നവരാകും ഒരുത്തി കൈക്കൊള്ളപ്പെട്ടും ഒരു
൪൨ ത്തി കൈവിടപ്പെട്ടും* ആകയാൽ നിങ്ങളുടെ ക
ർത്താവ എത്ര നാഴികയിൽ വരുന്നുവെന്ന നിങ്ങള
൪൩ റിയായ്ക്കകൊണ്ട ഉണർന്നിരിപ്പിൻ* എന്നാൽ ഇ
തിനെ അറിവിൻ കള്ളൻ ഏതു യാമത്തിങ്കൽ വരു
മെന്ന ഭവനത്തിന്റെ യജമാനന്നറിഞ്ഞിരുന്നു എന്നുവ
രികിൽ അവൻ ഉണർന്ന തന്റെ ഭവനം തുരക്കപ്പെട്ടുവാ
൪൪ ൻ സമ്മതിക്കാതെയുമിരുന്നു* ആകയാകൊണ്ട നിങ്ങ
ളും ഒരുങ്ങിയവരായിരിപ്പിൻ അതെന്തുകൊണ്ടെ
ന്നാൽ നിങ്ങൾ നിരൂപിക്കാത്തതായൊരു നാഴികയി
൪൫ ൽ മനുഷ്യന്റെ പുത്രൻ വരുന്നു* ഇപ്പൊഴും യജമാ
നൻ തന്റെ ഭവനജനങ്ങൾ മെൽ അവൎക്കൊത്ത കാല
ത്തിങ്കൽ ആഹാരത്തെ കൊടുപ്പാൻ കല്പിച്ചാക്കിട്ടു

ള്ള വിശ്വാസവും ബുദ്ധിയുമുള്ള ദാസനാവാകുന്നു* അവ
ന്റെ യജമാനൻ വന്ന അവനെ അപ്രകാരം ചെയ്യുന്നതാ
കണ്ടെത്തുമെങ്കിൽ ആ ദാസൻ ഭാഗ്യവാനാകുന്നു*
അവൻ തന്റെ സകല സമ്പത്തുകളിന്മേലവനെ ക
ല്പിച്ചാക്കുമെന്നഞാന സത്യമായിട്ടുനിങ്ങളോടുപറയു
ന്നു* എന്നാൽ ആ ദുഷ്ടദാസൻ തന്റെ ഹൃദയത്തിങ്കൽ സ്വ
രമെന്റെ യജമാനൻ വരുവാൻ താമസിക്കുന്നു എന്ന പ
റകകൊണ്ടും* തനിക്കു സമദാസന്മാരെ അടിപ്പാനും മത്ത ന്മാ
ന്മാരൊടുകൂടി ഭക്ഷിപ്പാനും പാനം ചെയ്പാനും ആര
ംഭിക്കുകയും ചെയ്താൽ* ആ ദാസന്റെ യജമാനൻ അ
അവൻ നോക്കാത്തതായുള്ളൊരു ദിവസത്തിലും അ
റിയാത്തതായുള്ളൊരു നാഴികയിലും വരും* അവനെ ഛേ
ദിച്ചു കളകയും കപടക്കാരൊടുകൂടെ
അവന്റെ ഓഹരിയാക്കുകയും ചെയ്യും അവിടെ കര
ച്ചിലും പല്ലുകടിയും ഉണ്ടാകും*

൨൫ അദ്ധ്യായം.

അപ്പോൾ സ്വർഗ്ഗരാജ്യം തങ്ങളുടെ ദീവട്ടികളെ
എടുത്തിട്ടു മണവാളനെ എതിരേല്ക്കുന്നതിന്ന പുറ
പ്പെട്ടിട്ടുള്ള പത്തു കന്യകമാൎക്ക സദൃശമാകപ്പെട്ടും*
അവരിലഞ്ചുപേർ ബുദ്ധിയുള്ളവരും അഞ്ചുപേർ ബു
ദ്ധിയില്ലാത്തവരുമായിരുന്നു* ബുദ്ധിയില്ലാത്തവർ തങ്ങ
ളുടെ ദീവട്ടികളെ എടുത്തു തങ്ങളൊടുകൂടെ എ

൪ ണ്ണയെ എടുത്തിട്ടില്ല* എന്നാൽ ബുദ്ധിയുള്ളവർ ത
ങ്ങളുടെ ദീവട്ടികളൊട്ടുകൂടെ തങ്ങളുടെ പാത്രങ്ങ
൫ ളിൽ എണ്ണയെ എടുത്തു* പിന്നെ മണവാളൻ
താമസിച്ചിരിക്കുമ്പോൾ അവരെല്ലാവരും നിദ്രമയക്കമു
൬ ണ്ടായി ഉറങ്ങുകയും ചെയ്തു* എന്നാൽ അർദ്ധരാത്രി
യിൽ കണ്ടാലും മണവാളൻ വരുന്നു അവനെ എതിരെൽ
ക്കുന്നതിന്ന പുറപ്പെട്ടുവിനെന്ന ഒരു വിളി ഉണ്ടായി*
൭ അപ്പോൾ ആ കന്യകകളെല്ലാവരുമെഴുനീറ്റ തങ്ങളു
൮ ടെ ദീവട്ടികളെയും തെളിയിച്ചു* അപ്പോൾ ബു
ദ്ധിയില്ലാത്തവർ ബുദ്ധിയുള്ളവരൊട ഞങ്ങളുടെ ദീ
വട്ടികൾ കെട്ടുപൊകുന്നതുകൊണ്ട നിങ്ങളുടെ എ
൯ ണ്ണയിൽനിന്ന ഞങ്ങൾക്ക തരുവിനെന്ന പറഞ്ഞു* എ
ന്നാൽ ബുദ്ധിയുള്ളവർ ഞങ്ങൾക്കും നിങ്ങൾക്കും പൊ
രാ എന്ന വരാതെകണ്ട (അങ്ങിനെ അല്ല) നിങ്ങൾ വിൽ
ക്കുന്നവരുടെ അടുക്കൽ പൊക്കയും പൊയി നിങ്ങൾക്ക
തന്നെ കൊള്ളുകയും ചെയ്വിനെന്നുത്തരമായിട്ടു പ
൰ റഞ്ഞു* അവർ കൊള്ളുവാൻ പൊയപ്പോൾ മണവാ
ളൻ വന്നു ഒരുക്കമായിരുന്നവരുമവനൊടുകൂടി കല്യാണ
൰൧ ത്തിന്നകത്ത പ്രവെശിച്ചു വാതിലുമടക്കപ്പെട്ടു* അതി
ന്റെശെഷം മറ്റെ കന്യകകളും വന്ന കർത്താവെ കർത്താ
൰൨ വെ ഞങ്ങൾക്ക തുറക്കെണമെന്ന പറഞ്ഞു* എന്നാൽ
അവൻ ഞാൻ നിങ്ങളെ അറിയുന്നില്ലെന്ന ഞാൻ സ

ഷ്യമായിട്ട നിങ്ങളൊട്ട പറയുന്നു എന്നതന്മായിട്ടവ
റിഞ്ഞു* ആകയാൽ മനുഷ്യന്റെ പുത്രൻ വരുന്ന ദിവസ ൧൩
ത്തെ എങ്കിലും നാഴികയെ എങ്കിലും നിങ്ങളറിയാ
യ്കകൊണ്ട ഉണർന്നിരിപ്പിൻ*

എന്തുകൊണ്ടെന്നാൽ സ്വർഗ്ഗരാജ്യം പരദെശത്തിങ്ക ൧൪
ലെക്ക യാത്രപുറപ്പെട്ടുന്ന ഒരു മനുഷ്യൻ തന്റെ ദാസ
ന്മാരെ വിളിക്കയും തന്റെ സമ്പത്തുകളെ അവ
രെ എല്പിക്കയും ചെയ്തു എന്നപൊലെ ആകുന്നു* ഒ ൧൫
രൊരുത്തന്റെ പ്രാപ്തിക്കതക്കവണ്ണം അവൻ ഒരുത്തന്ന
അഞ്ചു താലന്തും ഒരുത്തന്ന രണ്ടും മറ്റൊരുത്തന്ന ഒന്നും
കൊടുത്തു ഉടനെ പരദെശത്തിങ്കലെക്ക പുറപ്പെട്ടു പൊ
കയും ചെയ്തു* അപ്പൊൾ അഞ്ചു താലന്ത വാങ്ങീട്ടു ൧൬
ള്ളവൻ പൊയി അവകളെക്കൊണ്ടു വ്യാപാരം ചെ
യ്തു വെറെ അഞ്ചു താലന്ത കൂടെ സമ്പാദിക്കയും ചെ
യ്തു* അപ്രകാരം തന്നെ രണ്ടു വാങ്ങീട്ടുള്ളവനും വെ ൧൭
റെ രണ്ടു കൂടെ ലാഭമുണ്ടാക്കി* എന്നാൽ ഒന്നു വാങ്ങീ ൧൮
ട്ടുള്ളവൻ പൊയി ഭൂമിയിങ്കൽ കുഴിച്ച തന്റെ യ
ജമാനന്റെ ദ്രവ്യത്തെ മറച്ചുവെക്കയും ചെയ്തു* വ ൧൯
ളരെക്കാലം കഴിഞ്ഞതിന്റെ ശെഷം ആ ദാസന്മാരുടെ
യജമാനൻ വന്നു അവരൊട കണക്കം നൊക്കി*
അപ്പൊൾ അഞ്ചു താലന്ത വാങ്ങീട്ടുള്ളവനടുക്കൽ വന്നു
വെറെ അഞ്ചു താലന്ത കൊണ്ടുവന്നു യജമാനനെ നി

അഞ്ചുതാലന്ത എന്നെ ഏല്പിച്ചുവല്ലൊ കണ്ടാലും ഞാ
ൻ അവകളൊടുകൂടെ വെറെ അഞ്ചു താലന്ത ലാഭ
൨൧ മുണ്ടാക്കി എന്ന പറഞ്ഞു* അവന്റെ യജമാനനവനൊ
ടു പറഞ്ഞു നന്നായി ഉത്തമനാകും വിശ്വാസമുള്ളവനാ
കുമിരിക്കുന്ന ദാസാ നീ കുറെ കാൎയ്യങ്ങളിൽ വിശ്വാ
സമുള്ളവനായിരുന്നു ഞാൻ വളര കാൎയ്യങ്ങളിന്മെൽ
നിന്നെ അധികാരിയാക്കും നിന്റെ യജമാനന്റെ
൨൨ സന്തൊഷത്തിങ്കലെക്ക പ്രവെശിക്ക* പിന്നെ രണ്ടു
താലന്ത വാങ്ങീട്ടുള്ളവനുമടുക്കൽ വന്ന യജമാനനെ നീ
രണ്ടു താലന്ത എന്നെ ഏല്പിച്ചുവല്ലൊ കണ്ടാലും ഞാ
നവകളൊടു കൂടെ വെറെ രണ്ടു താലന്ത ലാഭമുണ്ടാ
൨൩ ക്കി എന്ന പറഞ്ഞു* അവന്റെ യജമാനനവനൊടു പ
റഞ്ഞു നന്നായി ഉത്തമനാകും വിശ്വാസമുള്ളവനാകുമി
രിക്കുന്ന ദാസാ നീ കുറെ കാൎയ്യങ്ങളിൽ വിശ്വാസമു
ള്ളവനായിരുന്നു ഞാൻ വളര കാൎയ്യങ്ങളിന്മെൽ നി
ന്നെ അധികാരിയാക്കും നിന്റെ യജമാനന്റെ സ
൨൪ ന്തൊഷത്തിങ്കലെക്ക പ്രവെശിക്ക* അപ്പൊൾ ഒരു താ
ലന്ത വാങ്ങിയവനുമടുക്കൽ വന്ന യജമാനനെ നീ വി
തക്കാത്ത സ്ഥലത്തിൽ കൊയ്യുന്നവനാകും ചിന്നിക്കാ
ത്ത സ്ഥലത്തിൽ കൂട്ടുന്നവനാകുമിരിക്കുന്ന കഠിനമു
ള്ളൊരു മനുഷ്യനാകുന്നു എന്ന ഞാൻ നിന്നെ അറി
൨൫ ഞ്ഞു* ഞാൻ ഭയപ്പെട്ടിട്ടു പൊയി നിന്റെ താലന്ത ഭൂമി

യിൽ മറച്ചുവച്ചു കണ്ടാലും നിന്റെത നിനക്കു
എന്ന പറഞ്ഞു* എന്നാറെ അവന്റെ യജമാനനവ ൨൬
നോട്ടുത്തരമായിട്ടു പറഞ്ഞു ദുഷ്ടനായും അലെചതനുള്ള
വനായുമിരിക്കുന്ന ദാസാ ഞാൻ വിതക്കാത്ത സ്ഥല
ത്തിൽ കൊയ്യുന്നു എന്നും ഞാൻ ഭിന്നിക്കാത്ത സ്ഥല
ത്തിൽ കൂട്ടുന്നു എന്നും നീ അറിഞ്ഞിരുന്നുവല്ലൊ* ൨൭
അതുകൊണ്ടു നീ എന്റെ ദ്രവ്യത്തെ പൊൻവാണി
ഭക്കാറരെ കൊടുക്കെണ്ടുന്നതായിരുന്നു പിന്നെ ഞാൻ
വന്നതിന്റെശേഷം എന്റേതിനെ വൃദ്ധിയോട്ടും
കൂടെ വാങ്ങിക്കൊള്ളായിരുന്നു* ആകയാൽ ആ താ ൨൮
ലന്ത അവനിൽനിന്ന എടുപ്പിൻ പത്ത താലന്തുള്ള
വനതിനെ കൊടുക്കയും ചെയ്വിൻ* എന്തെ ൨൯
കൊണ്ടെന്നാലുള്ളവനായ എല്ലാവനും കൊടുക്കപ്പെട്ടും
അവന വർദ്ധിച്ചുണ്ടാകകയും ചെയ്യും എന്നാൽ ഇ
ല്ലാത്തവനിൽനിന്ന അവനുള്ളതുമെടുക്കപ്പെടെണ്ടി
വരും* വിശേഷിച്ച ആവശ്യമില്ലാത്ത ദാസനെ ൩൰
നസകലത്തിന്നും പുറമെയുള്ള ഇരിട്ടിലെക്കാക്കി
ക്കളവിൻ അവിടെ കരച്ചിലും പല്ലുകടികളുമുണ്ടാകും*

പിന്നെ മനുഷ്യന്റെ പുത്രൻ തന്റെ പ്രഭാവത്തോ ൩൧
ട്ടും സകല ശുദ്ധമായുള്ള ദൂതന്മാരും തന്നൊട്ടു കൂ
ടി വന്നപ്പോൾ അവൻ തന്റെ പ്രഭാവത്തിന്റെ സിം
ഹാസനത്തിങ്കലിരിക്കും* അവന്റെ മുമ്പാക സകല ൩൨

ജാതികളും കൂടപ്പെടെണ്ടിവരും അവരെ അവൻ ഒ
രു ഇടയൻ ആടുകളെ കോലാടുകളിൽനിന്ന വെർതി
രിക്കുന്നതുപൊലെ അവരെ വെവ്വെറായിതിരിക്ക
൩൰൩ യും* ആട്ടുകളെ തന്റെ വലത്തുഭാഗത്തിങ്കലും കോലാ
൩൰൪ ട്ടുകളെ ഇടത്തുഭാഗത്തിങ്കലും നിറുത്തുകയും ചെയ്യും*
അപ്പൊൾ രാജാവ തന്റെ വലത്തുഭാഗത്തിങ്കലുള്ളവ
രൊട്ടു പറയും എന്റെ പിതാവിനാലനുഗ്രഹിക്കപ്പെ
ട്ടവരെ വരുവിൻ ലൊകത്തിന്റെ ആദിമുതൽ നി
ങ്ങൾക്ക സമ്പാദിക്കപ്പെട്ട രാജ്യത്തെ അവകാശമായനു
൩൰൫ ഭവിച്ചുകൊൾവിൻ* എന്തുകൊണ്ടെന്നാൽ ഞാൻ
വിശന്നിരുന്നു നിങ്ങളെനിക്ക ഭക്ഷിപ്പാൻ തന്നു ഞാ
ൻ ദാഹിച്ചിരുന്നു നിങ്ങളെന്നെ പാനം ചെയ്യിപ്പി
ച്ചു ഞാൻ പരദെശിയായിരുന്നു നിങ്ങളെന്നെ ചെ
൩൰൬ ർത്തുകൊണ്ടു* ഞാൻ നഗ്നനായിരുന്നു നിങ്ങളെന്നെ വ
സ്ത്രം ധരിപ്പിച്ചു ഞാൻ രൊഗിയായിരുന്നു നിങ്ങളെ
ന്നെ ദർശിച്ചു ഞാൻ കാവലിലായിരുന്നു നിങ്ങളെ
൩൰൭ ന്റെ അട്ടുക്കൽ വന്നു* അപ്പൊൾ നീതിമാന്മാരവനൊടു
പ്രത്യുത്തരമായിട്ട പറയും കർത്താവെ ഞങ്ങൾ എപ്പൊൾ
നിന്നെ വിശക്കുന്നവനായി കണ്ടു നിന്നെ തീറ്റി അ
ല്ലങ്കിൽ നിന്നെ ദാഹിക്കുന്നവനായി (കണ്ടു) നിന്നെ പാ
൩൰൮ നം ചെയ്യിപ്പിച്ചു* ഞങ്ങൾ നിന്നെ പരദെശിയായി
എപ്പൊൾ കണ്ടു നിന്നെ ചെർത്തുകൊണ്ടു അല്ലെങ്കിൽ

നിന്നെ നഗ്നനായി (കണ്ടു) നിന്നെ വസ്ത്രം ധരിപ്പിച്ചു* ഏത
ങ്ങൾ എപ്പോൾ നിന്നെ രോഗിയായെങ്കിലും കാവ
ലിലിരിക്കുന്നവനായെങ്കിലും കണ്ടു നിന്റെ അടുക്കൽ
വന്നു* അപ്പോൾ രാജാവ അവരോട്ടുത്തരമായിട്ട പറ ത്വ
യും നിങ്ങൾ എററവും ചെറിയവരായി ഈ എന്റെ
സഹോദരന്മാരിലൊരുത്തന്നായിട്ടൊന്നിനെ ചെയ്തു
വൊ നിങ്ങളതിനെ എനിക്ക ചെയ്തു എന്ന ഞാൻ
സത്യമായിട്ട നിങ്ങളോട്ട പറയുന്നു* അപ്പോളവൻ ഇ
ടത്തുഭാഗത്തിങ്കലുള്ളവരോടും പറയും ശപിക്കപ്പെ
ട്ടവരെ എന്നെ വിട്ട പിശാചിന്നും അവന്റെ ദൂത
ന്മാൎക്കും സമ്പാദിക്കപ്പെട്ടിട്ടുള്ള നിത്യാഗ്നിയിലെക്ക
പൊകുവിൻ* എന്തുകൊണ്ടെന്നാൽ ഞാൻ വിശ ത്വ
ന്നിരുന്നു നിങ്ങളെനിക്ക ഭക്ഷിപ്പാൻ തന്നിട്ടില്ല ഞാ
ൻ ദാഹിച്ചിരുന്നു നിങ്ങളെന്നെ പാനം ചെയ്യിപ്പി
ച്ചിട്ടില്ല* ഞാൻ പരദെശിയായിരുന്നു നിങ്ങളെ ത്വ
ന്ന ചെൎത്തിട്ടില്ല ഞാൻ നഗ്നനായിരുന്നു നിങ്ങളെ
ന്ന വസ്ത്രം ധരിപ്പിച്ചിട്ടില്ല ഞാന് രോഗിയാകും കാ
വലിലിരിക്കുന്നവനാകുമിരുന്നു നിങ്ങളെന്നെ ദൎശി
ച്ചിട്ടില്ല* അപ്പോളവരുമവരൊട്ട പ്രത്യുത്തരമായിട്ട ത്വ
പറയും കൎത്താവെ ഞങ്ങളെപ്പോൾ നിന്നെ വിശക്കു
ന്നവനായെങ്കിലും രൊഗിയായെങ്കിലും കാവലിലി
രിക്കുന്നവനായെങ്കിലും കണ്ടു നിനക്ക ശുശ്രൂഷ ചെയ്യാ

൪൫ തൊഴിയന്നവെടം* അപ്പോളവനവരൊട്ടുത്തരമായി
ട്ട പറയും നിങ്ങളെററവും ചെറിയവരായ ഇവരി
ലൊരുത്തന്ന യാതൊന്നിനെ ചെയ്യാതെ ഇരുന്നതു
വാ ആയതിനെ എനിക്ക ചെയ്യാതെ ഇരുന്നു എന്ന
൪൬ ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറയുന്നു* അധികാ
രം അവർ നിത്യ ശിക്ഷകളെക്കും നീതിമാന്മാർ
നിത്യ ജീവങ്കലെക്കും പൊകെണ്ടിവരും*

൨൬ അദ്ധ്യായം.

൧ പിന്നത്തെതിൽ സംഭവിച്ചതെന്തെന്നാൽ യെശു
ഈ വചനങ്ങളെ ഒക്കെയും അവസാനിപ്പിച്ചതിന്റെ
൨ ശെഷം അവൻ തന്റെ ശിഷ്യന്മാരൊട്ട* രണ്ടു ദിവ
സങ്ങളുടെ ശെഷം പെസഹാ ആകുന്നു എന്ന നിങ്ങ
ളറിയുന്നു എന്നും മനുഷ്യന്റെ പുത്രൻ കുരിശിക
ൽ തറച്ച ക്രൂശപ്പെടുന്നതിന്ന ഏല്പിക്കപ്പെടുന്നു എ
൩ ന്നും പറഞ്ഞു* അപ്പോൾ പ്രധാനാചാൎയ്യന്മാരും വെദശാ
സ്ത്രിമാരും ജനത്തിന്റെ മൂപ്പന്മാരും കയ്യാപ്പാ എന്ന പെ
൪ രുള്ള പ്രധാനാചാൎയ്യന്റെ അരമനയിൽ വന്നുകൂടി*
യെശുവിനെ വഞ്ചനമായി പിടിച്ച കൊല്ലെണ്ടുന്ന
൫ തിന്നായിട്ട കൂടി വിചാരിക്കയും ചെയ്തു* എന്നാൽ
ജനങ്ങളിൽ ഒരു കലാപമുണ്ടാകാതെ ഇരിപ്പാൻ പെരുനാ
ളിൽ വെണ്ട എന്ന അവർ പറഞ്ഞു*
൬ പിന്നത്തെതിൽ യെശു ബെഥാനിയായിൽ കു

ഷ്ഠരൊഗിയായ ശിമൊന്റെ ഭവനത്തിങ്കലിരിക്കു
മ്പൊൾ* ഒരുകുപ്പി വിലയെറിയ സുഗന്ധ തൈലം ഉള്ള ൭
കണ്ണാടിക്കുടുക്കയൊട സ്ത്രീ അവന്റെ അടുക്കൽ വന്ന അ
വൻ ഭക്ഷണത്തിന്ന ഇരിക്കുമ്പൊൾ അവന്റെ ശിരസ്സിങ്ക
ലതിനെ ഒഴിക്കയും ചെയ്തു* എന്നാൽ അവന്റെ ൮
ശിഷ്യന്മാർ ഇതിനെ കണ്ടാറെ കുണ്ഠിതപ്പെട്ട ഈ നഷ്ട
മെന്തിന* എന്തെന്നാൽ ഈ തൈലം എറിയ വില ൯
ക്ക വിൽക്കപ്പെട്ടുവാനും ദരിദ്രർക്ക കൊടുക്കപ്പെട്ടുവാ
നും കഴിയുന്നതായിരുന്നു എന്ന പറഞ്ഞു* എന്നാൽ യെ ൧൦
ശു ഇതിനെ അറിഞ്ഞിട്ട അവരൊട പറഞ്ഞു നിങ്ങൾ
സ്ത്രീയെ അസഹ്യപ്പെടുത്തുന്നതെന്ത അവളൊരു സ
ല്കർമ്മത്തെ എങ്കൽ പ്രവൃത്തിച്ചിരിക്കുന്നു* എന്തുകൊ ൧൧
ണ്ടെന്നാൽ നിങ്ങൾക്ക ദരിദ്രർ നിങ്ങളൊട കൂടി
എല്ലാപ്പൊഴുമുണ്ട എന്നാൽ നിങ്ങൾക്ക ഞാൻ നിങ്ങ
ളൊടുകൂടി എല്ലാപ്പൊഴുമിരിക്കുന്നില്ല* എന്തു ൧൨
കൊണ്ട അവൾ ഈ തൈലത്തെ എന്റെ ശരീരത്തി
ൽ ഒഴിച്ചത എന്നെ ശവാലങ്കാരം ചെയ്യുന്നതി
ന്നായിക്കൊണ്ട ചെയ്തു* ഈ എവൻഗെലിയൊൻ ൧൩
ലൊകത്തിലൊക്കെയും എവിടെ എങ്കിലും പ്രസംഗി
ക്കപ്പെട്ടുമൊ അവിടെ ഇവൾ ചെയ്തതും അവളെ
ഒക്കുന്നതിന്നായിട്ട പറയപ്പെട്ടുമെന്ന ഞാൻ സത്യമാ
യിട്ട നിങ്ങളൊട പറയുന്നു*

൰൪ അപ്പോൾ പന്ത്രണ്ടു പെരിൽ യെഹൂദാ ഇസ്കറി
യൊത്ത എന്ന പറയപ്പെട്ട ഒരുത്തൻ പ്രധാനാചാൎയ്യന്മാ
൰൫ രുടെ അടുക്കൽ പൊയിട്ട* നിങ്ങളെനിക്ക എന്തുതരു
വാൻ മനസ്സായിരിക്കുന്നു എന്നും ഞാനവനെ നിങ്ങൾ
ക്ക കാണിച്ചുതരാമെന്നും പറഞ്ഞു അവരും മുപ്പതു വെ
൰൬ ള്ളിക്കാശ അവനെ കൊണ്ടു നിശ്ചയം വരുത്തി* അ
ന്നുമുതൽ അവനെ കാണിച്ചുകൊടുപ്പാനായിട്ട അവ
ൻ ഒരു നല്ല സമയം നൊക്കിയിരുന്നു*
൰൭ പിന്നെ പുളിക്കാത്ത അപ്പങ്ങളുടെ ഒന്നാം ദിവ
സത്തിങ്കൽ ശിഷ്യന്മാർ യെശുവിന്റെ അടുക്കൽ വ
ന്ന പെസഹായെ ഭക്ഷിപ്പാൻ ഞങ്ങൾ നിനക്കെവി
ടെ സമ്പാദിപ്പാൻ മനസ്സായിരിക്കുന്നു എന്ന അവനൊ
൰൮ ട്ട പറഞ്ഞു* അപ്പൊളവൻ നിങ്ങൾ പട്ടണത്തിങ്കലെക്ക
ഇന്നവന്റെ അടുക്കൽ പൊകുവിനെന്നും എന്റെ
കാലം സമീപമായിരിക്കുന്നു ഞാനെന്റെ ശിഷ്യ
ന്മാരൊട്ടകൂടി നിന്റെ അടുക്കൽ പെസഹായെ
കഴിക്കുമെന്ന ഗുരു പറയുന്നു എന്ന അവനൊട്ട പറ
൰൯ വിനെന്നും പറഞ്ഞു* യെശു തങ്ങളൊട്ട കല്പിച്ചപ്ര
കാരം ശിഷ്യന്മാർ ചെയ്തു പെസഹായെ സമ്പാദി
ക്കുകയും ചെയ്തു*
൨൰ പിന്നെ സന്ധ്യയായപ്പൊളവൻ പന്ത്രണ്ടു പെരൊ
൨൰൧ ടൊട്ടകൂടി ഭക്ഷണത്തിനിരുന്നു* അവർ ഭക്ഷിക്കുമ്പൊ

ൾ അവൻ നിങ്ങളിലൊരുത്തൻ എന്നെ കാണിച്ചു
കൊട്ടക്കമെന്ന ഞാൻ സത്യമായിട്ട നിങ്ങളൊട്ട പറ
യുന്നു എന്ന പറഞ്ഞു* അപ്പൊൾ അവർ വളരെ ദുഃഖ
പ്പെട്ട തങ്ങളിൽ ഒരൊരുത്തനവനൊട്ട കർത്താവെ
ഞാനൊ എന്ന പറവാൻ തുടങ്ങി* പിന്നെ അവനുത്തരം ചൊ
ന്നായിട്ട പറഞ്ഞു എന്നൊട്ട കൂടി താലത്തിൽ കയ്യെ
മുക്കുന്നവൻ തന്നെ എന്നെ കാണിച്ചുകൊട്ടക്കം* മനു
ഷ്യന്റെ പുത്രൻ അവനെക്കുറിച്ച എഴുതിയിരിക്കുന്ന
പ്രകാരം പൊകുന്നു എന്നാലും മനുഷ്യന്റെ പുത്രൻ
ആരൊരുത്തനാൽ കാണിച്ചുകൊട്ടക്കപ്പെട്ടുമൊ ആ
മനുഷ്യന്ന ദുരിതം ആ മനുഷ്യൻ ജനിക്കാതെ ഇരുന്നു
എന്ന വരികിൽ അവന്ന നന്നായിരുന്നു* അപ്പൊൾ അ
വനെകാണിച്ചുകൊട്ടത്തിരുന്ന യെഹൂദാ ഗുരുവെ
ഞാനൊ എന്ന പ്രത്യുത്തരമായിട്ട പറഞ്ഞു അവനവ
നൊട്ട നീ പറഞ്ഞ പ്രകാരം എന്ന പറഞ്ഞു*

പിന്നെ അവർ ഭക്ഷിക്കുമ്പൊൾ യെശു അപ്പത്തെ
എടുത്ത വാഴ്ത്തി അതിനെ മുറിച്ച ശിഷ്യന്മാൎക്കും
കൊട്ടത്ത നിങ്ങൾ വാങ്ങി ഭക്ഷിപ്പിൻ ഇതെന്റെ
ശരീരമാകുന്നു എന്ന പറഞ്ഞു* പിന്നെ അവൻ പാന
പാത്രത്തെ എടുത്ത സ്തൊത്രംചെയ്ത അവൎക്ക കൊട്ട
ത്ത നിങ്ങളെല്ലാവരും ഇതിങ്കൽനിന്ന പാനം ചെയ്വി
ൻ* എന്തുകൊണ്ടെന്നാൽ ഇത പാപമൊചനത്തിന്നാ

പിട്ട വലക്കംവെണ്ടി ചിന്നപ്പെട്ടിട്ടുള്ള പുതിയ ഉട
൨൯ സമ്മതത്തിന്റെ എന്റെ രക്തമാകുന്നു* എന്നാൽ ഇതി
ന്മുന്തിരിവള്ളിയുടെ ഫലങ്ങളിൽനിന്ന ഞാനതി
നെ നിങ്ങളൊടുകൂടി എന്റെ പിതാവിന്റെ രാജ്യ
ത്തിങ്കൽ പുതിയതായിട്ട പാനം ചെയ്യുമ്പൊഴുള്ള
ആ ദിവസത്തൊളമിതുമുതൽ ഞാൻ പാനം ചെ
യ്യുകയില്ലെന്ന നിങ്ങളൊട പറയുന്നു എന്ന പറഞ്ഞു*
൩൦ പിന്നെ അവർ ഒരു സങ്കീർത്തനത്തെ പാടിയതി
൩൧ ന്റെ ശെഷം ഒലിവുമലക്ക പുറപ്പെട്ട പൊയി* അ
പ്പൊൾ യെശു അവരൊട പറഞ്ഞു ഈ രാത്രിയിൽ
നിങ്ങളെല്ലാവരും എങ്കൽ വിരുദ്ധപ്പെട്ടും എന്ത
കൊണ്ടെന്നാൽ ഞാൻ ഇടയനെ അടിക്കുമെന്നും കൂട്ട
ത്തിലുള്ള ആടുകൾ ചിന്നപ്പെട്ട പൊകുമെന്നും എഴു
൩൨ തിയിരിക്കുന്നു* എന്നാൽ ഞാൻ പിന്നെയുമുയിർത്തെ
ഴുന്നീറ്റതിന്റെ ശെഷം നിങ്ങൾക്ക മുമ്പെ ഗലിലെ
൩൩ യാക്ക പൊകും* പത്രൊസ അവനൊട പ്രത്യുത്തരമായി
ട്ട എല്ലാവരും നിങ്കൽ വിരുദ്ധപ്പെട്ടാലും ഞാൻ ഒരു
൩൪ നാളും നിങ്കൽ വിരുദ്ധപ്പെടുകയില്ലെന്ന പറഞ്ഞു* യെ
ശു അവനൊട പറഞ്ഞു ഈ രാത്രിയിൽ പൂവൻകൊ
ഴി കൂവുന്നതിന മുമ്പെ നീ മൂന്നു പ്രാവശ്യമെന്നെ ഉ
പെക്ഷിക്കുമെന്ന ഞാൻ സത്യമായിട്ട നിന്നൊട പ
൩൫ റയുന്നു* പത്രൊസ ഞാൻ നിന്നൊട കൂടി മരിക്കെ

ന്നിട്ടാലും നിന്നെ ഉപെക്ഷിക്കയില്ലെന്ന അ
വനൊട്ട പറഞ്ഞു അപ്രകാരം തന്നെ ശിഷ്യന്മാരെല്ലാ
വരും പറഞ്ഞു*

അപ്പൊൾ യെശു അവരൊട്ട കൂടി ഗെത്സെമാ ൩൬
നെ എന്ന പറയപ്പെട്ട ഒരു സ്ഥലത്തിങ്കൽ വന്നു ശി
ഷ്യന്മാരൊട്ട പറഞ്ഞു ഞാനവിടെ പൊയി ജപം ചെ
യ്യുമ്പൊളെക്ക നിങ്ങളിവിടെ ഇരിപ്പിൻ* പി ൩൭
ന്നെ അവൻ പത്രൊസിനെയും സെബെദിയുടെ ര
ണ്ടു പുത്രന്മാരെയും കൂട്ടികൊണ്ടു ദുഃഖപ്പെട്ടും വളരെ
വ്യാകുലപ്പെട്ടും തുടങ്ങി* അപ്പൊൾ അവനവരൊട്ട പ ൩൮
റഞ്ഞു എന്റെ ആത്മാവ മരണപര്യന്തം മഹാ ദുഃഖമാ
യിരിക്കുന്നു നിങ്ങളിവിടെ പാർത്ത എന്നൊട്ട കൂടി
ജാഗരണമായിരിക്കയും ചെയ്വിൻ* പിന്നെ അവ ൩൯
ൻ കുറെ അപ്പുറം പൊയിട്ട കവിണ്ണുവീണ ജപം ചെ
യ്തു എന്റെ പിതാവെ കഴിയുന്നതാകുന്നു എങ്കിൽ
ഈ പാനപാത്രം എന്നെവിട്ട നീങ്ങിപ്പൊകട്ടെ എ
ങ്കിലുമെനിക്കല്ല നിനക്കിഷ്ടമായിരിക്കുന്ന പ്രകാരമാ
കട്ടെ എന്ന പറഞ്ഞു* പിന്നെ അവൻ ശിഷ്യന്മാരുടെ അ
ടുക്കൽവന്ന അവരെ ഉറങ്ങുന്നവരായി കണ്ട പ
ത്രൊസിനൊട്ട പറഞ്ഞു ഇപ്രകാരം നിങ്ങൾക്ക ഒരു മ
ണിനെരമെങ്കിലും എന്നൊട്ട കൂടി ജാഗരണമായി
രിപ്പാൻ കഴിയാതെയായിരുന്നുവൊ* നിങ്ങൾ പരീക്ഷ ൪൧

ഷയിലകപ്പെടാതെ ഇരിപ്പാനായിട്ട ജാഗരണമായിരു
ന്ന പ്രാർത്ഥിച്ചുകൊൾവിൻ ആത്മാവ ചൊതനമുള്ളതാ
൪൨ തന്നെ എന്നാൽ ജഡം അശക്തയുള്ളതാകുന്നു* പി
ന്നെയുമവൻ രണ്ടാം പ്രാവശ്യം പൊയി ജപംചെയ്തു
എന്റെ പിതാവെ ഈ പാനപാത്രം ഞാനതിനെ
പാനം ചെയ്യാതെകണ്ടു എന്നെ വിട്ട നീങ്ങുവാൻ ക
ഴികയില്ല എങ്കിൽ നിന്റെ ഇഷ്ടപ്രകാരം ആകട്ടെ
൪൩ എന്ന പറഞ്ഞു* പിന്നെ അവൻ വന്ന അവരെ പി
ന്നെയും ഉറങ്ങുന്നവരായി കണ്ടു എന്തുകൊണ്ടെന്നാലവരുടെ
൪൪ കണ്ണുകൾ നിദ്രാഭാരങ്ങളായിരുന്നു* അവനവരെ വിട്ട
പിന്നെയും പൊയിട്ട മൂന്നാം പ്രാവശ്യം ജപംചെയ്തു
൪൫ ആ വചനത്തെ തന്നെ പറഞ്ഞു* അപ്പോളവൻ ത
ന്റെ ശിഷ്യന്മാരുടെ അടുക്കൽ വന്ന അവരൊടു പറഞ്ഞു
ഇനി നിങ്ങളുറങ്ങുവിൻ ആശ്വാസപ്പെട്ടുകൊം കൊ
ള്ളിൻ കണ്ടാലും സമയം സമീപിച്ചു മനുഷ്യന്റെ പു
ത്രനും പാപികളുടെ കൈകളിലെല്പിക്കപ്പെട്ടു
൪൬ ന്നു* എഴുനീല്പിൻ നാം പൊകണം കണ്ടാലും എ
ന്നെ കാണിച്ചുകൊടുക്കുന്നവൻ സമീപത്ത വന്നു*
൪൭ അവനിനിയും പറയുമ്പൊൾ കണ്ടാലും പന്ത്രണ്ടത
വരിലൊരുത്തനായ യെഹൂദാ വന്നു അവനൊടു കൂടി
പ്രധാനാചാര്യന്മാരിൽനിന്നും ജനത്തിന്റെ മൂപ്പന്മാരി
ൽനിന്നും വളരെ ജനസംഘം വാളുകളൊടും വടിക

ളൊട്ടം കൂടവന്നു* എന്നാലവനെ കാണിച്ചുകൊടുത്തവ
നവനവൎക്ക ഒരു ലക്ഷ്യം പറഞ്ഞുകൊടുത്തു ഞാൻ ആരെ
താന്തന്നെ ചുംബനം ചെയ്യുമൊ ആയവൻ തന്നെ
ആകുന്നു അവനെ പിടിച്ചുകൊൾവിനെന്ന പറഞ്ഞു* അന്ന
ഉടനെ അവൻ ഈശൊവിന്റെ അടുക്കൽ വന്ന വാഴ്ക
കഗുരുവെ എന്ന പറഞ്ഞു അവനെ ചുംബനം ചെയ്യു
കയും ചെയ്തു* എന്നാറെ ഈശൊ അവനൊട സ്നെഹി തെ
താനീ എന്തിന വന്നു എന്ന പറഞ്ഞു അപ്പൊളവരു
ട്ടൽവന്ന ഈശൊവിന്റെ മെൽ കൈകളെ വെ
ച്ച അവനെ പിടിക്കകയും ചെയ്തു* അപ്പൊൾ കണ്ടാലും അ
ല്ലം ഈശൊവിനൊട്ട കൂടിയുള്ളവരിലൊരുത്തൻ ക
ഈനീട്ടി തന്റെ വാളിനെയും ഊരി പ്രധാനാചാ
ൎയ്യന്റെ ദാസനെ വെട്ടി അവന്റെ ചെവിയെ മുറി
ച്ചുകളകയും ചെയ്തു* അപ്പൊൾ ഈശൊ അവനൊടപ്പ
ട്ട പറഞ്ഞു വാളിനെ അതിന്റെ ഉറയിൽ തിരിച്ചി
ട്ടുക എന്തുകൊണ്ടെന്നാൽ വാളിനെ എടുക്കുന്നവരെ
ല്ലാവരും വാളിനാൽ നശിച്ചുപൊകും* എന്റെ അപ്പ
പിതാവ പന്ത്രണ്ട ലെഗിയൊനെക്കാൾ അധികമാ
യ ദൈവ ദൂതന്മാരെ എന്റെ അടുക്കൽ നിൎത്തെണ
മെന്ന ഇപ്പൊളവനൊട അപെക്ഷിപ്പാനെനിക്ക ക
ഴികയില്ലെന്ന നീ നിരൂപിക്കുന്നുവൊ* എന്നാലിങ്ങ
പ്രകാരം സംഭവിക്കെണ്ടുന്നതാകുന്നു എന്നുള്ള വെദ

൫൫ വാക്യങ്ങളെങ്ങനെ നിവൃത്തിക്കും* ആ സമയത്തിങ്ക
ൽ യെശു ജനസംഘങ്ങളൊടു പറഞ്ഞു നിങ്ങൾ ഒരു
കള്ളന്റെ നെരെ എന്ന പൊലെ വാളുകളൊടും
വടികളൊടും എന്നെ പിടിപ്പാൻ പുറപ്പെട്ടുവന്നൊ
വാ ഞാൻ ദിനം പ്രതി നിങ്ങളുടെ അടുക്കൽ ദെവാ
ലയത്തിങ്കലുപദെശിക്കുന്നവനായിരുന്നു നിങ്ങളെ
൫൬ ന്നെ പിടിച്ചതുമില്ല* എന്നാൽ ദീർഘദർശികളുടെ
വാക്യങ്ങൾ നിവൃത്തിക്കെണ്ടുന്നതിന ഇതൊക്കെയും
൫൭ സംഭവിച്ചു* അപ്പൊൾ ശിഷ്യന്മാരെല്ലാവരുമവനെ
വിട്ട ഓടിപ്പൊയി* പിന്നെ യെശുവിനെ പിടിച്ച
വരവനെ പ്രധാനാചാര്യനായ കയ്യാപ്പായുടെ അടുക്കൽ
കൊണ്ടുപൊയി അവിടെ വെദശാസ്ത്രിമാരും മൂപ്പന്മാ
൫൮ രും കൂടിയിരുന്നു* എന്നാറെ പത്രൊസ ദൂരത്തിലവ
ന്റെ പിന്നാലെ പ്രധാനാചാര്യന്റെ അരമനയൊ
ളം ചെന്ന അകത്ത പ്രവെശിച്ച അവസാനത്തെ
൫൯ കാണ്മാനായിട്ട ഭൃത്യന്മാരൊടും കൂടി ഇരുന്നു* എന്നാ
ൽ പ്രധാനാചാര്യന്മാരും മൂപ്പന്മാരും വിചാരസംഘ
മൊക്കെയും യെശുവിന്ന വിരൊധമായിട്ട അവനെ
൬൰ കൊല്ലെണ്ടുന്നതിന കള്ളസാക്ഷിയെ അന്വെഷിച്ചു*
എന്നാൽ അവർ കണ്ടെത്തിയില്ല പലരും കള്ളസാ
ക്ഷികളടുക്കൽ വന്നിട്ടും അവർ കണ്ടെത്തിയതുമില്ല
എന്നാൽ അവസാനത്തിങ്കൽ രണ്ടു കള്ളസാക്ഷികൾ

ട്ടുള്ളവർ വന്നു* ദൈവത്തിന്റെ ദൈവാലയത്തെ തകൎ ൬൧
ത്തുകളവാനുമതിനെ മൂന്നു ദിവസത്തിന്നകം പണി
വാനുമെനിക്കു കഴിയുമെന്ന ഇവൻ പറഞ്ഞു എന്ന പ
റഞ്ഞു* അപ്പോൾ പ്രധാനാചാൎയ്യനെഴുനീറ്റ അവനോ ൬൨
ട്ടു നീ പ്രത്യുത്തരമായിട്ടൊന്നും പറയുന്നില്ലയൊ ഇവ
ർ നിന്റെ നേരെ സാക്ഷിപ്പെടുത്തുന്നത എന്ത എ
ന്ന പറഞ്ഞു* എന്നാൽ യെശു മൌനമായിരുന്നു അപ്പൊ ൬൩
ൾ പ്രധാനാചാൎയ്യനവനോടുത്തരമായിട്ട പറഞ്ഞു നീ ദൈ
ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാകുന്നുവൊ എന്ന
ഞങ്ങളോട്ട പറയെണമെന്ന ഞാൻ ജീവനുള്ള ദൈ
വത്തിനെക്കൊണ്ടു നിന്നൊടാണയിടുന്നു* യെശു ൬൪
അവനോട്ട പറഞ്ഞു നീ പറഞ്ഞുവല്ലൊ എന്നാലുമിതു
മുതൽ മനുഷ്യന്റെ പുത്രനെ വല്ലഭത്വത്തിന്റെ വല
ത്ഭാഗത്തിങ്കലിരിക്കുന്നതും ആകാശമെഘങ്ങളിന്മെ
ൽ വരികയും ചെയ്യുന്നവനായി നിങ്ങൾ കാണുമെന്ന
ഞാൻ നിങ്ങളൊട്ട പറയുന്നു* അപ്പോൾ പ്രധാനാചാ ൬൫
ൎയ്യൻ തന്റെ വസ്ത്രങ്ങളെ കീറി പറഞ്ഞു അവൻ ദൂ
ഷണം പറഞ്ഞു ഇനി സാക്ഷികൾ നമുക്ക എന്തൊ
രാവശ്യമാകുന്നു കണ്ടാലും നിങ്ങളിപ്പോളവന്റെ ദൂ
ഷണത്തെ കെട്ടുവല്ലൊ* നിങ്ങൾക്കെന്തു തോന്നു ൬൬
ന്നു അവൻ മരണശിക്ഷക്ക യൊഗ്യവാനായിരിക്കുന്നു
എന്ന അവർ പ്രത്യുത്തരമായിട്ട പറഞ്ഞു* അപ്പോൾ അ ൬൭

ലരവന്റെ മുഖത്തിൽ തുപ്പി അവനെ കുമുക്കം
ആസ്യ ചെയ്തു* മറ്റും ചിലർ അങ്ങുകൂടെ കൊല്ലുകൾകൊ
ണ്ടു അവനെ അടിച്ചു* ക്രിസ്തുവെ നിന്നെ അടിച്ചവ
നാര എന്നു ജ്ഞാനദൃഷ്ടി കൊണ്ടു പറക എന്നും പറഞ്ഞു*
൬൬ അപ്പോൾ പത്രൊസ അങ്കണത്തിൽ പുറത്തിരുന്ന
പിന്നെ ഒരു ദാസി അവന്റെ അടുക്കൽ വന്നിട്ടും
ഗലിലെയക്കാരനായ യെശുവിനൊട്ട കൂടിയായി
൬൭ രുന്ന എന്ന പറഞ്ഞു* എന്നാറെ അവനെപ്പറുടെയും
മുമ്പാക നി പറയുന്നതിന്നതെന്ന അറിയുന്നില്ലെ
൬൮ ന്ന പറഞ്ഞു നിഷെധിച്ചു* പിന്നെ അവൻ പുറമെ
അങ്കണം പുറപ്പെട്ടു പൊയപ്പോൾ മറ്റൊരുത്തി അ
വനെകണ്ടു അവിടെയുള്ളവരൊട്ട പറഞ്ഞു ഇവനും
൬൯ നസറായക്കാരനായ യെശുവിനൊട്ട കൂടിയായിരുന്നു*
അവൻ പിന്നെയും ആ മനുഷ്യനെ അറിയുന്നില്ലെ
൭൦ ല്ലന്ന സത്യം ചെയ്തു നിഷെധിച്ചു* പിന്നെ കുറെ
നെരം കഴിഞ്ഞതിന്റെ ശെഷം അവിടെ
നിന്നിട്ടുള്ളവർ അടുക്കൽ വന്ന പത്രൊസിനൊട്ട പറ
ഞ്ഞു സത്യമായിട്ട നീ അവരിൽ ഒരുത്തനാകുന്നു എ
ന്തുകൊണ്ടെന്നാൽ നിന്റെ വാക്ക നിന്നെ വെളി
൭൧ പ്പെടുത്തുന്നു* അപ്പോൾ അവൻ ഞാൻ ആ മനുഷ്യനെ
അറിയുന്നില്ലെന്ന ശപിച്ച സത്യം ചെയ്ക തുടങ്ങി
൭൨ ഉടനെ തന്നെ പൂവൻകൊഴി [illegible] ചെയ്തു* ന

പ്പൊൾ പത്രൊസ യെശുവർ കൊഴി കൂവുന്നതിന മുമ്പെ
നീ മൂന്ന പ്രാവശ്യം എന്നെ നിഷെധിക്കുമെന്ന യെ
ശു തന്നൊട പറഞ്ഞിട്ടുള്ള വചനത്തെ ഒൎത്തു. അവൻ
പുറത്തെക്ക പുറപ്പെട്ട മനൊ കയ്പിനൊടെ കരച്ചിലും
ചെയ്തു*

## ൨൭ അദ്ധ്യായം.

ഉഷഃ കാലമായപ്പൊൾ എല്ലാപ്രധാനാചാൎയ്യ ന
ന്മാരും ജനത്തിന്റെ മൂപ്പന്മാരും യെശുവിന വിരൊ
ധമായിട്ട അവനെ കൊല്ലെണ്ടുന്നതിന കൂടിവിചാ
രിച്ചു* അവരവനെ ബന്ധിച്ച കൊണ്ടുപൊയി അവ
നെ നാടുവാഴിയായ പൊന്തിയുസ പിലാത്തൊസി
നെ എല്പിക്കയും ചെയ്തു*

അപ്പൊളവനെ കാണിച്ചുകൊടുത്തിട്ടുള്ള യെ യൂ
ദാ അവൻ ശിക്ഷെക്ക വിധിക്കപ്പെട്ടവനായി എന്ന
കണ്ടിട്ട അനുതാപപ്പെട്ട മുപ്പത വെള്ളിക്കാശിനെയും
പ്രധാനാചാൎയ്യന്മാൎക്കും മൂപ്പന്മാൎക്കും തിരികെ കൊണ്ടുവ
ന്നു* ഞാൻ കുറ്റമില്ലാത്ത രക്തത്തെ കാണിച്ചുകൊടു ത്ത
തുകൊണ്ട ഞാൻ പാപം ചെയ്തു എന്ന പറഞ്ഞു
എന്നാൽ അവർ ഞങ്ങൾക്കെന്തു നീ തന്നെ നൊക്ക
എന്ന പറഞ്ഞു* അപ്പൊളവൻ ആ വെള്ളിക്കാശിനെ
ദെവാലയത്തിങ്കലിട്ടുംകളഞ്ഞു പുറപ്പെട്ട പൊയി
തന്നത്താൻ കെട്ടിഞാന്നുകളയും ചെയ്തു* എന്നാറെ

പ്രധാനാചാൎയ്യന്മാർ ആ വെള്ളിക്കാശിനെ എടുത്തി
ട്ട ഇതു രക്തത്തിന്റെ വില ആകകൊണ്ടു വഴിപാട്ടു
൭ പെട്ടകത്തിങ്കലിട്ടുവാൻ ന്യായമല്ലെന്ന പറഞ്ഞു* പി
ന്നെ അവർ കൂടി വിചാരിച്ചിട്ടു അവകളെകൊണ്ടു
പരദേശികളെ സമാധിചെയ്യുന്നതിന്ന കുശവ
൮ ന്റെ നിലത്തെ വാങ്ങി* ഇക്കാരണത്താൽ ആ നി
൯ ലം ഇന്നുവരെയും രക്തനിലം എന്ന പറയപ്പെടുന്നു* അ
പ്പോൾ ഇസ്രായേലിന്റെ പുത്രന്മാരിൽ അവർ വില
മതിച്ചിട്ടുള്ളവനായ വിലമതിക്കപ്പെട്ടവന്റെ വില
൰ യാകുന്ന മുപ്പതു വെള്ളിക്കാശിനെ എടുത്തു എന്നും*
അവകളെ കുശവന്റെ നിലത്തിന്ന കൎത്താവെന്നോ
ട്ട കല്പിച്ചപ്രകാരം കൊടുത്തു എന്നും എറമിയ എന്ന
ദീൎഘദൎശിയാൽ പറയപ്പെട്ടിരുന്നതു നിവൃത്തിവന്നു*
൰൧ പിന്നെ യെശു നാടുവാഴിക്കു മുമ്പാക നിന്നു നാടു
വാഴി നീ യെഹൂദന്മാരുടെ രാജാവാകുന്നുവൊ എന്ന അ
വനൊട്ട ചോദിച്ചു യെശു നീ പറയുന്നുവല്ലൊ എന്ന
൰൨ അവനൊട്ട പറഞ്ഞു* അവൻ പ്രധാനാചാൎയ്യന്മാരാലും മൂ
പ്പന്മാരാലും കുററം ചുമത്തപ്പെട്ടവനായിരിക്കുമ്പോൾ അ
൰൩ വൻ ഉത്തരമായിട്ടൊന്നും പറഞ്ഞതുമില്ല* അപ്പോൾ പി
ലാത്തൊസ അവനൊട്ട പറഞ്ഞു അവർ നിന്റെ നെ
രെ എത്രകാൎയ്യങ്ങളെ സാക്ഷിപ്പെടുത്തുന്നു എന്ന നി
൰൪ കേൾക്കുന്നില്ലയൊ* എന്നാറെ അവൻ ഒരു വചനത്തി

ത്ത എങ്കിലുമവനൊട്ടുത്തരമായിട്ട പറഞ്ഞുമില്ല എ
ന്നതുകൊണ്ട നാടുവാഴി വളരെ ആശ്ചൎയ്യപ്പെട്ടു* എ ൧൫
ന്നാൽ ആ പെരുനാളിൽ ജനസംഘത്തിന്ന അവരാ
ഗ്രഹിച്ചിട്ടുള്ള ഒരു കാവല്പെട്ടവനെ വിട്ടയപ്പാൻ
നാടുവാഴിക്ക മൎയ്യാദയുണ്ടായിരുന്നു* അപ്പൊളവൎക്ക ൧൬
ബറബ്ബാ എന്ന പെരുള്ള പ്രസിദ്ധനായൊരു കാവല്പ്പെ
ട്ടവനുണ്ടായിരുന്നു* ആകയാലവർ വന്നുകൂടിയിരിക്കെ ൧൭
പീലാത്തൊസ അവരൊട്ട പറഞ്ഞു ഞാനെവ
നെ നിങ്ങൾക്ക വിട്ടയക്കെണമെന്ന മനസ്സായിരിക്കുന്നു
ബറബ്ബായെയൊ ക്രീസ്തു എന്ന പറയപ്പെടുന്ന യെശു
വിനെയൊ* എന്തുകൊണ്ടെന്നാലവർ അസൂയകൊ ൧൮
ണ്ട അവനെ ഏല്പിച്ചു എന്ന അവനറിഞ്ഞിരുന്നു*

പിന്നെ അവൻ ന്യായാസിംഹാസനത്തിങ്കലിരി ൧൯
ക്കുമ്പൊളവന്റെ ഭാൎയ്യ അവന്റെ അടുക്കലൊളയച്ചു
നീ ആ നീതിമാനൊട ഒരു കാൎയ്യവെണ്ടാ എ
ന്തുകൊണ്ടെന്നാൽ ഞാനിന്ന സ്വപ്നത്തിങ്കലവന്റെ
നിമിത്തമായിട്ട വളരെ കഷ്ടപ്പെട്ടു എന്ന പറയിച്ചു* ൨൦
എന്നാൽ പ്രധാനാചാൎയ്യന്മാരും മൂപ്പന്മാരും ബറബ്ബായെ
യാചിക്കെണ്ടുന്നതിന്നും യെശുവിനെ കൊല്ലെണ്ടുന്ന
തിന്നും ജനസംഘത്തെ സമ്മതം വരുത്തി* നാടുവാഴി ൨൧
അവരൊട്ടുത്തരമായിട്ട ഇവരിരുവരിലെവനെ ഞാ
ൻ നിങ്ങൾക്ക വിട്ടയക്കെണമെന്ന മനസ്സായിരിക്കുന്നു

൨൨ എന്ന പറഞ്ഞു ബറബ്ബായെ എന്ന അവർ പറഞ്ഞു* പി
ലാത്തൊസ അവരൊട്ട പറഞ്ഞു എന്നാൽ ക്രിസ്തു വെ
ന്ന പറയപ്പെടുന്ന യെശുവിനൊട്ട ഞാനെന്ത ചെയ്യെ
ണ്ടെ എല്ലാവരും അവൻ കുരിശിങ്കൽ തറെച്ച ത്രക്ക
൨൩ പ്പെട്ടവനാകട്ടെ എന്ന പറഞ്ഞു* പിന്നെ നാടുവാഴി പ
റഞ്ഞു എന്തിന അവനെന്തൊരു ദൊഷം ചെയ്തു എ
ന്നാലവർ അവൻ കുരിശിങ്കൽ തറെച്ച ത്രക്കപ്പെട്ടവ
നാകട്ടെ എന്ന അധികമധികമായിട്ട നിലവിളിച്ചു
൨൪ പറഞ്ഞു* പിലാത്തൊസ ഒന്നും ഫലിക്കാതെ കല
ഹം അധികമുണ്ടാകുമെന്ന കണ്ടിട്ട ജലമെടുത്ത ജ
നസംഘത്തിന്റെ മുമ്പാക തന്റെ കൈകളെയും
കഴുകി ഈ നീതിമാന്റെ രക്തത്തിന ഞാൻ കുറ
മില്ലാത്തവനാകുന്നു നിങ്ങൾ തന്നെ നൊക്കുവിനെന്ന
൨൫ പറഞ്ഞു* അപ്പൊൾ ജനങ്ങളൊക്കെയും അവന്റെ രക്തം
ഞങ്ങളുടെ മെലും ഞങ്ങളുടെ മക്കളുടെ മെലുമി
൨൬ രിക്കുന്നതാകട്ടെ എന്ന പ്രത്യുത്തരമായിട്ട പറഞ്ഞു* പി
ന്നെ അവൻ ബറബ്ബായെ അവൎക്ക വിട്ടയച്ചു അവൻ യെ
ശുവിനെ ചമ്മട്ടികൾകൊണ്ട അടിച്ചാറെ അവൻ
കുരിശിങ്കൽ തറെച്ച ത്രക്കപ്പെടുന്നതിന ഏല്പിക്കയും
ചെയ്തു*
൨൭ അപ്പൊൾ നാടുവാഴിയുടെ ആയുധപാണികൾ യെ
ശുവിനെ അധികാരശാലയിൽ കൊണ്ടുപൊയി

ക്രൂട്ടമായി മജനത്തെ എല്ലാം അവന്റെ അടുക്കൽകൂട്ടി* ൨൮
അവരവന്റെ വസ്ത്രങ്ങളെ നീക്കി ഒരു ചുവന്ന കുപ്പാ
യത്തെ അവനെ ധരിപ്പിച്ചു* പിന്നെ അവർ മുള്ളു ൨൯
കൾകൊണ്ടു ഒരു കിരീടത്തെയും മടഞ്ഞു അവന്റെ
ശിരസ്സിങ്കൽ വെച്ചു വലതു കയ്യിലൊരു കോലിനെ
യും കൊടുത്തു അവന്റെ മുമ്പാകെയും മുട്ടുകുത്തി യെഹൂ
ദന്മാരുടെ രാജാവെ വാഴുക എന്നും പറഞ്ഞു അവനെ
പരിഹസിച്ചു* വിശെഷിച്ച അവരവന്റെ മെൽ ൩൦
തുപ്പി കോലിനെ എടുത്തു അവനെ ശിരസ്സിങ്കലടി
ക്കയും ചെയ്തു* അവരവനെ പരിഹസിച്ചതി ൩൧
ന്റെ ശെഷം അവരവനെ ധരിപ്പിച്ചിട്ടുള്ള കുപ്പാ
യത്തെ ഊരി അവന്റെ വസ്ത്രങ്ങളെ അവനെ ധരി
പ്പിച്ചു അവനെ കുരിശിങ്കൽ തറെച്ചുകൊല്ലുന്നതി
ന കൊണ്ടുപൊകയും ചെയ്തു* പിന്നത്തെതിലവ ൩൨
ർ പുറപ്പെട്ടപ്പൊൾ ശീമൊനെന്ന പെരുള്ള കുറെ
നെയക്കാരനായൊരു മനുഷ്യനെ കണ്ടു അവരിവനെ
അവന്റെ കുരിശിനെ ചുമപ്പാൻ ശാസിച്ചു* പിന്നെ ൩൩
അവർ തലയോടിടമെന്ന അർത്ഥമുള്ള ഗൊൽഗുഥാ
എന്ന പറയപ്പെട്ട ഒരു സ്ഥലത്തിലെക്ക വന്നപ്പൊൾ* ക ൩൪
യ്പ കൂടി കലർന്നിട്ടുള്ള കാടിയെ അവന്ന പാനംചെ
യ്പാൻ കൊടുത്തു എന്നാലവനതിനെ രുചിനൊക്കി
യാറെ പാനംചെയ്പാൻ മനസ്സില്ലാതെ ഇരുന്നു* അ ൩൫

അവനെ കുരിശിങ്കൽ തറച്ചു തൂക്കിയതിന്റെ ശെ
ഷം അവരവന്റെ വസ്ത്രങ്ങളെ ചീട്ടിട്ട ഓഹ
രിയാക്കുകയും ചെയ്തു അവരെന്റെ വസ്ത്രങ്ങളെ
തങ്ങളിൽ ഓഹരിയാക്കി എന്നും എന്റെ കുപ്പാ
യമെൽ ചീട്ടിട്ടു എന്നും ദീർഘദർശിയാൽ പറ
൩൬ യപ്പെട്ടിരുന്നത നിവൃത്തിയെണ്ടുന്നതിന്ന തന്നെ* പി
൩൭ ന്നെ അവരിരുന്നിട്ടവിടെ അവനെ കാത്തിരുന്നു* അ
വന്റെ ശിരസ്സിന്ന മെലായി ഇവൻ യെഹൂദന്മാരു
ടെ രാജാവായ യെശു ആകുന്നു എന്ന എഴുതപ്പെട്ടതാ
യി അവന്റെ ശിക്ഷസംഗതിയെ വെക്കുകയും ചെ
൩൮ യ്തു* രണ്ടു കള്ളന്മാർ ഒരുത്തൻ വലത്ത ഭാഗത്തിങ്കലും
ഒരുത്തനിടത്ത ഭാഗത്തിങ്കലുമവനൊട്ടു കൂടി കുരിശി
൩൯ ങ്കൽ തറെച്ചു തൂക്കപ്പെട്ടിരുന്നു* അതിലെ കടന്ന പൊ
൪൦ കുന്നവരും തങ്ങടെ തലകളെ കുലുക്കിക്കൊണ്ടും*
ദേവാലയത്തെ തകൎക്കുകയും മൂന്നു ദിവസങ്ങളിലതി
നെ പണിയുകയും ചെയ്യുന്നവനെ നിന്നെത്തന്നെ
നീ രക്ഷിക്ക നീ ദൈവത്തിന്റെ പുത്രനാകുന്നു എ
ങ്കിൽ കുരിശിങ്കൽനിന്ന ഇറങ്ങുക എന്ന പറഞ്ഞു കൊ
൪൧ ണ്ടവനെ ദൂഷിച്ചു* അതിന്നും തന്നെ പ്രധാനാ
ചാൎയ്യന്മാരും വെദശാസ്ത്രിമാരൊട്ടും മൂപ്പന്മാരൊട്ടും കൂ
൪൨ ടെ അവനെ പരിഹസിച്ചു പറഞ്ഞു* അവൻ മററവ
രെ രക്ഷിച്ചു തന്നെത്താൻ രക്ഷിപ്പാൻ കഴികയില്ല

അവൻ ഇസ്രായെലിന്റെ രാജാവാകുന്നു എങ്കിൽ
അവനിപ്പോൾ കുരിശിങ്കൽനിന്ന ഇറങ്ങട്ടെ ഞങ്ങ
ളവനെ വിശ്വസിക്കയും ചെയ്യും* അവൻ ദൈ ൪൩
വത്തിങ്കൽ ആശ്രയിച്ചിരുന്നു അവന്ന അവങ്കലിഷ്ടമു
ണ്ടെങ്കിലിപ്പൊളവനെ ഉദ്ധാരണം ചെയ്യട്ടെ എന്തു
കൊണ്ടെന്നാൽ ഞാൻ ദൈവത്തിന്റെ പുത്രനാകുന്നു
എന്ന അവൻ പറഞ്ഞു* അപ്രകാരം തന്നെ അവനൊട്ടു ൪൪
കൂടി കുരിശിങ്കൽ തറെച്ച ക്രൂശിക്കപ്പെട്ടിട്ടുള്ള കള്ള
ന്മാരുമവനെ നിന്ദിച്ചു* അപ്പോൾ ആറാം മണിനെ ൪൫
രം മുതൽ ഒമ്പതാം മണിനെരത്തൊളം സകല ഭൂ
മിയിങ്കലന്ധകാരമുണ്ടായിരുന്നു* എകദെശം ഒമ്പ ൪൬
താം മണിനെരത്തിങ്കൽ യെശു ഒരു മഹാ ശബ്ദ
ത്തൊട്ട എലി എലി ലാമാശബക്താനി എന്ന വിളി
ച്ചു പറഞ്ഞു ആയത എന്റെ ദൈവമെ എന്റെ ദൈ
വമെ നീ എന്നെ കൈവിട്ടതെന്തിന എന്നർത്ഥ
മാകുന്നു* അതിനെ അവിടെ നിന്നിട്ടുള്ളവരിൽ ൪൭
ചിലർ കെട്ടാറെ ഇവൻ എലിയായെ വിളിക്കു
ന്നു എന്ന പറഞ്ഞു* പിന്നെ ഉടനെ തന്നെ അവരിലൊരു ൪൮
ത്തൻ ഒടി ചെന്ന ഒരു കടൽപാശിയെയും എടുത്ത
കാടികൊണ്ടു നിറച്ച അതിനെ ഒരു കൊലിലും കെ
ട്ടി അവനെ കുടിപ്പിച്ചു* എന്നാൽ മറ്റവർ പറഞ്ഞു ൪൯
നില്ക്ക എലിയാ അവനെ രക്ഷിപ്പാൻ വരുമൊ എന്ന

ൾ നാം കാണട്ടെ* യെശു പിന്നെയും ഒരു മഹാ ശബ്ദ
൫൧ ത്തൊട്ടു വിളിച്ചാറെ പ്രാണനെ വിട്ടുകളകയും ചെയ്തു*
അപ്പൊൾ കണ്ടാലും ദൈവാലയത്തിന്റെ തിര മെ
ലിൽനിന്ന താഴത്തൊളം രണ്ടായി കീറിപ്പൊയി
൫൨ ഭൂമി കുലുങ്ങി പാറകളും പിളൎന്നു* പ്രെതകല്ലറ
കളും തുറക്കപ്പെട്ടു ഉറങ്ങീട്ടിരുന്നിട്ടുള്ള പരിശുദ്ധ
൫൩ ന്മാരുടെ ഏറിയ ശരീരങ്ങൾ ഉയിൎത്തെഴുനീറ്റു* ത
മ്പുരാന്റെ ഉയിൎപ്പിന്റെ ശെഷം പ്രെതകല്ലറക
ളിൽനിന്ന പുറപ്പെട്ടു ശുദ്ധമുള്ള പട്ടണത്തിൽ ചെന്ന
൫൪ പ്രവെശിച്ചു പലൎക്കും ദൎശനമാകയും ചെയ്തു* എ
ന്നാറെ നൂറ വെൎക്ക യജമാനനും അവനൊടുകൂടി യെശു
വിനെ കാത്തിരുന്നവരും ഭൂകമ്പത്തെയും സംഭവിച്ചി
ട്ടുള്ള കാൎയ്യങ്ങളെയും കണ്ടാറെ സത്യമായിട്ടിവൻ ദെ
വത്തിന്റെ പുത്രനായിരുന്നു എന്ന പറഞ്ഞു എറെ
൫൫ വും ഭയപ്പെട്ടു* യെശുവിന്ന ശുശ്രൂഷ ചെയ്യുന്നവരായി
ഗലിലെയായിൽനിന്ന അവന്റെ പിന്നാലെ വന്നി
ട്ടുള്ള പലസ്ത്രീകളും അവിടെ ദൂരത്തിൽ നൊക്കിക്കൊ
൫൬ ണ്ടിരുന്നു* അവരിൽ മഗ്ദലെനാ മറിയ എന്നവ
ളും യാക്കൊബിന്റെയും യൊസെയുടെയും മാതാവാ
യ മറിയ എന്നവളും സെബെദിയുടെ പുത്രന്മാരുടെ
മാതാവുമുണ്ടായിരുന്നു*
൫൭ പിന്നെ സന്ധ്യയായപ്പൊൾ യൊസെഫ എന്ന

പണമുള്ളവനായും യെശുവിന്ന ശിഷ്യനായുമുള്ള അ
റിമത്തിയായിക്കൽനിന്ന യൊശെഫ്വാനായൊരു മനു
ഷ്യൻ വന്നു* ആയവൻ പിലാത്തൊസിന്റെ അടുക്കലേപ്പ
ൽ ചെന്ന യെശുവിന്റെ ശരീരത്തെ യാചിച്ചു അ
പ്പൊൾ പിലാത്തൊസ അവന്ന ശരീരത്തെ കൊടുപ്പാ
ൻ കല്പിച്ചു* പിന്നെ യൊശെഫ ശരീരത്തെ എടുത്തേ്ന
ത്തിട്ടതിനെ വെള്ളത്തായിട്ടൊരു നെരിയ ശീല
യിൽ പൊതച്ച* താൻ ഒരു പാറയിൽ വെട്ടിച്ചിന്ന്
ട്ടുള്ള തന്റെ പുതിയ പ്രെതക്കല്ലറയിലുമതിനെ വെ
ച്ചു പ്രെതക്കല്ലറയുടെ വാതുക്കൽ വലുതായിട്ടൊരു
കല്ലിനെയും ഉരുട്ടിവെച്ചിട്ട പൊകയും ചെ
യ്തു* അപ്പൊൾ അവിടെ മഗ്ദലെനെ മറിയയും മറ്റെ [illegible]
മറിയയും പ്രെതക്കല്ലറയുടെ നെരെ ഇരിക്കുന്നവരാ
യിരുന്നു*

പിന്നെ ഒരുക്കത്തിന്റെ ദിവസത്തിന്റെ ശെഷം [illegible]
വരുന്നതായ പിറ്റെ ദിവസത്തിങ്കൽ പ്രധാനാചാര്യ
ന്മാരും പറിശെന്മാരും പിലാത്തൊസിന്റെ അടുക്കെ
ൽ വന്നുകൂടി* അവനൊട്ട പറഞ്ഞു യജമാനനെ ആ ഉ [illegible]
പായക്കാരനിനി ജീവനൊടിരിക്കുമ്പൊൾ മൂന്ന ദി
വസത്തിന്നകം ഞാനുയിർത്തെഴുന്നിൽക്കുമെന്ന പറഞ്ഞ
പ്രകാരം ഞങ്ങൾ ഒർത്തിരിക്കുന്നു* ആകയാലവന്റെ ശി [illegible]
ഷ്യന്മാർ രാത്രിയിൽ വന്ന അവനെ മൊഷ്ടിച്ചുകൊള്ള

കാം അവൻ മരിച്ചവരിൽ നിന്നുയിൎത്തെഴുനീറ്റു എ
ന്ന ജനങ്ങളൊട്ടു പറകയും അപ്രകാരം പിന്നത്തെ
ഉപായം എററവും വഷളായിരിക്കയും ചെയ്യാതെ
കണ്ടിനി മൂന്നാം ദിവസത്തൊളം പ്രെതക്കല്ലറയെ ഭദ്ര
൬൰൫ പ്പെട്ടുത്തുവാൻ കല്പിക്കെണം* പിലാത്തൊസ അവ
രൊട്ടു പറഞ്ഞു നിങ്ങൾക്കൊരു കാവലുണ്ടു പൊയി നി
൬൰൬ ങ്ങളറിയുന്നെടത്തൊളം ഭദ്രപ്പെട്ടുത്തുവിൻ* അവ
രൊ പൊയി കല്ലിനെ മുദ്രയിട്ടു കാവലാക്കി പ്രെതക്ക
ല്ലറയെ ഭദ്രപ്പെട്ടുത്തുകയും ചെയ്തു*

൨൮ അദ്ധ്യായം.

൧ പിന്നെ ശാബത ദിവസത്തിന്റെ അന്തിയിൽ
ആഴ്ചകളിൽ ഒന്നാം ആഴ്ചയുടെ ഉഷസ്സിന മഗ്ദ
ലെനെ മറിയായും മററെ മറിയയും പ്രെതക്കല്ലറയെ
൨ നൊക്കുവാനായിട്ടു വന്നു* കണ്ടാലും ഒരു മഹാ ഭൂകമ്പ
മുണ്ടായി എന്തുകൊണ്ടെന്നാൽ കൎത്താവിന്റെ ദൂത
ൻ സ്വൎഗ്ഗത്തിങ്കൽനിന്ന ഇറങ്ങി അടുക്കെ വന്ന കല്ലി
നെ വാതുക്കൽനിന്ന ഉരുട്ടി കളഞ്ഞു അതിന്മെലി
൩ രിക്കയും ചെയ്തു* അവന്റെ രൂപം മിന്നലുപൊലെ
യായും അവന്റെ ഉടുപ്പു ആലാങ്കട്ടി പൊലെ വെണ്മ
൪ യുള്ളതായുമിരുന്നു* കാവൽ കാത്തിരുന്നവരവങ്കലു
ള്ള ഭയംകൊണ്ടു വിറച്ചു മരിച്ചവരെ പൊലെ ആക
൫ കയും ചെയ്തു* ദൂതൻ സ്ത്രീകളൊടുത്തരമായിട്ടു പറ

ങ്ങ നിങ്ങൾ ഭയപ്പെടരുത എന്തുകൊണ്ടെന്നാൽ കുരി
ശിങ്കൽ തറെക്കപ്പെട്ടിട്ടുള്ള യെശുവിനെ നി
ങ്ങൾ അന്വെഷിക്കുന്നു എന്ന ഞാൻ അറിയുന്നു* അവനിവി ൬
ടെ ഇല്ല എന്തുകൊണ്ടെന്നാൽ താൻ പറഞ്ഞപ്രകാ
രം അവൻ ഉയിർത്തെഴുനീറ്റു നിങ്ങൾ വന്ന കർത്താവ വെ
ക്കപ്പെട്ട സ്ഥലത്തെ കാണ്മിൻ* വെഗത്തിൽ പൊയി ൭
അവൻ മരിച്ചവരിൽനിന്ന ഉയിർത്തെഴുനീറ്റു എന്നും ക
ണ്ടാലും അവൻ നിങ്ങൾക്ക മുമ്പെ ഗലിലെയാക്ക പൊ
കുന്നു എന്നും അവിടെ നിങ്ങൾ അവനെ കാണുമെ
ന്നും അവന്റെ ശിഷ്യന്മാരൊട പറകയും ചെയ്വി
ൻ കണ്ടാലും ഞാൻ നിങ്ങളൊട പറഞ്ഞു* പിന്നെ ൮
അവർ ഭയത്തൊടും മഹാ സന്തൊഷത്തൊടും കൂടി
വെഗത്തിൽ ശ്മശാനത്തെ വിട്ട പുറപ്പെട്ട അവ
ന്റെ ശിഷ്യന്മാരൊട അറിയിപ്പാൻ ഓടിപ്പൊകയും
ചെയ്തു*

അവർ അവന്റെ ശിഷ്യന്മാരൊട അറിയിപ്പാൻ പൊകു ൯
മ്പൊൾ കണ്ടാലും യെശു അവരെ എതിരെറ്റ വാ
ഴ്വിനെന്ന പറഞ്ഞു അപ്പൊൾ അവർ അടുത്തവന്ന അവ
ന്റെ പാദങ്ങളിൽ പിടിച്ച അവനെ വന്ദിക്കയും ൧൦
ചെയ്തു* അപ്പൊൾ യെശു അവരൊട പറഞ്ഞു നിങ്ങൾ ഭ
യപ്പെടരുത പൊയി എന്റെ സഹൊദരന്മാരൊട
അവർ ഗലിലെയാക്ക പൊകെണമെന്നും അറി

ഷിച്ചു കൊൾവിൻ അവിടെ അവരെന്നെ കാണുക
യും ചെയ്യും*
൰൧ പിന്നത്തിലവർ പൊകുമ്പൊൾ കണ്ടാല്യം കാ
വല്ക്കാരിൽ ചിലർ പട്ടണത്തിങ്കൽ വന്ന സംഭവിച്ചി
ട്ടുള്ള കാൎയ്യങ്ങളെ ഒക്കെയും പ്രധാനാചാൎയ്യന്മാരൊടറി
൰൨ യിച്ചു* പിന്നെ ഇവർ മൂപ്പന്മാരൊട്ടു കൂടി വന്ന കൂടി
വിചാരങ്ങളെ ചെയ്തിട്ട കാവല്ക്കാരൎക്ക വളരെ ദ്രവ്യം
൰൩ കൊടുത്തു* നിങ്ങൾ ഞങ്ങളുറങ്ങി കിടക്കുമ്പൊളവ
ന്റെ ശിഷ്യന്മാർ രാത്രിയിൽ വന്ന അവനെ മൊഷ്ടി
൰൪ ച്ചു കളഞ്ഞു എന്ന പറവിനെന്നും* ഇത നാടുവാഴിക്ക
കെൾക്കപ്പെട്ടാൽ ഞങ്ങളവനെ ബൊധിപ്പിക്കുമെ
ന്നും നിങ്ങളെ വിചാരപ്പെടാത്തവരാക്കുമെന്ന
൰൫ രൊട്ടു പറഞ്ഞു* അവർ ദ്രവ്യത്തെ വാങ്ങി
ഞ്ഞു ബൊധിപ്പിക്കപ്പെട്ട
ന

ഞ്ഞു പറഞ്ഞു സ്വർഗ്ഗത്തിലും ഭൂമിയിലും സർവ്വാധി
കാരവും എനിക്ക കൊടുക്കപ്പെട്ടിരിക്കുന്നു* ആകയാൽ നിങ്ങ
ൾ പൊയി സകല ജാതികളെയും ശിഷ്യരാ
ക്കി അവരെ പിതാവിന്റെയും പുത്രന്റെയും പരി
ശുദ്ധാത്മാവിന്റെയും നാമത്തിങ്കൽ ബപ്തിസ്മപ്പെടുത്തു
കയും* ഞാൻ നിങ്ങളൊട കല്പിച്ചിട്ടുള്ള കാര്യങ്ങളെ ഒ
ക്കെയും പ്രമാണിച്ച* നടപ്പാൻ അവരെ ശിക്ഷിക്ക
യും ചെയ്തുകൊണ്ടിരിപ്പിൻ വിശെഷിച്ച കണ്ടാലും
ഞാൻ ലൊകാവസാനത്തൊളവും സകല ദിവസങ്ങ
ളിലും നിങ്ങളൊടു കൂടി ഇരിക്കുന്നു. ആമെൻ.

